ന്നആ പരബ്രഹ്മത്തിന്റെ സൂക്ഷ്മമണ്ഡലത്തിങ്കൽ ധ്യാനിക്കത്തക്കതായ സ്വരൂപത്തെ സോഹം എന്ന അഭേദ ബുദ്ധിയോടുകൂടി ധ്യാനിക്കുന്നു.

[ശേഷം ഗുരുമുഖത്തിങ്കൽനിന്നും.

27 "ഗായത്രീധ്യാനം."

"മുക്താവിദ്രുമഹേമനീലധവളച്ഛായൈർ
 മുഖൈസ്ത്രീക്ഷണൈഃ
യുക്താമിന്ദുകലാനിബദ്ധമകുടാംതത്വാത്മ
 വർണ്ണാത്മികാം
ഗായത്രീംവരദാഭയാങ്കുശകശാശ്ശുഭ്രം
 കപാലംഗുണം
ശംഖംചക്രമഥാരവിന്ദയുഗളംഹസ്തൈർ
 വഹന്തീംഭജേ

ചന്ദ്രക്കലെ നിബന്ധിക്കപ്പെട്ട കിരീടത്തോടു കൂടിയവളും, മുത്ത്, പവിഴം, സ്വർണ്ണം, നീലം, വെളുപ്പ് എന്നീവർണ്ണങ്ങളുള്ള അഞ്ചുമുഖങ്ങളും, മുഖമൊന്നുക്കു മുമ്മൂന്നു കണ്ണുകളും, പത്തുകൈകളും, അതുകളിൽ വരദമുദ്ര, അഭയമുദ്ര, തോട്ടി, ചമ്മട്ടി, വെള്ളക്കപാലം, പാശം, ശംഖ്, ചക്രം, രണ്ടുതാമരപ്പൂവ് എന്നിവകളെ ധരിക്കുന്നവളും, സർവ്വതത്വവർണ്ണസ്വരൂപിണിയും ആയിരിക്കുന്ന ഗായത്രി ദേവിയെ ഞാൻ ഭജിക്കുന്നു.

28 "ഗായത്രീശിരസ്സ് ഋഷ്യാദി."

ഗായത്രീശിരസ്സിന്റെ ഋഷി ബ്രഹ്മാവും, ഛന്ദസ്സ് അനുഷ്ടുപ്പും, ദേവത പരമാത്മാവുമാകുന്നു.

വെള്ളവും, അഗ്നിയും, രസം, മുതലായ ഗുണങ്ങളും, അമൃതം, പ്രകൃതിയും, ഭൂലോകവും, സ്വർഗ്ഗവും എല്ലാം പരബ്രഹ്മം തന്നെ

---

☞ പ്രാണായാമത്തിനു ആദ്യം പ്രണവങ്ങളുടേയും പിന്നിട്ട് വ്യാഹൃതികളുടേയും, അനന്തരം ഗായത്രിയുടേയും, തദനന്തരം ഗായത്രീശിരസ്സിന്റേയും, ഋഷി, ഛന്ദസ്സ്, ദേവത, ധ്യാനം എന്നിവകളെ പൂർവ്വോക്തപ്രകാരം ആചരിച്ചതിനു ശേഷമാണു നാസികാഗ്രംപിടിച്ച് പ്രാണായാമം ചെയ്യേണ്ടതു.

29 ദേശകാലസ്മരണസങ്കല്പം

*അസ്മിൻബ്രഹ്മാണ്ഡെ, ഭൂലോകേ, ജംബുദ്വീപേ, ഭരതഖണ്ഡെ, ഭരതവർഷേ,മേരൊർദക്ഷിണെ പാർശ്വേ, അമുകദേശേ,ബ്രഹ്മണോസ്യ. ദ്വിതീയപരാർദ്ധെ,ശ്വേതവരാഹകല്പേ, വൈവസ്വതമന്വന്തരേ,അഷ്ടാവിംശതിതമേ,യുഗചതുഷ്കേ,കലിയുഗെപ്രഥമചരണെ, ബൌദ്ധാവതാരെ, ശാലിവാഹനശകേ, *വർഷേ,.... അയനേ, ഋതൌ, ..മാസേ,...പക്ഷേ, ..തിഥൌ, വാസരേ,... നക്ഷത്രേ ഏവംഗുണവിശേഷണ വിശിഷ്ടായാം പുണ്യതിഥാവദ്യ.......... സിദ്ധ്യർത്ഥം...... പ്രേരണയാ......പ്രീത്യർത്ഥം,പൂജായജ്ഞംകരിഷ്യേ.

30 പൂൎണ്ണകുംഭസ്ഥാപനപൂജനാദി"

"സ്ഥാപയേദ്ദക്ഷിണേ ഭാഗേപൂജാദ്രവ്യാണിപൂജകഃ
സുവാസിതാംബുസമ്പൂൎണ്ണം സവ്യേ കുംഭംസുശോഭനം"
"പ്രക്ഷാളനായകരയോഃ പാത്രംപശ്ചാന്നിവേശയേൽ"

പൂജകൻപൂജാദ്രവ്യങ്ങളെല്ലാം തന്റെ വലത്തുവശത്തു സ്ഥാപിക്കണം — സുഗന്ധദ്രവ്യങ്ങൾ ചേൎത്തു നിറക്കപ്പെട്ടിരിക്കുന്ന കലശംഇടത്തുവശത്തും, അതിനടുത്തുതാഴെകൈകഴുകുവാനുള്ളപാത്രവും നിവേശിക്കണം.

ദേവന്റെവലത്തും തന്റെഇടത്തും ആയ ഭാഗത്തിൽ ഗന്ധപുഷ്പാദികളെക്കൊണ്ടു ത്രികോണം വരച്ചു ആധാരശക്തിയെആവാഹിച്ചുപൂജ ചെയ്തതിന്മേൽപൂൎണ്ണകുംഭംസ്ഥാപിക്കുക. കുംഭമുഖത്തിൽ തുളസീദളംകൊണ്ടു അഷ്ടകോൺചക്രംവരച്ചു "ഓംവംവം വരുണായനമഃ" ഇത്യാദി മന്ത്രംകൊണ്ടുവരുണനെആവാഹിച്ചു മുഖത്തിൽവിഷ്ണുവും,കഴുത്തിൽശിവനും, ചുവട്ടിൽബ്രഹ്മാവും, നടുവിൽ നവദുൎഗ്ഗാദികളും,ഉദരത്തിൽ ഏഴുസമുദ്രങ്ങളും, ഏഴുദ്വീപുകളോടുകൂടിയ ഭൂമിയും, വെള്ളത്തിൽശിക്ഷ, കല്പം,വ്യാകരണം,ജ്യോതിഷം,ഛന്ദസ്സ്, നിരുക്തം എന്നിആറുഅവയവങ്ങളോടുകൂടിയ ഋക്,യജുസ്സ്,സാമം,അഥൎവ്വണംഎന്നനാലുവേദങ്ങളും,സ്ഥിതിചെയ്യുന്നതായിട്ടു ദേവ

* .... ഈ ബ്രഹ്മാണ്ഡത്തിൽ— ഈ ഭൂലോകത്തിൽ— ജംബുദ്വീപിൽ—ഇത്യാദി അർത്ഥംവിചാരിക്കണമെന്നുകൂടാതെ വർഷാദിസ്ഥാനങ്ങളിൽ അതാതുകളുടെ പേരുകൾ ചേൎത്തുപറയേണ്ടതാകുന്നു.

പൂജാർത്ഥമുള്ള അഭിഷേകസന്ധിക്കുവേണ്ടി ദുരിതങ്ങളെ നശിപ്പിക്കുന്നതുകളായ ഗായത്രി, സാവിത്രി, ശാന്തി; പുഷ്ടി മുതലായ ദേവതകളും, സർവസമുദ്രങ്ങളും; എല്ലാനദികളും, അഖിലതീർത്ഥങ്ങളും, ഒട്ടൊഴിയാതുള്ള നദങ്ങളും, ഗംഗാ, യമുനാ, ഗോദാവരി, സരസ്വതി, നർമ്മദാ സിന്ധു, കാവേരി എന്നീപുണ്യതീർത്ഥങ്ങളും ഈ കലശത്തിൽ സന്നിധാനം ചെയ്യണമെന്നു ഭക്തിയോടുകൂടിവിചാരിച്ചു കലശം തൊട്ടുമണിയടിച്ചു അടിയിൽ പറയുന്നമന്ത്രങ്ങൾ ജപിക്കുക.

## 31 കലശമന്ത്രം.

ഓം കലശസ്യമുഖേവിഷ്ണുഃകണ്ഠേരുദ്രസമാശ്രിതഃ
മൂലേതത്രസ്ഥിതോബ്രഹ്മാ മദ്ധ്യേ മാതൃഗണാസ്മൃതാഃ
കുക്ഷൌതുസാഗരാ സർവ്വേസപ്തദ്വീപാവസുന്ധരാ-
ഋഗ്വേദോഥ യജുർവ്വേദ സാമവേദോഹ്യഥർവ്വണഃ
അംഗൈശ്ച സഹിതാസർവ്വേകലശാംബുസമാശ്രിതാഃ
അത്രഗായത്രി സാവിത്രി ശാന്തിഃ പുഷ്ടികരീതഥാ
ആയാന്തുദേവപൂജാർത്ഥം ദുരിതക്ഷയകാരകാഃ
സർവ്വസമുദ്രാ സരിതസ്തീർത്ഥാനിജലദാനദാഃ
ആയാന്തുദേവപൂജാർത്ഥം മഭിഷേകാർത്ഥ സിദ്ധയേ
ഗംഗേച യമുനേചൈവ ഗോദാവരിസരസ്വതി
നർമ്മദേസിന്ധുകാവേരി ജലേസ്മിൻസന്നിധിംകുരു

അനന്തരം ഏലം, ഇലവർംഗം, തക്കോലം, കൊട്ടം, ജാതിക്കാ, രാമച്ചം, കുശപ്പുല്ലു, ചന്ദനം, അക്ഷതം, തുളസിയില, സുഗന്ധപുഷ്പങ്ങൾ മുതലായ കലശദ്രവ്യങ്ങൾമൂലമന്ത്രം ജപിച്ചു കലശത്തിൽ സ്ഥാപിക്കുക. അനന്തരംവിഷമോചനാർത്ഥം ക്ഷിപഓംസ്വാഃ" എന്നമന്ത്രം കൊണ്ടു ഗരുഡമുദ്രയും—അമൃതീകരണാർത്ഥം, അമൃതു വർഷിക്കുന്ന കാമധേനുവിനെ വന്ദിക്കുന്നു എന്നു വിചാരിച്ചു ഓം അമൃതപ്രാവിണ്യൈ ധേനവേനമഃ, എന്നു ധേനുമുദ്രയും—പവിത്രീകരണാർത്ഥം പാഞ്ചജന്യത്തെ വന്ദിക്കുന്നുഎന്നുവിചാരിച്ചു "ഓം നമോഭഗവതേ പാഞ്ചജന്യായ ഹുംഫട് സ്വാഃ" എന്നുശംഖമുദ്രയും ദിഗബന്ധനാർത്ഥം കൌമോദകി എന്നുപേരോടുകൂടിയ വിഷ്ണുഗദയെ വന്ദിക്കുന്നു എന്നു വിചാരിച്ചു ഓം നമോ ഭഗവത്യൈ കൌമോദക്യൈ ഗദായൈ ഹുംഫട്സ്വാഃ"എന്നു ഗദാമുദ്രയും സംരക്ഷണാർത്ഥം സുദർശനചക്രത്തെ വന്ദിക്കുന്നുഎന്നു വിചാരിച്ചു ഓംനമോഭഗവതേസുദർശനായഹുംഫട് സ്വാ

എന്നപ്രകാരം ദർശിച്ചു കലശോപരി പിടിച്ചു പ്രദർശിപ്പിക്കുക.

അനന്തരം ഓം അനിരുദ്ധായനമഃ ഓം പ്രദ്യുമ്നായ നമഃ ഓം സങ്കർഷണായനമഃ ഓം വാസുദേവായനമഃ" എന്നി മന്ത്രങ്ങൾകൊണ്ടു പൂർവ്വാദിനാലു ദിക്കുകളിലും അനിരുദ്ധാദി ദേവന്മാരെ ആവാഹിച്ചു പൂജിച്ചു മററുള്ള സകല ദേവതകളെയും യഥാശക്തി ആവാഹിച്ചു പൂജിക്കുക.

അല്ലയോ പൂർണ്ണകുംഭമേ! അങ്ങു എനിക്കു യശസ്സ്, ആയുസ്സ്, അറിവു, ഗ്രഹിച്ചതിനെ മറക്കാത്ത ബുദ്ധി, സമ്പത്തു, ശക്തി, യോഗ്യത, പാപനാശം, സുകൃതാഭിവൃദ്ധി ഇവകളെ സാധിച്ചുതരണമേ! എന്നപ്രാർത്ഥിക്കുക.

## പ്രാർത്ഥനാമന്ത്രം.

കലശഃകീർത്തിമായുഷ്യം പ്രജ്ഞാം മേധാംശ്രിയംബലം
യോഗ്യതാംപാപഹാനിംച പുണ്യവൃദ്ധിംച സാധയേൽ

അനന്തരം കലശംതൊട്ടു അതാതുമൂലദേവത(ഇഷ്ടദേവത) കളുടെ മൂലമന്ത്രം ൧൦ ഉരുജപിക്കുക. ഇപ്രകാരം സംക്ഷേപേണ കലശപൂജനം.

## അഥ ശംഖാർച്ചനം.

ഗന്ധപുഷ്പാദികളെക്കൊണ്ടു ത്രികോണംവരച്ചുതന്മദ്ധ്യേ ശംഖുകാൽസ്ഥാപിച്ചു മേൽപ്രകാരം ആധാരശക്തിയെ ആവാഹിച്ചു പൂജിച്ചു തദുപരിശംഖംസ്ഥാപിക്കുക.

ത്രൈലോക്യേയാനിതീർത്ഥാനി വാസുദേവസ്യചാജ്ഞയാ
ശംഖേതിഷ്ഠന്തിവിപ്രേന്ദ്ര തസ്മാച്ഛംഖംപ്രപൂജയേൽ.

മൂന്ന ലോകങ്ങളിലും യാതൊരു തീർത്ഥങ്ങൾ ഉണ്ടോ ആയവ ജഗദീശ്വരന്റെ കല്പനപ്രകാരം ശംഖിൽ സ്ഥിതിചെയ്യുന്നു. ആയതുകൊണ്ടു ശംഖ് പൂജിക്കേണ്ടതുതന്നെ— എന്നവിചാരിച്ചു ശംഖംതൊട്ടുവന്ദിക്കുക.

അങ്ങു പണ്ടു സമുദ്രത്തിൽ നിന്നും ഉണ്ടായതാകുന്നു. മഹാവിഷ്ണുവും അങ്ങെ തൃക്കയ്യിൽ ധരിക്കുന്നു. എല്ലാദേവന്മാരും അങ്ങെ നമസ്കരിക്കുന്നു. അല്ലയോപാഞ്ചജന്യമേ! ഇപ്രകാരം ഇരിക്കുന്ന അങ്ങേക്കു നമസ്കാരം. അങ്ങയുടെ നാദം ഒന്നു കൊണ്ടുതന്നെ പാതാളത്തിൽ വസിക്കുന്ന രാക്ഷസസ്ത്രീകളുടെ ഗർഭം ആയിരംകഷണമായി ഭേദിക്കുന്നു. ഭോ പാഞ്ചജന്യമേ

അങ്ങെക്കുനമസ്കാരം. അങ്ങെയുടെ നാദം കേൾക്കുന്നെ മാത്രയിൽതന്നെ മേഘങ്ങളും ദേവന്മാരും അസുരന്മാരും മണ്ടുന്നു. പതിനായിരം ചന്ദ്രന്മാർ കൂടിയുദിച്ചാൽ യതൊരു ശോഭയുണ്ടാകുമൊ തത്സമാനശോഭയുള്ള അങ്ങെക്കു നമസ്കാരം. സൂര്യൻ ഉദിക്കുമ്പോൾ മഞ്ഞു എപ്രകാരം നശിക്കുന്നുവോ അപ്രകാരം അങ്ങെയുടെ ദർശനം കൊണ്ടുമാത്രം അഖില പാപങ്ങളും നശിക്കുന്നസ്ഥിതിയ്ക്കു സ്പർശനംകൊണ്ടുള്ളകഥപറയണമെന്നുണ്ടോ? യാതൊരു ഈശ്വരഭക്തൻ ഈമന്ത്രംചൊല്ലി അങ്ങെയെ കയ്യിൽഎടുത്തു ഭഗവാനെ അഭിഷേചിക്കുന്നുവോ അവന്റെസുകൃതത്തിനു കണക്കില്ല. ഇപ്രകാരംഇരിക്കുന്നഅങ്ങെക്കുനമസ്കാരം. എന്നിങ്ങനെ ധ്യാനിച്ചു ശംഖംതൊട്ടുമണിയടിച്ചു അടിയിൽ പറയുന്ന മന്ത്രങ്ങൾ ജപിക്കുക.

ശംഖനമസ്കാരമന്ത്രം.

ത്വംപുരാസാഗരോല്പന്നോ വിഷ്ണുനാവിധൃതഃകരേ
നമിതഃ സർവ്വദേവൈശ്ച പാഞ്ചജന്യ! നമോസ്തുതേ.
2 ഗർഭാദേവാരിനാരീണാം വിശീര്യന്തേസഹസ്രധാ
തവനാദേനപാതാലെ പാഞ്ചജന്യ!നമോസ്തുതേ
3 തവനാദേനജീമൂതാ വിഭ്യതിസുരാസുരാഃ
ശശാങ്കായുതദീപ്താഭ! പാഞ്ചജന്യ!നമോസ്തുതേ
4 ദർശനേനഹിശംഖസ്യ കിംപുനഃസ്പർശനേനതു.
വിലയംയാന്തിപാപാനി ഹിമവദ്ഭാസ്കരേദയേ
5 നത്വാശംഖംകരേധൃത്വാ മന്ത്രൈരേതൈസ്തുവൈഷ്ണവഃ
യസ്സ്നാപയതിഗോവിന്ദം തസ്യപുണ്യമനന്തകം

അനന്തരം ഉദ്ധരിണികൊണ്ടു ശംഖത്തിലെ വെള്ളം ലിപികൾ പ്രതിലോമമായിട്ടു ജപിച്ചു ശംഖ് നിറച്ച് ഉലവുഷ്പങ്ങൾ സ്ഥാപിച്ചു "ഓം സം സോമായ നമഃ" എന്നു ചന്ദ്രനേയും, "ഓം അം അർക്കായനമഃ"എന്നു സൂര്യനേയും, മദ്ധ്യത്തിൽ "ഓം വം വരുണായനമഃ" എന്നു വരുണനേയും പൃഷ്ഠത്തിൽ "ഓം പം പരബ്രഹ്മണേനമഃ" എന്നു പരബ്രഹ്മത്തേയും, "ഓം ഗം ഗംഗായൈനമഃ" എന്നു ഗംഗയേയും, "ഓം സാം സരസ്വത്യൈനമഃ" എന്നു സരസ്വതിയേയും ആവാഹിച്ചു പൂജിച്ച് പൂവോകം മുദ്രകൾ പ്രദർശിപ്പിക്കുക. *

* ശിവാഭിഷേകത്തിൽ ശംഖ് വിരുദ്ധമാകുന്നു.

പിന്നിട്ട് ശംഖെടുത്തുപിടിച്ചു അതാത്തു ഇഷ്ടദേവതകളുടെ മൂലമന്ത്രം എട്ടുരു തൊട്ടു ജപിച്ച് ശംഖിലെ വെള്ളം തുളസീദളംകൊണ്ട്, തന്നെയും പൂജാദ്രവ്യങ്ങളെയും പ്രോക്ഷിക്കുക. ഇപ്രകാരം സംക്ഷിപ്തശംഖസ്ഥാപനാദി.

35 അഥഷഡ്പാത്രസ്ഥാപനപൂജനാദി.

1 അൎഘ്യംവായുപദേപ്രോക്തംനൈരൃത്യാംപാദ്യമേവചാ
ഐശേത്വാചമനീയംസ്യാൽ സ്നാനീയഞ്ചാഗ്നികോണകേ
2 മദ്ധ്യേത്വാസവപാത്രാണാം ശുദ്ധതോയേനപൂരയേൽ
ഏകംസ്യാൻമധുപൎക്കേന്യത് പുനരാചമനായച.

ഗന്ധപുഷ്പങ്ങളെക്കൊണ്ടു ചതുരശ്രാകാരമായി ഒരു മണ്ഡലം വരച്ചു പൂൎവ്വോക്തപ്രകാരം ആധാരശക്തിയെ ആവാഹിച്ചു പൂജിച്ചു വായുകോണിൽ അൎഘ്യപാത്രവും, നിരൃതികോണിൽ ആചമനീയപാത്രവും, അഗ്നികോണിൽ സ്നാനീയപാത്രവും, പുനരാചമനപാത്രവും സ്ഥാപിച്ച് നാലു കോണിലുമുള്ള പാത്രങ്ങൾ കലശോദകംകൊണ്ടും, മദ്ധ്യപാത്രങ്ങൾ ശുദ്ധജലംകൊണ്ടും നിറക്കണം. പിന്നിട്ടു പാദ്യപാത്രത്തിൽ വിഷ്ണുക്രാന്തി, കറുക, താമരപ്പൂവ്, ചന്ദനം, പുഷ്പം മുതലായതും,— അൎഘ്യപാത്രത്തിൽ കുശപ്പുല്ല്, എള്ള്, നെയ്യ്, ഗന്ധപുഷ്പാദികളും— ആചമനപാത്രത്തിൽ ഏലം ഇലവൎങ്ഗം, തക്കോലം മുതലായതും,— മധുപൎക്കപാത്രത്തിൽ പാൽ, തൈർ, നെയ്യ്, തേൻ, പഞ്ചസാര മുതലായതും,— പുനരാചമനീയപാത്രത്തിൽ ഏലം, ഇലവൎങ്ഗം മുതലായതും മൂലമന്ത്രംകൊണ്ടു സ്ഥാപിക്കുക. അനന്തരം അൎഘ്യപാത്രത്തിൽ ധേനുമുദ്രയും, പാദ്യപാത്രത്തിൽ അഞ്ജലിമുദ്രയും, ആചമനീയപാത്രത്തിൽ ഗോകൎണ്ണമുദ്രയും, മധുപൎക്കത്തിൽ സൂകരീമുദ്രയും, പുനരാചമനീയത്തിൽ ഹംസീമുദ്രയും പിടിച്ചു പ്രദൎശിപ്പിക്കുക.— തദനന്തരം അൎഘ്യത്തിൽ "ഓം ശ്രീം ശ്രിയൈനമഃ" എന്നു മഹാലക്ഷ്മിയേയും, പാദ്യത്തിൽ "ഓം സം സരസ്വത്യൈനമഃ" എന്നു സരസ്വതിയേയും, ആചമനീയത്തിൽ "ഓം ഭാം ഭാരത്യൈനമഃ" എന്നു ഭാരതിയേയും, സ്നാനീയത്തിൽ "ഓം വാം വാരുണ്യൈനമഃ" എന്നു വാരുണിയേയും, മധുപൎക്കത്തിൽ "ഓം-ബ്രം ബ്രഹ്മണേനമഃ" എന്നു ബ്രഹ്മാവിനേയും, പുനരാചമനീയത്തിൽ "ഓം ശാം ശാന്ത്യൈനമഃ" എന്നു ശാന്തിയേയും യഥാശക്തി ആവാഹിച്ചു പൂജിച്ച്, പ്രത്യേകം ഓരോ പാത്രംതൊട്ടു എട്ടു ഉരുവീതം മൂ

ലമന്ത്രം ജപിക്കുക. ഇപ്രകാരം സംക്ഷേപിച്ച് ഷഡ്പാത്രപൂജനം.

36 അഥപഞ്ചാമൃതസ്ഥാപനപൂജനാദി

1 മദ്ധ്യേക്ഷീരംന്യസ്യാദധ്യാദിന്യസേൽപൂർവ്വാദിഷുക്രമാൽ
ദധിവാമനദൈവത്യം ഗോവിന്ദംക്ഷീരമേവച
2 ആജ്യംചവിഷ്ണുദൈവത്യം മധുനിമധുസൂദനം
ശക്കരാചാച്യുതംവിദ്യാ ദ്ദേതാഃപ ഞ്ചാധിദേവതാഃ

ഗന്ധപുഷ്പംകൊണ്ടു ചതുരശ്രമണ്ഡലം വരച്ച് ആധാരശക്തിയെ ആവാഹിച്ചു പൂജിച്ച് മദ്ധ്യേ പാൽപാത്രവും, കിഴക്ക് തൈർപാത്രവും, തെക്കു നെയ്പാത്രവും, പടിഞ്ഞാറു തേൻപാത്രവും, വടക്കു പഞ്ചസാരപാത്രവും സാധിക്കുക.

പിന്നീടു ഗന്ധപുഷ്പാദികൾ ക്ഷേപിച്ച് "ഓം ഗോവിന്ദായനമഃ" എന്നു പാലിൽ ഗോവിന്ദനേയും— "ഓം വാമനായനമഃ" എന്നു തൈരിൽ വാമനനേയും— "ഓം വിഷ്ണവേ നമഃ" എന്നു നെയ്യിൽ വിഷ്ണുവിനേയും— "ഓം മധുസൂദനായ നമഃ" എന്നു തേനിൽ മധുസൂദനനേയും, "ഓം അച്യുതായ നമഃ" എന്നു പഞ്ചസാരയിൽ അച്യുതനേയും ശക്ത്യനുസരണം ആവാഹിച്ചു പൂജിച്ചു ഓരോപാത്രംതൊട്ടു എട്ടെട്ടു ഉരു മൂലമന്ത്രം ജപിക്കുക.

ഇങ്ങനെ സമാസേന പഞ്ചാമൃതസാധനാദി

A വിഷ്ണുപക്ഷേപീഠപൂജാ.

ഇനിപറയുവാൻ പോകുന്ന ദേവതകളെ ഞാൻഭക്തിയോട്കൂടി നമസ്കരിച്ചു നിങ്ങളെആവാഹിച്ചുപൂജിക്കുന്നു. നിങ്ങൾ വാത്സല്യത്തോടുകൂടി എന്റെപൂജയെ ഗ്രഹിച്ചു അനുഗ്രഹിക്കേണമേ, എന്നു നല്ലതിന്മണ്ണം പ്രാൎത്ഥിച്ചു അതാതു സ്ഥാനങ്ങളിൽ യഥാശക്തി ആവാഹിച്ചുപൂജിക്കുക.

മൂലപീഠമദ്ധ്യത്തിൽ ഓം പം പരദേവതായൈ നമഃ
ദേവന്റെഇടത്തുഭാഗം ഓം ഗും ഗുരുഭ്യോനമഃ
ദേവന്റെവലത്തുഭാഗം ഓം സം സൎവ്വദേവതാഭ്യോ നമഃ
ദേവന്റെഇടത്തുഭാഗം ഓം സം സൎവ്വഗുരുഭ്യോനമഃ

## തൃപ്പാദത്തിൽ കിഴ്ഭാഗത്ത്

അഗ്നികോണിൽ ഓം ഗം ഗരുഡായ നമഃ
നിരൃതികോണിൽ ഓം വെം വേദവ്യാസായ നമഃ
വായുകോണിൽ ഓം ദും ദുർഗ്ഗായൈ നമഃ
ഐശകോണിൽ ഓം സം സരസ്വത്യൈ നമഃ

## തൃപ്പാദത്തിൻമേൽഭാഗം

അഗ്നികോണിൽ ഓം ധം ധർമ്മാധിപതയേ യമായ നമഃ
നിരൃതികോണിൽ ഓം ജ്ഞാനാധിപതയേ വായവേ നമഃ
വായുകോണിൽ ഓം വൈരാഗ്യാധിപതയേ ശിവായ നമഃ
ഐശകോണിൽ ഓം ഐശ്വര്യാധിപതയേ ഇന്ദ്രിയ നമഃ
കിഴക്കുഭാഗം ഓം അധർമ്മാധിപതയേ നിരൃതയേ നമഃ
തെക്കുഭാഗം ഓം അജ്ഞാനാധിപത്യൈ ദുംദുർഗ്ഗായൈ നമഃ
പടിഞ്ഞാറുഭാഗം ഓം വൈരാഗ്യാധിപതയേ കാംകാമായ നമഃ
വടക്കുഭാഗം ഓം അനൈശ്വര്യാധിപതയേ രുാം രുദ്രായ നമഃ
പീഠത്തിൻെറ കിഴ്ഭാഗം മദ്ധ്യേ ഓം പം പരമപുരുഷായ നമഃ
അതിന്നുമുകളിൽ ഓം ആധാരരൂപിണ്യൈ ശക്തയേ നമഃ

അതിൻമേൽ ഓം വാം വായുകൂർമ്മായ നമഃ
തദുപരി ഓം ആം ആനന്ദായ നമഃ
അതിൻമേൽ ഓം പ്യം പൃഥിവ്യൈ നമഃ
അതിൻമദ്ധ്യേ ഓം ക്ഷീം ക്ഷീരസാഗരായ നമഃ
തന്മദ്ധ്യേ ഓം ശ്വേം ശ്വേതദ്വീപായ നമഃ
തന്മദ്ധ്യത്തിൽ ഓം ദിവ്യരത്നാത്മകമഹാമണ്ഡപായ നമഃ
അതിൻനടുവിൽ ഓം പം പത്മായ നമഃ
തൻമദ്ധ്യേ ആറുകോൺചക്രം ധ്യാനിച്ചു, ചക്രത്തിൻ മദ്ധ്യത്തിൽ സൂര്യമണ്ഡലം ധ്യാനിച്ചു അതിൽ ഓം നരായണായ നമഃ
അതിന്നുമുകളിൽ ചന്ദ്രമണ്ഡലം ധ്യാനിച്ചു ഓം വിംവിഷ്ണവേ നമഃ
തദുപരി അഗ്നിമണ്ഡലം ധ്യാനിച്ചു ഓം നാംനാരസിംഹായ നമഃ
ദേവൻെറ ഇടത്തുവശം സത്വാഭിമാനിന്യൈ ഓം ശ്രീം ശ്രീയൈ നമഃ
വലത്തുവശം രജോഭിമാനിന്യൈ ഭൂം ഭൂമ്യൈ നമഃ
പിൻഭാഗം തമോഭിമാനിന്യൈ ഓം ദും ദുർഗ്ഗായൈ നമഃ
മുൻവശം പടികളിൽ ഓം ആം ആത്മനേ നമഃ
തെക്ക ഓം അം അനന്താത്മനേ നമഃ
പടിഞ്ഞാറ ഓം പം പരമാത്മനേ നമഃ
വടക്ക ഓം ജ്ഞാം ജ്ഞാനാത്മനേ നമഃ

പിന്നീട്, ആത്മധ്യാനിച്ച ഷഡ്കോണ ചക്രത്തിൻെറ
കിഴക്ക ഓം വിം വിമലായൈ നമഃ
തെക്കുകിഴക്ക ഓം ഉം ഉൽക്കർഷിണ്യൈ നമഃ
തെക്ക ഓം ജ്ഞം ജ്ഞാനായൈ നമഃ
തെക്കപടിഞ്ഞാറ ഓം ക്രീം ക്രിയായൈ നമഃ
പടിഞ്ഞാറ ഓം യോം യോഗായൈ നമഃ
വടക്കപടിഞ്ഞാറ ഓം പ്ര പ്രഹ്വ്യൈ നമഃ
വടക്ക ഓം സം സത്യായൈ നമഃ
വടക്കകിഴക്ക ഓം ഈ ഈശാന്യൈ നമഃ
കിഴക്ക ഓം അം അനുഗ്രഹായൈ നമഃ
പീഠമദ്ധ്യേ യോഗപീഠസ്വരൂപാത്മനേ ഓം അം അനന്തായ നമഃ

B ശിവപാക്ഷേപിപൂജാ.

ദേവൻെറ വലത്തുവശം

ഓം മാതാപിതൃഭ്യോം നമഃ ഓം ഉപമന്യവേ നമഃ
ഓം നാരദായ നമഃ ഓം സനകാദിഭ്യോ നമഃ ഓം ഗുരുഭ്യോ നമഃ

ദേവൻെറ ഇടത്തുവശം

ഓം ഗം ഗണപതയേ നമഃ ഓം ദും ദുർഗ്ഗായൈ നമഃ
ഓം ക്ഷം ക്ഷേത്രപാലായ നമഃ ഓം സം സരസ്വത്യൈ നമഃ

മദ്ധ്യത്തിൽ

ഓം പാശാങ്കുശ വരദാഭയ ഹസ്ത രക്ത വർണ്ണാധാര ശക്ത്യൈ നമഃ അതിന്മേൽ— ഓം ഹേമവർണ്ണ മഹാകാലായ നമഃ ഓം മഹാകൂർമ്മായ നമഃ അതിന്മേൽ— ഓം സഹസ്രശിരസേ, ശ്വേതവർണ്ണായ, നീലാംബരധരായ, അനന്തായ നമഃ അതിന്മേൽ— ഓം നീലവർണ്ണായ, ശംഖ, ചക്രധരായ, പരശുഹസ്തായ, സർവ്വാഭരണഭൂഷിതായ, സപരിവാരായ, ശ്രീവരാഹായ നമഃ അതിന്മേൽ— ഓം പൃഥ്വീമണ്ഡലാധിദേവതായൈ പ്രിഹ്യംകശവർണ്ണേഭയഹസ്തായൈ പൃഥിവ്യൈ നമഃ ഓം അമൃതാർണ്ണവായ നമഃ ഓം ശ്വേതദ്വീപായ നമഃ ഓം നന്ദനോദ്യാനായ നമഃ ഓം രത്നമണ്ഡപായ നമഃ ഓം കല്പവൃക്ഷായ നമഃ ഓം സ്വർണ്ണരചിത്, രത്നഖചിത്, ദിവ്യസിംഹാസനായ നമഃ അഗ്നികോണിൽ ഓം ര ശുക്ലവർണ്ണ വൃഷഭാകാരായ ധർമ്മായ നമഃ നിരൃതികോണിൽ— ഓം ശ്യ

റ ൎണ്ണസിംഹാകാരായ ജ്ഞാനായ നമഃ വായുകോണിൽ — ഓം പീതവൎണ്ണഭൂതാകാരായ വൈരാഗ്യായ നമഃ ഈശകോണിൽ ഓം കൃഷ്ണവൎണ്ണായ ഗജാകാരായ ഐശ്വൎയ്യായ നമഃ കിഴക്ക് “ഓം അധൎമ്മായ നമഃ” തെക്ക — “ഓം അജ്ഞാനായ നമഃ” പടിഞ്ഞാറ — ‘ഓം അവൈരാഗ്യായ നമഃ” വടക്ക് ഓം അനൈശ്വൎയ്യായ നമഃ” മദ്ധ്യത്തിൽ — ‘ഓം സത്വായ നമഃ” ഓം രം രജസേ നമഃ” ഓം തം തമസേ നമഃ” ഓം മം മായായൈ നമഃ” ഓം വിം വിദ്യായൈ നമഃ” ഓം അവ്യക്തഷിത്കന്ദായ നമഃ” ഓം ബുദ്ധിതാലായ നമഃ” ഓം അഹങ്കാരവൎണ്ണപത്മായ നമഃ” ഓം അം അൎക്കമണ്ഡലായ നമഃ” ഓം സോം — സോമമണ്ഡലായ നമഃ” ഓം വം വഹ്നിമണ്ഡലായ നമഃ” ഓം അം ആത്മനേ നമഃ” ഓം ഉം അന്തരാത്മനേ നമഃ” ഓം പം പരമാത്മനേ നമഃ” ഓം അം ജ്ഞാനാത്മനേ നമഃ” കിഴക്ക — ‘ഓം വാം വാമായൈ നമഃ” തെക്കുകിഴക്ക് ഓം ജ്യേം ജ്യേഷ്ഠായൈ നമഃ” തെക്ക — ഓം രൌം രൌദ്ര്യൈ നമഃ തെക്കുപടിഞ്ഞാറ ഓം കാം കാല്യൈ നമഃ പടിഞ്ഞാറ ‘ഓം ബം ബലവികരണ്യൈ നമഃ വടക്കുകിഴക്ക ഓം ബം ബലപ്രമഥിന്യൈ നമഃ മദ്ധ്യത്തിൽ — ഓം സം സൎവ്വഭൂതദമന്യൈ നമഃ ഓം മം മനോന്മന്യൈ നമഃ “ഓം നമോ ഭഗവതേ സകലഗുണാത്മനേ ശക്തിയുക്തായ അനന്തായ യോഗപീഠാത്മനേ സദാശിവായ സാംഗായ സപരിവാരായ നമഃ”

## 38 ധ്യാനാവാഹനക്രമം

അരിയും പൂവും എടുത്തു കൈകൂപ്പി ഹൃദയത്തോടു ചേൎത്തു പിടിച്ചു തന്റെ ഹൃദയം ഒരു താമരമൊട്ടാണെന്നും, ആയതു അധോമുഖമായിരിക്കുന്നു എന്നും, അതിനെ ഞാൻ വായുബീജം കൊണ്ടു ഊൎദ്ധ്വമുഖമാക്കിച്ചെയ്യുന്നു എന്നും വിചാരിച്ചു ‘ഓം യം” എന്നു ആറുരു ജപിച്ചു ഊൎദ്ധ്വമുഖമായി സങ്കല്പിച്ചു ഇതിനെ ജ്ഞാനസൂൎയ്യനെക്കൊണ്ടു വിടൎത്തുന്നു എന്നു വിചാരിച്ചു “ഓം ഞം ജ്ഞാനാൎക്കായ നമഃ” എന്നു൰ ഉരു ജപിച്ചു വിടൎന്നതായി നിയോഗിച്ചു തൻമദ്ധ്യത്തിൽ സഹസ്രാദിത്യശോഭയോടുകൂടിയവനായി, സച്ചിദാനന്ദമൂൎത്തിയായി, സൎവ്വായുധധാരിയായി, സൎവ്വാഭരണഭൂഷിതനായി, സൎവ്വലക്ഷണസമ്പന്നനായി, സൎവ്വാവയവസമേതനായി, സൎവ്വജ്ഞനായി, സൎവ്വവ്യാപിയായി, സൎവ്വാധാരനായി, സൎവ്വേശ്വരനായി, സൎവ്വകാരണഭൂതനായി, സൎവ്വദേവപൂജ്യനായി, സൎവ്വാസുരവന്ദ്യനായി, സൎവ്വവിദ്യാധര, യക്ഷ, ഗന്ധൎവ്വ, കിന്നരോ, രഗാദിസേവിതനായി, സൎവ്വദുഃഖാൎത്തിഹരനായിരിക്കുന്ന തന്റെ ഇഷ്ടദേവ

ൻ സ്ഥിതിചെയ്യുന്നതായിവിചാരിച്ച് ബ്രഹ്മരന്ധ്രംവഴിഭേ ണ പുഷ്പത്തിങ്കൽ സമാഗതനാക്കി അതാതു മന്ത്രംചൊല്ലി ആവാഹനമുദ്രകൊണ്ടു പ്രതിമയിങ്കൽ ആവാഹിക്കുക.

## 39 ആവാഹനമന്ത്രം

"സഹസ്ര ശീർഷേതി ഋക്."
ആഗച്ഛാഗച്ഛദേവേശ! തേജോരാശേ!ജഗൽപ്പതേ!
ക്രിയമാണാംമയാപൂജാം ഗൃഹാണ സുരസത്തമ!

ഭോസ്വാമിൻ! ദേവന്മാർക്ക്ഈശ്വരനായുള്ളോവേ!തേജസ്സമൂഹമേ! ലോകരക്ഷകാ! വന്നാലും. വന്നാലും, അല്ലയോദേവശ്രേഷ്ഠാ! എന്റെ ഈപൂജസ്വീകരിച്ചനുഗ്രഹിക്കണമേ

## * 40 ഷണ്മുദ്രാ പ്രദർശനം.

| | |
|---|---|
| ആവാഹനമുദ്രകൊണ്ടു | "ഓംആവാഹിതോഭവ" |
| സംസ്ഥാപനമുദ്രകൊണ്ടു | "ഓം സംസ്ഥിതോഭവ" |
| സാന്നിരുദ്ധമുദ്രകൊണ്ടു | "ഓം സന്നിധൌ ഭവ" |
| സാന്നിദ്ധ്യമുദ്രകൊണ്ടു | "ഓം സന്നിരുദ്ധോഭവ" |
| സന്മുഖീകരണ മുദ്രകൊണ്ടു | "ഓം സന്മുഖോഭവ" |
| അവകുണ്ഠന മുദ്ര കൊണ്ടു | "ഓംഅവകുണ്ഠിതോഭവ" |

## § A ആസനം.

"പുരുഷഏവേതി ഋക്."
നാനാരത്നസമായുക്തം കാർത്തസ്വര വിഭൂഷിതം.
ആസനംദേവദേവേശ! പ്രീത്യർത്ഥം പ്രതിഗൃഹ്യതാം"

ഭോ! സ്വാമിൻ! ഭക്തന്മാരുടെ ഹൃദയത്തിൽ ക്രീഡിക്കുന്നവനേ! ദേവന്മാർക്ക് അധിപതിയായുള്ളവേ! പലപ്രകാരമുള്ള രത്നങ്ങൾ ചേർത്തു കെട്ടപ്പെട്ടതും, സ്വർണ്ണംകൊണ്ടു അലങ്കരിക്കപ്പെട്ടതുമായ ഒരം ആസനം സന്തോഷത്തോടുകൂടി ഗ്രഹിച്ചരുളേണമേ. എന്നു ഋക്മന്ത്രവും ഇതും ജപിച്ചു മൂലമന്ത്രംകൊണ്ടു ഒരു പുഷ്പം തൃപ്പാദത്തിൽ സമർപ്പിക്കുക

---

* മുദ്രപിടിച്ചുകാണിക്കുമ്പോൾ അതാതുദേവതകളുടെ മൂലമന്ത്രംകൂടിജപിക്കണമെന്നറിക.

§ ആസനാദ്യുപചാരങ്ങൾകല്പിക്കുമ്പോൾഅതാതുമുദ്രകൾ പിടിച്ചുകാണിക്കേണ്ടതാണ്—

‡ B പാദ്യം.

ഏതാവാനസ്യേതിഋക്

"ഗംഗാദിസൎവ്വതീൎത്ഥേഭ്യോ മയാപ്രാൎത്ഥനയാഹൃതം
തോയമേതൽസുഖസ്പൎശം പാദ്യാൎത്ഥം പ്രതിഗൃഹ്യതാം"

ഭോ സ്വാമിൻ! ഗംഗാ, സരസ്വതി, യമുനാമുതലായ പുണ്യതീൎത്ഥങ്ങളിൽനിന്നും എന്നാൽ ഭക്തിയോടുകൂടി കൊണ്ടുവരപ്പെട്ടതും, സ്പൎശനത്തിനു ഏററവും സുഖകരവുമായ ഈ ജലം പാദ്യത്തിനായി പ്രതിഗ്രഹിച്ചരുളണമേ എന്നു ഋൿമന്ത്രവും ഈ മന്ത്രവും ജപിച്ച പാദ്യപാത്രത്തിൽനിന്നും ഒരു ഉദ്ധരിണി വെള്ളം എടുത്തു തൃപ്പാദങ്ങൾക്കടുത്തുകൊണ്ടു കാണിച്ചു വേറൊരു പാത്രത്തിൽ ഒഴിച്ചു ഉദ്ധരിണി ശുദ്ധിയാക്കി മൂലമന്ത്രം കൊണ്ടു ഒരു പുഷ്പം തൃപ്പാദങ്ങളിൽ സമൎപ്പിക്കുക.

ഋൿമന്ത്രവും പാദ്യാദിമന്ത്രവും, ഉദ്ധരണി തൃപ്പാദങ്ങൾക്കടുത്തു കാണിക്കുന്ന സമയത്താണു ജപിക്കേണ്ടതു.

† C അൎഘ്യം.

ത്രിപാദൂൎദ്ധ്വേതിഋക്

"നമസ്തേ ദേവദേവേശ! നമസ്തേ ധരണീധര!
നമസ്തേ കമലാകാന്ത! ഗൃഹാണാൎഘ്യം നമോസ്തുതേ"

ഭോ! സ്വാമിൻ! സ്വപ്രകാശകാ! അഷ്ടൈശ്വൎയ്യങ്ങളുള്ളവനേ! അങ്ങേക്കു നമസ്കാരം സുന്ദരികൾക്കു കാമുകനായിട്ടുള്ളവനേ! അങ്ങേക്കു നമസ്കാരം ഈ അൎഘ്യം സ്വീകരിച്ചരുളണമേ അങ്ങേക്കു നമസ്കാരം.

§ എന്നു ഋൿമന്ത്രവും ഇതും ജപിച്ചു അൎഘ്യപാത്രത്തിൽനിന്നു ഒരു ഉദ്ധരണി വെള്ളം എടുത്തു തൃക്കൈക്കടുത്തുകൊണ്ടുചെന്നു കാണിച്ചു വേറൊരു പാത്രത്തിൽ ഒഴിച്ചു ഉദ്ധരണി ശുദ്ധിയാക്കി മൂലമന്ത്രം കൊണ്ടു ഒരു പുഷ്പം തൃപ്പാദങ്ങളിൽ സമൎപ്പിക്കുക.

---

‡ പാദ്യം സമൎപ്പിക്കേണ്ടതു് അഞ്ജലിമുദ്രകൊണ്ടാകുന്നു.
† അൎഘ്യം സമൎപ്പിക്കേണ്ടതു ദാനമുദ്രകൊണ്ടാകുന്നു.
§ ഇപ്രകാരം തന്നെ മേൽ പറയുന്നിടത്തെല്ലാമെന്നു അറിയുക.

D * ആചമനീയം

തസ്മാദശ്വാദിതിമുക്

കർപ്പൂരവാസിതംതോയം മന്ദാകിന്യാഃ സമാഹൃതം
ആചമ്യതാംജഗന്നാഥ! മയാദത്തം ഹിഭക്തിതഃ

ഭോ! സ്വാമിൻ! ലോകങ്ങൾക്കെല്ലാം നാഥനായുള്ളോവേ! ഗംഗാനദിയിൽനിന്നും കൊണ്ടുവരപ്പെട്ടതും, പച്ചക്കർപ്പൂരം ചേർത്തുവാസനപിടിപ്പിക്കപ്പെട്ടതും, ഭക്തിയോടുകൂട ഞാൻ തരുന്നതുമായ ഈജലം ആചമിക്കേണമേ—എന്നുള്ള മന്ത്രവും ഇതുംജപിച്ച് ആചമനീയപാത്രത്തിൽനിന്നും ഒരു ഉദ്ധരണി വെള്ളമെടുത്തു തിരുമുഖത്തിനടുത്തുകൊണ്ടുചെന്നുകാണിച്ച് വേറൊരു പാത്രത്തിൽ ഒഴിച്ച് ഉദ്ധരണി ശുദ്ധിയാക്കി മൂലമന്ത്രംകൊണ്ടു ഒരു പുഷ്പം തൃപ്പാദങ്ങളിൽ സമർപ്പിക്കുക.

E * സ്നാനം.

യത്പുരുഷേണേതിമുക്

* ഗംഗാചയമുനാചൈവ നർമ്മദാചസരസ്വതി
തോയമേതൽസുഖസ്പർശം സ്നാനാർത്ഥം പ്രതിഗൃഹ്യതാം

ഭോ! സ്വാമിൻ! ഗംഗാ, യമുനാ, നർമ്മദാ, സരസ്വതി മുതലായ പുണ്യതീർത്ഥങ്ങളിൽ നിന്നും കൊണ്ടുവന്നതും സ്പർശനസുഖമുള്ളതുമായ ഈ ജലം തിരുനീരാട്ടിനായി പ്രതിഗ്രഹിച്ചനുഗ്രഹിക്കണമേ. എന്നു ഋഗ്മന്ത്രവും ഈ മന്ത്രവും ജപിച്ച് സ്നാനീയപാത്രത്തിൽനിന്നും ഒരുഉദ്ധരിണിവെള്ളമെടുത്തു മസ്തകോപരികൊണ്ടു കാണിച്ച് വേറൊരു പാത്രത്തിൽ ഒഴിച്ച് ഉദ്ധരിണി ശുദ്ധിയാക്കി മൂലമന്ത്രംകൊണ്ടു ഒരു പുഷ്പം തൃപ്പാദങ്ങളിൽ സമർപ്പിക്കുക.

F പഞ്ചാമൃതസ്നാനം

| | |
|---|---|
| "സഹസ്രശീർഷ" എന്ന ഋഗ്മന്ത്രംകൊണ്ടു | പാലും, |
| "പുരുഷ ഏവേദം" | തൈരും, |
| "ഏതാവാനസ്യ" | നെയ്യും, |
| "ത്രിപാദൂർദ്ധ്വ", | തേനും, |

* ആചമനീയം സമർപ്പിക്കേണ്ടത് ഗോകർണ്ണമുദ്രകൊണ്ടാകുന്നു.

* സ്നാനം സമർപ്പിക്കേണ്ടത് ശംഖമുദ്രകൊണ്ടാകുന്നു.

"തസ്മാദ്വിരാഡിതി,, പഞ്ചസാരയും

അഭിഷേചിക്കുക, പിന്നീട്, പുരുഷസൂക്തം, രുദ്രസൂക്തം മുതലായതുകൊണ്ടു കലശോദകംയഥേഷ്ടം അഭിഷേചിക്കുക.

G വസ്ത്രം Y1I

യൽപുരുഷേണേതിഋക്

"വസ്ത്രഞ്ചസോമദൈവത്യം ലജ്ജായാസ്തുനിവാരകം
വാസസിപ്രതിഗൃഹ്യതാം മയത്തുഭ്യംസമർപ്പിതേ"

ഭോ! സ്വാമിൻ! വസ്ത്രം ചന്ദ്രൻ എന്ന ദേവതയോടുകൂടിയതും, നാണത്തെ മറയ്ക്കുന്നതുമാകുന്നു. ഞാൻ അങ്ങേയ്ക്കുതരുന്നഈരണ്ടു വസ്ത്രങ്ങളും ഗ്രഹിച്ചരുളേണമേ എന്നുഋങ്മന്ത്രവും ശ്ലോകമന്ത്രവുംജപിച്ചുമൂലമന്ത്രംകൊണ്ടു തൃപ്പാദങ്ങളിൽഒരുപുഷ്പം സമർപ്പിക്കുക.

ഉപവീതം

തംയജ്ഞമിതിഋക്

'ദാമോദര! നമസ്തേസ്തുത്രാഹിമാം ഭവസാഗരാൽ
ബ്രഹ്മസൂത്രഞ്ചോത്തരീയംഗ്രഹാണ പുരുഷോത്തമ!'

ഭോ! സ്വാമിൻ! ഉദരത്തിൽ ദാമമുള്ളോവേ! അങ്ങേക്കുനമസ്കാരം. ഈസംസാരസമുദ്രത്തിൽനിന്നു എന്നെ രക്ഷിക്കേണമേ: അല്ലയോപുരുഷശ്രേഷ്ഠാ! ഇതാ പൂണൂലും മേൽ വസ്ത്രവുംതരുന്നു ഇവയെസ്വീകരിച്ചനുഗ്രഹിക്കേണമേ! എന്നു ഋങ്മന്ത്രവും ശ്ലോകമന്ത്രവുംജപിച്ചുമൂലമന്ത്രംകൊണ്ടുതൃപ്പാദങ്ങളിൽഒരുപുഷ്പം സമർപ്പിക്കുക.

* ഗന്ധം

തസ്മാദ്യജ്ഞാദിതിഋക്

'ശ്രീഖണ്ഡംചന്ദനംദിവ്യം ഗന്ധാഢ്യംസുമനോഹരം
വിലേപനംസുരശ്രേഷ്ഠ! പ്രീത്യർത്ഥം പ്രതിഗൃഹ്യതാം"

ഭോ സ്വാമിൻ! ദേവശ്രേഷ്ഠാ! പച്ചകർപ്പൂരം,ഗോരോചനം, കുങ്കുമം മുതലായസുഗന്ധദ്രവ്യങ്ങൾചേർത്തരച്ചതും,മനസ്സിനാഹ്ലാദകരമായും അതിശ്രേഷ്ഠവുമായിരിക്കുന്ന ശ്രീചന്ദനച്ചാറു സന്തോഷാർത്ഥം പ്രതിഗ്രഹിച്ചരുളേണമേ. എന്നുഋങ്മന്ത്രവും ഇതുംജപിച്ചുമൂലമന്ത്രംചൊല്ലി ഒരുപുഷ്പം തൃപ്പാദങ്ങളിൽസമർപ്പിക്കുക.

---

* ഗന്ധംസമർപ്പിക്കുന്നതുഗന്ധമുദ്രകൊണ്ടുവേണ്ടതാണു

അക്ഷതം

തസ്മദ്വ്യജ്ഞാത് ഇതിജക്
"അക്ഷതാംശ്ചസുരശ്രേഷ്ഠാ! കുംകുമാക്താൻ സുശോഭനാൻ
മയാന വേദിതാൻഭക്ത്യാഗൃഹാണപരമേശ്വര!"

ഭോ! സ്വാമിൻ!ദേവദേവ,അത്യധികംകാന്തിയുള്ളോവേ അഷ്ടൈശ്വര്യ സമ്പന്നനായുള്ളോവേ!കുംകുമംചേൎത്തു നിറക്കപ്പെട്ടതുകളും,ഏറാവുംമംഗളകരങ്ങളും,ഏത്രയുംഭക്തിയോടുകൂടിഞാൻസമൎപ്പിക്കുന്നതുകളുമായഠരം അക്ഷതങ്ങളെകൈക്കൊണ്ടരുളണമേഎന്ന ഋഗ് മന്ത്രവും ഈമന്ത്രവുംജപിച്ചുമൂലം മന്ത്രംകൊണ്ടുഅക്ഷതംസമൎപ്പിക്കുക.

* പുഷ്പം

തസ്മാദശ്വാഇതിജക്
മാല്യാദീനിസുഗന്ധീനി മാലത്യാദീനിചപ്രഭോ!
മയാഹൃതാനിപൂജാൎത്ഥംപുഷ്പാണിപ്രതിഗൃഹ്യതാം"

ഭോ! സ്വാമിൻ! ആശ്ചൎയ്യ കരമായ അവതാരത്തോടുകൂടിയോവേ! അങ്ങയുടെപൂജക്കായി എന്നാൽ കൊണ്ടുവരപ്പെട്ടതുകളും, നല്ലപരിമളമുള്ളവയുമായ പിച്ചിപ്പൂവുതുടങ്ങിട്ടുള്ള ഠരംപൂക്കളും പൂച്ചെണ്ടുകളും സ്വീകരിച്ചനുഗ്രഹിക്കണമേ എന്നഋഗ് മന്ത്രവും ഠരം മന്ത്രവുംജപിച്ചു മൂലമന്ത്രംകൊണ്ടു പുഷ്പ സമൎപ്പിക്കുക.

* അഷ്ടോത്തരപൂജാ

ഓരോമന്ത്രം * കൊണ്ടുഓരോപുഷ്പംതൃപ്പാദങ്ങളിൽസമൎപ്പിക്കുക, അനന്തരംമൂലമന്ത്രംകൊണ്ടുആഭരണങ്ങളുംസമൎപ്പിക്കുക

അഥവിഷ്ണുപക്ഷേ ആവരണ പൂജ

പ്രഥമാവരണം.

പീഠമദ്ധ്യത്തിൽ—ഓം ശ്രീനാരായണനമഃഎന്നലക്ഷ്മീനാരായണനേയും ദേവൻറെഇടത്തുവശം സ്ഥിതിചെയ്യുന്നവളും പൊൻനിറത്തോടുകൂടിയവളും, പീതാംബരംധരിച്ചവളും, നാനാവിധഭൂഷണങ്ങളെകൊണ്ടുഅലങ്കരിക്കപ്പെട്ടവളും, കയ്യിൽതാമരപ്പൂധരിക്കുന്നവളും,ഭഗവാനെത്തന്നെകടാക്ഷിച്ചുകൊണ്ടിരിക്കുന്നവളുമായമഹാലക്ഷ്മിയെ ഓം ലം ലക്ഷ്മ്യൈനമഃ എന്നും, വലത്തുവശംനിൽക്കുന്നവളും കറുകപോലെശ്യാമളമായ നിറത്തോടുകൂടിയവളും, പലപ്രകാരമുള്ള അലങ്കാര

* മന്ത്രം ഒടുവിൽകണ്ടുകൊൾക

ങ്ങളെക്കൊണ്ടു ശോഭിക്കുന്നവളും, കസ്തൂരി തുടങ്ങിയ പൂവുകളിരിക്കുന്നവളും, ദേവനിൽത്തന്നെ ദൃഷ്ടിയുറപ്പിച്ചുകൊണ്ടിരിക്കുന്നവളുമായ ഭൂമിദേവിയെ "ഓം ധം ധരായൈ നമഃ" എന്നും ആവാഹിക്കുക.

## ദ്വിതീയാവരണം.

"ഓം ക്രൂം ക്രൂദ്ധോൽക്കായ നമഃ" എന്നു കിഴക്കും "ഓം മം മഹോൽക്കായ നമഃ" എന്നു തെക്കും "ഓം വീം വീരോൽക്കായ നമഃ" എന്നു പടിഞ്ഞാറും "ഓം ദ്യും ദ്യുൽക്കായ നമഃ" എന്നു വടക്കും "ഓം സം സഹസ്രോൽക്കായ നമഃ" എന്നു നാലു കോണുകളിലും അതാതു ദേവതകളെ ആവാഹിക്കുക.

## തൃതീയാവരണം.

"ഓം വാം വാസുദേവായ നമഃ" എന്നു കിഴക്കും "ഓം സം സങ്കർഷണായ നമഃ" എന്നു തെക്കും "ഓം പ്രം പ്രദ്യുമ്നായ നമഃ" എന്നു പടിഞ്ഞാറും "ഓം അം അനിരുദ്ധായ നമഃ" എന്നു വടക്കും "ഓം മാം മായായൈ നമഃ" എന്നു അഗ്നികോണിലും "ഓം ജം ജയായൈ നമഃ" എന്നു നിരൃതികോണിലും "ഓം കൃം കൃത്യൈ നമഃ" എന്നു വായുകോണിലും "ഓം ശാം ശാന്ത്യൈ നമഃ" എന്നു ഈശകോണിലും അതാതു ദേവതകളെ ആവാഹിക്കുക.

## ചതുർത്ഥാവരണം.

"ഓം കേം കേശവായ നമഃ, ഓം നാം നാരായണായ നമഃ" എന്നു കിഴക്കും "ഓം മാം മാധവായ നമഃ" എന്നു അഗ്നികോണിലും "ഓം ഗോം ഗോവിന്ദായ നമഃ, ഓം വിം വിഷ്ണവേ നമഃ" എന്നു തെക്കും "ഓം മം മധുസൂദനായ നമഃ" എന്നു നിരൃതികോണിലും "ഓം ത്രിം ത്രിവിക്രമായ നമഃ, ഓം വാം വാമനായ നമഃ" എന്നു പടിഞ്ഞാറും "ഓം ശ്രീം ശ്രീധരായ നമഃ" എന്നു വായുകോണിലും "ഓം ഹൃം ഹൃഷീകേശായ നമഃ, ഓം പം പത്മനാഭായ നമഃ" എന്നു വടക്കും "ഓം ദാം ദാമോദരായ നമഃ" എന്നു ഈശകോണിലും അതാതു ദേവതകളെ ആവാഹിക്കുക.

## പഞ്ചമാവരണം.

"ഓം മം മത്സ്യായ നമഃ, ഓം കൂം കൂർമ്മായ നമഃ" എന്നു കിഴക്കു "ഓം വം വരാഹായ നമഃ" എന്നു തെക്കുകിഴക്കും "ഓം നം നാരസിംഹായ നമഃ, ഓം വാം വാമനായ നമഃ" എന്നു തെക്കു.

“ഓംഭാം ഭാൎഗ്ഗവായനമഃ, എന്നുതെക്കെപടിഞ്ഞാറും “ഓം രാം രാഘവായനമഃ, ഓം കൃം കൃഷ്ണായനമഃ” എന്നു പടിഞ്ഞാറും “ഓം ബും ബുദ്ധായനമഃ, എന്നുവടക്കെപടിഞ്ഞാറും “ഓം കം കൽക്കിനേനമഃ, ഓം അം അനന്തായനമഃ” എന്നു വടക്കും “ഓം വിംവിശ്വരൂപായനമഃ” എന്നുവടക്കകിഴക്കും അതാതു ദേവന്മാരെ ആവാഹിക്കുക.

## ഷഷ്ഠാവരണം.

“ഓം അം അനന്തായനമഃ” എന്നുകിഴക്കും “ഓം ബ്രഹ്മണേനമഃ” എന്നുതെക്കും ഓംവാം വായവേനമഃ,എന്നുപടിഞ്ഞാറും“ഓം ഈം ഈശാനായനമഃ”എന്നുവടക്കും ഓംവാം വാരുണ്യൈനമഃ, എന്നുതെക്കെകിഴക്കും ഓം ഗാം ഗായത്ര്യൈനമഃ”എന്നുതെക്കെപടിഞ്ഞാറും “ഓം ഭാം ഭാരത്യൈനമഃ, എന്നുവടക്കെപടിഞ്ഞാറും “ഓംഗിം ഗിരിജായൈനമഃ, എന്നുവടക്കെകിഴക്കും മുൻവശം ഓംഗരുഡായനമഃ, എന്നും ഇരുവശവും ഓം സൌം സൌപൎണ്യൈനമഃ,എന്നും അതാതുദേവതകളെ ആവാഹിക്കുക.

## സപ്തമാവരണം.

കിഴക്കെ സ്വൎഗ്ഗത്തിന്നാഥനായി, ദേവകൾക്കുരാജാവായി, ശചീദേവിയുടെഭൎത്താവായി, വജ്രായുധത്തിന്റെ പ്രഹൎത്താവായി, ഐരാവതത്തിന്റെ സ്വാമിയായി, ജയന്തന്റെപിതാവായി, ഉൎവ്വശി,രംഭമുതലായ ദേവസ്ത്രീകൾക്കു രസികനായി, ഐശ്വൎയ്യത്തിന്നിരിപ്പിടമായി, വിഷ്ണുവിന്റെ പാൎഷദനായിരിക്കുന്ന ഇന്ദ്രനെ “ഓം ഇം ഇന്ദ്രായനമഃ” എന്നും—തെക്കെകിഴക്കെ തേജസ്സിന്നധിപതിയായി, സ്വാഹാദേവിയുടെ പതിയായി, ശക്തിഎന്ന ആയുധത്തിന്റെ പ്രയോക്താവായി, അജവാഹനനായി, സ്വധ്യക്ഷകാന്തനായി, വിഷ്ണുപാൎഷദനായിരിക്കുന്നഅഗ്നിയെ “ഓം രംഅഗ്നയെനമഃ” എന്നും—തെക്കെ ധൎമ്മാധിപതിയായി, ശ്യാമലാപതിയായി ദണ്ഡാധിപതിയായി, മഹിഷാധിപതിയായി, വിഷ്ണുപാൎഷദനായിരിക്കുന്ന യമധൎമ്മനെ “ഓം യം യമായനമഃ”എന്നും തെക്കെപടിഞ്ഞാറു രാക്ഷസഭൎത്താവായി, താമസീഭൎത്താവായി, അസിഭൎത്താവായി, പുഷ്പകഭൎത്താവായി, വിഷ്ണുപാൎഷദനായിരിക്കുന്നനിരൃതിയെ “ഓം നിം നിരൃതയേനമഃ” എന്നും— പടിഞ്ഞാറു ജലത്തിന്നധിപതിയായി, ഭാഗീരഥീകാന്ത

നായി, പാശായുധഹസ്തനായി, മകരമത്സ്യവാഹനനായി, വിഷ്ണുപാൎഷദനായിരിക്കുന്ന വരുണനെ 'ഓം വം വരുണായ നമഃ' എന്നും—വടക്കുപടിഞ്ഞാറ് ജ്ഞാനാധിപതിയായി ഭാരതിജാനിയായി, ഗദാധാരിയായി, മേഘവാഹനനായി, വിഷ്ണുപാൎഷദനായിരിക്കുന്ന വായുവിനെ 'ഓംവം വായവേ നമഃ' എന്നും—വടക്കു നക്ഷത്രമണ്ഡലാധിപതിയായി, രോഹിണീകാന്തനായി, കയ്യിൽ ആമ്പൽ ധരിച്ചിരിക്കുന്നവനായി, രഥാരൂഢനായി, വിഷ്ണുപാൎഷദനായിരിക്കുന്ന സോമനെ 'ഓം സം സോമായ നമഃ' എന്നും—വടക്കുകിഴക്കു വിദ്യാധിപതിയായി, പാൎവ്വതിവല്ലഭനായി, ത്രിശൂലപാണിയായി, വൃഷഭവാഹനനായി, വിഷ്ണുപാൎഷദനായിരിക്കുന്ന ഈശനെ 'ഓം ഇം ഈശായ നമഃ' എന്നും—തെക്കുപടിഞ്ഞാറു, പടിഞ്ഞാറു ഇതുകൾക്കു മദ്ധ്യേ നാഗാധിപതിയായി, വാരുണീകാമുകനായി, മുസലഹസ്തനായി, കൂൎമ്മപൃഷ്ഠാധിവാസനായി, വിഷ്ണുപാൎഷദനായിരിക്കുന്ന ആദിശേഷനെ 'ഓം ശേം ശേഷായ നമഃ' എന്നും—വടക്കുകിഴക്കു, കിഴക്കു ഇതുകൾക്കു മദ്ധ്യേ സത്യലോകാധിപതിയായി, സരസ്വതീരമണനായി, അക്ഷമാലാധാരിയായി, ഹംസവാഹനനായി, വിഷ്ണുപാൎഷദനായിരിക്കുന്ന ബ്രഹ്മാവിനെ 'ഓം ബ്രം ബ്രഹ്മണേ നമഃ' എന്നും ആവാഹിക്കുക.

ശിവപക്ഷേ ആവരണപൂജ.

പ്രഥമാവരണം. *

കിഴക്ക് 'ഓം നിം നിവൃത്യൈ നമഃ, തെക്കു 'ഓം പ്രം പ്രതിഷ്ഠായൈ നമഃ, പടിഞ്ഞാറു 'ഓം വിം വിദ്യായൈ നമഃ, വടക്കു 'ഓം ശാം ശാന്ത്യൈ നമഃ, മദ്ധ്യത്തിൽ 'ഓം ശാം ശാന്ത്യതീതായൈ നമഃ'.

ദ്വിതീയാവരണം

'ഓം നം നന്ദിനേ നമഃ, കിഴക്കു 'ഓം കം കാലായ നമഃ, തെക്കുകിഴക്കു 'ഓം വം വരാഹായ നമഃ, തെക്കു—'ഓം വൃം വൃഷഭായ നമഃ, തെക്കുപടിഞ്ഞാറു 'ഓം ഭൃം ഭൃംഗരിടിനെ നമഃ, പടിഞ്ഞാറു 'ഓം സ്കം സ്കന്ദായ നമഃ, വടക്കുപടിഞ്ഞാറു 'ഓം

* രണ്ടാവരണപൂജയിൽപ്പെട്ട ദേവതകളെ എല്ലാം ആവാഹിച്ചു പ്രധാനദേവതയോടുകൂടി യഥാശക്തി പൂജിക്കേണ്ടതാകുന്നു.

ഉം ഉമായൈനമഃ" വടക്കെ "ഓം ചം ചണ്ഡേശ്വരായനമഃ" വടക്കുകിഴക്ക്.

തൃതീയാവരണം.

"ഓം വിം വിഘ്നേശായനമഃ "ഓം സൂം സൂക്ഷ്മേശായനമഃ ഓം വം വിദ്ധത്തേശായനമഃ, ഓം ഏം ഏകരുദ്രായനമഃ ഓം ഏം ഏകനേത്രായനമഃ, ഓം ത്രിം ത്രിമൂൎത്തയേനമഃ, ഓം ശ്രീം ശ്രീകണ്ഠായനമഃ, ഓം ശിം ശിഖണ്ഡിനേനമഃ, ഓം വാം വാമായൈനമഃ, ഓം ജ്യേം ജ്യേഷ്ഠായൈനമഃ, ഓം രും രുദ്രായൈനമഃ, ഓം കാം കാലായൈനമഃ, ഓം കം കല വികരണ്യായൈനമഃ, ഓം ബം ബലവികരണ്യായൈ നമഃ, ഓം ബം ബലായൈനമഃ, ഓം ബം ബലപ്രമഥനായൈ നമഃ, ഓം മം മനോന്മനായൈനമഃ".

ചതുൎത്ഥാവരണം

"ഓം അം അണിമായൈനമഃ, ഓം മം മഹിമായൈ നമഃ" കിഴക്കെ—"ഓം ഗം ഗരിമായൈ നമഃ, തെക്കുകിഴക്കെ— ഓം ലം ലഘിമായൈനമഃ, "ഓം പ്രാം പ്രാപ്ത്യൈനമഃ" തെക്കെ—'ഓം പ്രാം പ്രാകാമ്യായൈനമഃ, തെക്കെ പടിഞ്ഞാറ ഓം ഇം ഈശിതായൈ നമഃ ഓം വം വശിതായൈനമഃ" പടിഞ്ഞാറ—"ഓം ബ്രാം ബ്രാഹ്മ്യൈനമഃ, വടക്കെ പടിഞ്ഞാറ—"ഓം മാം മാഹേശ്വൎയ്യൈനമഃ, ഓം കൌം കൌമാൎയ്യൈ നമഃ" വടക്കെ ഓം വൈം വൈഷ്ണവ്യൈ നമഃ, വടക്കെ കിഴക്കെ ഓം വാം വാരാഹ്യൈ നമഃ, മദ്ധ്യത്തിൽ— ഓം ഇം ഇന്ദ്രാണ്യൈ നമഃ, ഓം ചാം ചാമുണ്ഡായൈ നമഃ ഓം അം അസിത ഭൈരവായനമഃ, ഓം രൌം രൌദ്രഭൈരവായനമഃ ഓം ഓം ചം ചണ്ഡഭൈരവായനമഃ ക്രോം ക്രോധഭൈരവായനമഃ ഓം ഉം ഉന്മത്തഭൈരവായനമഃ, ഓം കം കപാലഭൈരവായനമഃ, ഓം ഭിം ഭീഷണഭൈരവായ നമഃ, 'ഓം സം സംഹാരഭൈരവായനമഃ"— മുൻ വിവരിച്ചസ്ഥാനങ്ങളിൽ

പഞ്ചമാവരണം.

"ഓം ഭം ഭവായനമഃ" ഓം ശം ശൎവായനമഃ, ഓം രും രുദ്രായനമഃ, ഓം പം പശുപതയേനമഃ, ഓം ഉം ഉഗ്രായനമഃ, ഓം മം മഹാദേവ നമഃ, ഓം ഭിം ഭീമായനമഃ" ഓം ഇം ഈശാനായനമഃ" പൂൎവാദ്യഷ്ടദിക്കുകളിൽ—"ഓം അം അനന്തായനമഃ, ഓം വാം വാസുകയേനമഃ, ഓം ശം ശംഖായനമഃ, ഓം പം

പത്മായനമഃ, ഓം ത്ര്യം ത്ര്യംബകായനമഃ, ഓം കം കർക്കോടകായനമഃ, ഓം അം അശ്വതരായനമഃ, ഓം ധൃം ധൃതരാഷ്ട്രായനമഃ" മുൻവിവരിച്ച സ്ഥാനങ്ങളിൽ

"ഓം പൃം പൃഥവേ നമഃ ഓം ഹൈം ഹൈഹയായനമഃ "ഓം അം അർജ്ജുനായനമഃ "ഓം ശാം ശാകുന്തലേയായ നമഃ "ഓം ഭം ഭരതായനമഃ "ഓം നം നളായനമഃ, "ഓം രാം രാമായനമഃ, "ഓം കം കലാചലായനമഃ" പൂർവ്വോക്തസ്ഥാനങ്ങളിൽ

"ഓം ഹിം ഹിമാചലായനമഃ, "ഓം ഉം ഉദയാചലായനമഃ, ഓം അം അസ്താചലായനമഃ, ഓം ഹേം ഹേമകൂടായനമഃ, ഓം മം മലയാചലായനമഃ, ഓം വിം വിന്ധ്യാചലായനമഃ ഓം കം കനകാചലായനമഃ ഓം രം രജതാചലായനമഃ" പൂർവ്വോക്തസ്ഥാനങ്ങളിൽ

ഷഷ്ഠാവരണം *

അഷ്ടദിക്പാലകന്മാരെ ആവാഹിക്കേണ്ടത് വിഷ്ണുപക്ഷത്തിലെ സപ്തമാവരണത്തിൽ പറഞ്ഞതുപോലെ "ശിവപാർഷദന്മാർ" എന്നുഭേദം.

"ഓം ഐം ഐരാവതായനമഃ "ഓം പും പുണ്ഡരീകായനമഃ, ഓം വാം വാമനായനമഃ, ഓം കും കുമുദായനമഃ, ഓം അം അഞ്ജനായനമഃ, ഓം പും പുഷ്പദന്തായനമഃ, ഓം സാം സാർവ്വഭൗമായനമഃ, ഓം സും സുപ്രതീകായനമഃ"

കാലചക്രാന്തർദ്ദേവതാഃ

"ഓം ദും ദുർഗ്ഗായൈനമഃ, ഓം ഗം ഗണാധിപതയേനമഃ, ഓം ക്ഷം ക്ഷേത്രപാലായനമഃ, ഓം തിം തിഥിഭ്യോനമഃ, ഓം കം കരണേഭ്യോനമഃ, ഓം രാം രാശിഭ്യോനമഃ, ഓം ലം ലഗ്നേഭ്യോനമഃ, ഓം മും മുഹൂർത്തേഭ്യോനമഃ, ഓം ദിം ദിനരാത്രിഭ്യോനമഃ, ഓം പം പക്ഷേഭ്യോനമഃ, ഓം മാം മാസേഭ്യോനമഃ, ഓം ഋം ഋതുഭ്യോനമഃ, ഓം അം അയനേഭ്യോനമഃ, ഓം വം വത്സരേഭ്യോനമഃ, ഓം മം മനുഭ്യോനമഃ, ഓം ജം ജംബുദ്വീപായനമഃ, ഓം പ്ലം പ്ലക്ഷദ്വീപായനമഃ, ഓം ശാം ശാല്മലീദ്വീപായനമഃ, ഓം കും കുശദ്വീപായനമഃ, ഓം

* ആവരണദേവതകളെ പ്രധാന ദേവതയോടുകൂടിയോ പ്രത്യേകിച്ചോ ആവാഹിച്ചുപൂജിക്കുക.

ക്രൌംക്രൌഞ്ചദ്വീപായനമഃ, ഓംപുംപുഷ്കരദ്വീപായനമഃ". "ഓം ക്ഷാം ക്ഷാരസാഗരായനമഃ, ഓം ഇം ഇക്ഷുസാഗരായനമഃ, ഓം ക്ഷീം ക്ഷീരസാഗരായനമഃ, ഓം ഉം ഉദധയേനമഃ" "ഓം പാം പാതാലായനമഃ, ഓം രം രസാതലായനമഃ, ഓം മം മഹാതലായനമഃ, ഓം തം തലാതലായനമഃ, ഓം സും സുതലായനമഃ,ഓം വിംവിതലായനമഃ,ഓം അംഅതലായനമഃ,ഓം ഭൂംഭൂർല്ലോകായനമഃ,ഓംഭുംഭുവർല്ലോകായനമഃ,ഓം സ്വം സ്വർല്ലോകായനമഃ, ഓം സംസത്യലോകായനമഃ, ഓം ധ്രുംധ്രുവലോകായനമഃ, ഓം ശം ശതാനികായനമഃ" "ഓംഗം ഗംഗായൈനമഃ, ഓം യംയമുനായൈനമഃ,ഓം ഗോംഗോദാവര്യൈനമഃ, ഓം കൃം കൃഷ്ണായൈനമഃ, ഓം വെം വേണ്യൈനമഃ, ഓം സം സരസ്വത്യൈനമഃ, ഓം രേം രേവായൈനമഃ, ഓം സിം സിന്ധുനദ്യൈനമഃ, ഓം കാം കാവേര്യൈനമഃ, ഓം കം കശ്യപായനമഃ, ഓം അം അത്രയേനമഃ, ഓം ഭം ഭരദ്വാജായനമഃ, ഓം വിം വിശ്വാമിത്രായനമഃ, ഓം ഗൌം ഗൌതമായനമഃ, ഓം ജം ജമദഗ്നയേനമഃ, ഓം വം വസിഷ്ഠായനമഃ".

കിഴക്ക-"ഓം രം ഋഗ്വേദായനമഃ, തെക്ക-"ഓം യം യജുർവ്വേദായനമഃ, പടിഞ്ഞാറ-"ഓം സാം സാമവേദായനമഃ, വടക്ക-"ഓം അം അഥർവ്വണായനമഃ, ഈശകോണിൽ—"ഓം ഇം ഇതിഹാസപുരാണേഭ്യോനമഃ, വടക്കകിഴക്ക, കിഴക്കഇതുകളുടെമദ്ധ്യേ "ഓംആം ആദിത്യായനമഃ, അതിനവലത്തു "ഓം അം അഗ്നയേനമഃ, ഇടത്ത് "ഓം രും രുദ്രായനമഃ, തെക്കകിഴക്ക "ഓം ചം ചന്ദ്രായനമഃ, അതിന വലത്ത് "ഓം അം അത്ഭ്യോനമഃ, അതിന്നിടത്ത് "ഓംഗൌം ഗൌര്യൈനമഃ, തെക്ക്— "ഓം അം അംഗാരകായ നമഃ, അതിന്നവലത്ത് "ഓം പൃം പൃഥിവ്യൈനമഃ, ഇടത്ത് "ഓംസ്കം സ്കന്ദായനമഃ, ഈശകോണിൽ "ഓംബുംബുധായനമഃ, അതിന്നവലത്ത് "ഓംവിം വിഷ്ണവേനമഃ, അതിന്നിടത്ത് "ഓം പും പുരുഷായനമഃ, വടക്ക്— "ഓം ബൃം ബൃഹസ്പതയേനമഃ, അതിന്നവലത്ത് "ഓം ഇം ഇന്ദ്രായനമഃ, അതിന്നിടത്ത് "ഓം ബ്രം ബ്രഹ്മണേനമഃ, കിഴക്ക്— "ഓം ശും ശുക്രായനമഃ, അതിന്നവലത്തു "ഓം ഇം ഇന്ദ്രാണ്യൈനമഃ,അതിന്നിടത്ത് "ഓം ഇംഇന്ദ്രായനമഃ,കിഴക്ക— "ഓംശംശനൈശ്ചരായനമഃ,അതിൻവലത്ത് "ഓംപ്രം പ്രജാപതയേനമഃ, ഇടത്ത് "ഓം യം യ

മായനമഃ, തെക്കപടിഞ്ഞാറ ഓം രംരാഘവേനമഃ, അതിന്റെ വലത്ത് ഓം സം സപ്തഭൃാനമഃ, ഇടത്ത് ഓം മൃം മൃത വേനമഃ, വടക്കപടിഞ്ഞാറ ഓം കേം കേതവേനമഃ, അതിൻ വലത്തു ഓം ബ്രം ബ്രഹ്മണേനമഃ, ഇടത്തു ഓം ചിം ചിത്രഗു പ്തായനമഃ"

‡ ധൂപം.

"യൽപുരുഷമിതിഋക്"

വനസ്പതിരസോൽഭൂതഃ ഗന്ധാഢ്യോഗന്ധഉത്തമഃ
ആഘ്രേയസ്സർവദേവാനാം ധൂപോയംപ്രതിഗൃഹ്യതാം

ഭോ! സ്വാമിൻ! ഉത്തമവൃക്ഷത്തിന്റെ രസത്തിൽനിന്നും ഉണ്ടായതും, അഷ്ടഗന്ധം മുതലായ മററു സുഗന്ധദ്രവ്യങ്ങൾ ചേക്കപ്പെട്ടതും, പരിമളങ്ങളിൽവെച്ചു ശ്രേഷ്ഠമായിട്ടുള്ളതും, എല്ലാദേവന്മാക്കും മുകരുവാൻ യോഗ്യമായിട്ടുള്ളതുമായ ഒരം പുക എല്ക്കണമേ! എന്നു ധൂപക്കാറിയിൽ തീക്കനൽഇട്ടു അതിൽ സാമ്പ്രാണി, അഷ്ടഗന്ധം, ഗുൽഗ്ഗുലുമുതലായ സുഗന്ധദ്രവ്യങ്ങൾ പൊടിച്ചിട്ടു പുകപ്പിച്ചു തിരുമൂക്കിനടുത്തുകൊണ്ടുകാണിച്ചു ഋഗ്മന്ത്രവും, ഈമന്ത്രവുംചൊല്ലി പ്രാത്ഥിച്ചു പ്രദക്ഷിണാകാരമായി തിരുമുഖം മൂന്നുപ്രാവശ്യം ഉഴിഞ്ഞു മൂലമന്ത്രംകൊണ്ടു ഒരുപുഷ്പം തൃപ്പാദങ്ങളിൽ സമപ്പിക്കുക.

ദീപം *

"ബ്രാഹ്മണോസ്യേതിഋക്"

സാജ്യംത്രിവത്തിസംയുക്തം വഹ്നിനായോജിതംമയാ
ദീപംഗൃഹാണദേവേശ! ത്രൈലോക്യതിമിരാപഹ!

ഭോ! സ്വാമിൻ! ദേവന്മാക്ക നാഥനായുള്ളോവേ! മൂന്നുലോകങ്ങളിലുമുള്ള ഇരുട്ടിനെ നശിപ്പിക്കുന്നോവേ! നെയ്യൊഴിച്ചുതിരിയുംവച്ചു തീയുംകൊളുത്തികാണിക്കുന്ന ഒരം ദീപം കണ്ടരുളണമേ—എന്നു ദീപക്കാറിയിൽ നെയ്യൊഴിച്ചു കുരുപ്പരുത്തി പഞ്ഞികൊണ്ടു കപ്പൂരപ്പൊടി ചേത്തു തെറുത്തമൂന്നു തിരികൾ വച്ചു തീകൊളുത്തി തൃപ്പാദങ്ങൾക്കടുത്തുകൊണ്ടു കാണിച്ചു ഋഗ്മന്ത്രവും ഒരം മന്ത്രവും ചൊല്ലി പ്രാത്ഥി

‡ ധൂപംസമപ്പിക്കേണ്ടതു് ധൂപമുദ്രകൊണ്ടുവേണം
* ദീപം സമപ്പിക്കുന്നതുദീപമുദ്രകൊണ്ടു വേണ്ടതാണു.

ച്ച് തിരുവടി മുതൽ തിരുമുടിവരെ പ്രദക്ഷിണാകാരമായി മൂന്നു പ്രാവശ്യം ഉഴിഞ്ഞു മൂലമന്ത്രംകൊണ്ടു ഒരു പുഷ്പം തൃപ്പാദത്തിൽ സമർപ്പിക്കുക.

## നൈവേദ്യം

"ചന്ദ്രമാണതിങ്കൾ"

"അന്നം ചതുർവ്വിധം സ്വാദുരസൈഃ ഷഡ്ഭിസ്സമന്വിതം
ഭക്ഷ്യഭോജ്യസമായുക്തം നൈവേദ്യം പ്രതിഗൃഹ്യതാം"

നാലുവിധമുള്ള അന്നത്തോടും, ആറുരസങ്ങളുള്ള ഭക്ഷ്യഭോജ്യങ്ങളോടുംകൂടിയ രുചികരമായുള്ള ഈ നൈവേദ്യം തിരുഅമൃതേത്തുകഴിക്കണമേ.

## നൈവേദ്യസമർപ്പണക്രമം

ദേവന്റെ മുൻവശം ചാണകംകൊണ്ടു ചതുഷ്കോണം വരച്ചു അതിൽ മദ്ധ്യേ ഗന്ധപുഷ്പംകൊണ്ടു ഒരു ശ്രീബീജം എഴുതി അതിന്മേൽ നൈവേദ്യപാത്രങ്ങൾ സ്ഥാപിച്ചു മൂലമന്ത്രംകൊണ്ടു നെയ്കുടഞ്ഞു മൂലമന്ത്രംകൊണ്ടു തന്നെ പാത്രങ്ങളും പ്രോക്ഷിച്ചു ഒരു തുളസീദളവും ജലവും വലതുകയ്യിൽ പിടിച്ചു നൈവേദ്യപാത്രങ്ങൾ തൊട്ടു എട്ടുരു മൂലമന്ത്രം ജപിച്ചു പുഷ്പം പാത്രങ്ങളിൽ നിക്ഷേപിച്ചു നിർവ്വിഷീകരണാർത്ഥം ഗരുഡമുദ്രയും, അമൃതീകരണാർത്ഥം ധേനുമുദ്രയും, പവിത്രീകരണാർത്ഥം ശംഖമുദ്രയും, സംരക്ഷണാർത്ഥം ചക്രമുദ്രയും, വിപുലീകരണാർത്ഥം മേരുമുദ്രയും പൂർവ്വോക്തപ്രകാരം മന്ത്രങ്ങൾ ചൊല്ലി പാത്രോപരി പിടിച്ചു പ്രദർശിപ്പിച്ച് നൈവേദ്യപാത്രങ്ങൾ തൊട്ടു പന്ത്രണ്ടുരു മൂലമന്ത്രം ജപിച്ച് ഋഗ്മന്ത്രവും ഈ മന്ത്രവും ചൊല്ലി പ്രാർത്ഥിച്ച് ഓരോ പദാർത്ഥങ്ങളുടെ പേർ ഉച്ചരിച്ച് ഓരോ തുളസീദളം തൃപ്പാദങ്ങളിൽ സമർപ്പിച്ച് ശംഖിൽ കുറച്ചു വെള്ളമെടുത്തു "ഓം സത്യം ത്വാ ഋതേന പരിഷിഞ്ചാമി" എന്നു പരിഷേചിച്ച് കലശത്തിൽ നിന്നും എടുക്കപ്പെട്ടതും അമൃതരസത്തോടുകൂടിയതും ഇരിക്കുന്നതും ആയ പോശനം ദേവി തൃക്കൈകൊണ്ടു സമർപ്പിക്കുന്നു എന്നു വിചാരിച്ചു മൂലമന്ത്രം ചൊല്ലി ശംഖിലെ വെള്ളം പാത്രാന്തരത്തിൽ ഒഴിച്ചു "ഓം പ്രാണായ സ്വാഹാ" എന്നു പ്രാണമുദ്രയും "ഓം അപാനായ സ്വാഹാ" എന്നു അപാനമുദ്രയും, "ഓം സമാനായ സ്വാഹാ" എന്നു സമാനമുദ്രയും "ഓം വ്യാനായ സ്വാഹാ" എന്നു വ്യാനമുദ്രയും "ഓം ഉദാനായ സ്വാഹാ" എന്നു ഉദാനമുദ്ര

യുന്തിരുമുഖത്തിനടുത്തുപിടിച്ചുകാണിച്ചു ഒരു പുഷ്പം തൃപ്പാദങ്ങളിൽ സമർപ്പിച്ചുപ്രത്യേകിച്ചൊരോപ്രാവശ്യവും ശംഖിലെ വെള്ളം പാത്രാന്തരത്തിൽ ഒഴിച്ചു ദേവികൾപെരുമാറുന്നതായും, ഭഗവാൻ തിരുഅമൃതേത്തു കഴിക്കുന്നതായും വിചാരിച്ചു ഫലവു ഉരുമൂലമന്ത്രംജപിച്ചു "ഓം അമൃതാപിധാനമസി സ്വാഹാ," എന്നു ശംഖിൽനിന്നു കുറെവെള്ളം വേറൊരു പാത്രത്തിലൊഴിച്ചു "ഓം ഗണ്ഡൂഷം സമർപ്പയാമി" എന്നു പിന്നെയും ശംഖിലെവെള്ളം പന്ത്രണ്ടുപ്രാവശ്യം പാത്രാന്തരങ്ങളിൽ ഒഴിച്ചു നൈവേദ്യം വിസർജ്ജിച്ചു് ദേവന്റെഇടത്തുവശംഎടുത്തുവച്ചു മൂലമന്ത്രംകൊണ്ടുസ്ഥലംപ്രോക്ഷിക്കുക. *

§ താംബൂലം

"നാഭ്യാആസീദിതിരുക്".

പൂഗീഫല സമായുക്തം നാഗവല്ലീദളൈര്യുതം
കർപ്പൂരചൂർണ്ണ സംയുക്തം താംബൂലം പ്രതിഗൃഹ്യതാം

അടയ്ക്കാപൊടിച്ചു് കർപ്പൂരവും ചേർത്തീരം വെറ്റില തരുമാറ്‌കഴിച്ചരുളണമേ. എന്നുഋഗ്മന്ത്രവും ശ്ലോകമന്ത്രവും ജപിച്ചു് വെറ്റില സമർപ്പിച്ചു മൂലമന്ത്രം കൊണ്ടൊരുപുഷ്പം തിരുവടിയിൽ സമർപ്പിക്കുക.

നീരാജനം.

"വേദാഹമിതിരുക്"

ചന്ദ്രാദിത്യൗ ച ധരണീ വിദ്യുദഗ്നിസ്തഥൈവ ച
ത്വമേവ സർവ്വജ്യോതീംഷി ആർത്തിക്യം പ്രതിഗൃഹ്യതാം.

ഹേ! സ്വാമിൻ! ചന്ദ്രനും, സൂര്യനും, ഭൂമിയും, മിന്നൽപ്പിണരും, അഗ്നിയും അപ്രകാരംതന്നെ എല്ലാ ജ്യോതിസ്സുകളും അങ്ങുതന്നെ. എന്റെ ഈ ആർത്തിക്യം തൃക്കൺപാർത്തരുളണമേ. എന്നൊരുആർത്തിപാത്രത്തിൽകർപ്പൂരം വച്ചുകൊളുത്തി തൃപ്പാദങ്ങൾക്കടുത്തു കൊണ്ടുകാണിച്ചുഋഗ്മന്ത്രവും ശ്ലോകമന്ത്രവുംജപിച്ചുപ്രാർത്ഥിച്ചു് യഥാശക്തി * വൈദികതാന്ത്രികമന്ത്ര

* നൈവേദ്യ സമർപ്പണം മറ്റാരും കാണാൻപാടില്ലാത്തതാണ്.

§ താംബൂലം സമർപ്പിക്കേണ്ടതു് താംബൂലമുദ്രകൊണ്ട് വേണ്ടതാണ്.

ങ്ങളെക്കൊണ്ടു ആപാദചൂഡംഉഴിയുക. അല്ലാത്തപക്ഷം ഒരുതട്ടത്തിൽയഥാശക്തിമാവുവിളക്കുകളുണ്ടാക്കിവച്ചവയെ നിറത്തി കർപ്പൂരത്തിപ്പഞ്ഞി കൊണ്ടുള്ളഓരോ തിരിയുംവച്ചു പാത്രമദ്ധ്യേഒരുതേങ്ങയുംവെട്ടിവച്ചു പഴം,വെററില, പാക്ക് പുഷ്പം,കുംകുമംമുതലായദ്രവ്യങ്ങളും ചേൎത്ത്തേങ്ങാമുറികൾക്കു മദ്ധ്യേ കർപ്പൂരത്തട്ടും വച്ചുതീകൊളുത്തിപൂൎവ്വോക്തപ്രകാരംഉഴിയുക.

## നമസ്കാരം.

യാനികാനി.

നമഃസൎവ്വഹിതാൎത്ഥായ ജഗദാധാരരൂപിണേ!
സാഷ്ടാംഗോയംപ്രണാമോസ്തു മഹാദേവ!മയാംകൃതം

ഭോ സ്വാമിൻ! എല്ലാവരാലും പൂജിക്കപ്പെട്ടുന്നോവേ! പരമപദത്തിങ്കൽ വസിക്കുന്നോവേ ! എല്ലാവൎക്കും ഇഷ്ടത്തെ ചെയ്യുന്നവൻ്, എല്ലാലോകങ്ങൾക്കും ആധാര ഭൂതനമായിരിക്കുന്ന അങ്ങേഞാൻ സാഷ്ടാംഗംനമസ്കരിക്കുന്നു.

## പുഷ്പാഞ്ജലി. *

"യജ്ഞേനയജ്ഞമിതി ഋക്"

മന്ദാര നീലോല്പല കുന്ദജാതി പുന്നാഗമല്ലീ
കരവീര പങ്കജൈഃ
പുഷ്പാഞ്ജലിം ബില്വദളൈൎത്തുളസ്യാ ദേവത്വ-
ദംഘ്രൗനിവേശയാമി.

മന്ദാരപ്പൂവ്, കരിംകൂവളപ്പൂവ്, കുരുക്കുത്തിമുല്ല, പിച്ചിപ്പൂവ്, ചെറുപുന്നപ്പൂവ്, മുല്ലപ്പൂവ്, കണവീരപ്പൂവ്, താമരപ്പൂവ്, കൂവളത്തില, തുളസിയില എന്നീ പുഷ്പപത്രാദികളെക്കൊണ്ടുതിരുവടിയിൽ പുഷ്പാഞ്ജലി സമൎപ്പിക്കുന്നു.

ഹിരണ്യഗർഭേതി,യഥാശക്തി സുവൎണ്ണപുഷ്പം.

ഛത്രം=മുത്തുക്കുട. ചാമരം=വെൺചാമരം.ദൎപ്പണം=കണ്ണാടി. വ്യജനം=ആലവട്ടം.ഗീതം=സംഗീതം.നൃത്ത്യം=ആട്ടം.വാദ്യം= മൃദംഗാദി .പാദുകം=മെതിയടി. =വേദപാരായണം=വേദോച്ചാരണം.ശയ്യ=കിടക്ക.ശിവിക=പല്ലക്ക. ഗജം=ആന.രഥം= തേര. അശ്വം=കുതിര. വൃഷഭം=കാള. പതാക=കൊടക്കൂറ പദാതി=കാലാൾപ്പട. ഇത്യാദിരാജോപചാരങ്ങൾസമൎപ്പിക്കു

ക. അജ്ഞാതപക്ഷാന്തരാത്ഥം അതാതുകളുടെ പേർഉച്ചരിച്ചുഓരോപുഷ്പാതിരുവടിയിൽ സമപ്പിക്കുക. *

യസ്യസ്മൃത്യാനാമോക്ത്യാച തപോയജ്ഞക്രിയാദിഷു
ന്യൂനംസംപൂർണ്ണതാംയാതി സദ്യോവന്ദേതമച്യുതം।

ഇത്യാദി ഉച്ചരിച്ചുപ്രാത്ഥിച്ചു പൂവോക്തപ്രകാരം ദേശകാലസ്മരണംചെയ്തു "ആയാന്തുദേവാ"എന്ന മന്ത്രംകൊണ്ടു ആവാഹനംചെയ്ക.

എന്നിങ്ങനെസംക്ഷേപിച്ചു സവ്വസാമാന്യപൂജാവിധി.
ശുഭമസ്തു



# ശ്രീ

## പ്രകാരാന്തരേണസപ്രമാണ സവ്വസാമാന്യ

# പൂജാവിധിഃ.



ശ്രീഗണേശായനമഃ.

ഇഷ്ടാമഭിഷ്ടദാം വന്ദേ ദുർഗ്ഗാംദുർഗ്ഗതിനാശിനീം
വന്ദേനപാലഭൂപാലം കൃപാലുംകമലാപതിം.

### ദേവാഗാരപ്രവേശഃ.

യജ്ഞവാടംപരിക്രമ്യ പ്രക്ഷാല്യചരണൗകരൌ
ആചാന്തോദ്വാരദേശസ്ഥോ ഗുരുംദേവഞ്ചദിക്പതീൻ
നത്വാപാപാപനോദാത്ഥം മന്ത്രമേനമുദീരയേൽ
ഹ്രാംഫട്ഫട് ചജ്വലൻക്രോധദൃഷ്ട്യാപശ്യേച്ചപാർശ്വയോഃ
ഏവംകൃതേമഹാപാപം യത്ദൂരേവതിഷ്ഠതി
പൂജനേതൃത്വപാപസ്യ കാമഞ്ച തൽക്ഷണാത്ഭവേൽ.
തതആചമനംകൃത്വാ സാമാന്യാർഘ്യം പ്രകല്പയേൽ.
(ഭൂരിസിദ്ധാന്തസംഗ്രഹേ.)

---

* അധികം രണ്ടാംഭാഗംസവ്വസാമാന്യമഹാപൂജാവിധാനത്തിൽകണ്ടുകൊൾക.

പൂജകൻ ദേവാഗാരത്തിന്റെ വലത്തുവെച്ച് കൈ, കാൽ കഴുകി ആചമനംകഴിച്ച് ദ്വാരപ്രദേശത്തിന്നടുത്ത് ഒരു ആസനത്തിൽ ഇരുന്ന് തന്റെ ഗുരുനാഥനെയും, ഇഷ്ടദേവതയേയും, ഇന്ദ്രാദ്യഷ്ടദിക്പാലന്മാരേയും വന്ദിച്ച് പൂർവാർജ്ജിതമായിരിക്കുന്ന പാപനാശത്തിന്നുവേണ്ടി

"ഓം ഫട് ഫട് ഠേ നമഃ" "ഓം ഹ്രൂം ഫട്"

എന്നീ രണ്ടുമന്ത്രങ്ങൾ ഉച്ചരിച്ച് കോപത്തോടുകൂടി കണ്ണുരുട്ടി തന്റെ ഇരുവശവും നോക്കണം. ഇപ്രകാരം ചെയ്യുമ്പോൾ തന്നിൽ യാതൊരു മഹാപാതകമുണ്ടോ ആയത് അകലത്ത് പോയി ഇരിക്കും. പൂജനത്തിൽ പാപരഹിതനായിരിക്കുന്നവന്റെ ഇഷ്ടം പൊടുന്നനവേ സാധിക്കുകയും ചെയ്യും. അനന്തരം ആചമനംചെയ്തു സാധാരണാർഘ്യം സങ്കല്പിക്കണം.

സാമാന്യാർഘ്യവിധിഃ.

ത്രികോണവൃത്തഭൂബിംബം മണ്ഡലം രചയേത്തതഃ
ആധാരശക്തിം സംപൂജ്യ തത്രാധാരം വിനിക്ഷിപേൽ
അസ്ത്രേണ പാത്രം സംശോധ്യ ഹൃന്മന്ത്രേണ പ്രപൂരയേൽ
നിക്ഷിപേത്തീർത്ഥമാവാഹ്യ ഗന്ധപ്രീണനേന തു
ദർശയേദ്ധേനുമുദ്രാംവൈ സാമാന്യാർഘ്യമിദം സ്മൃതം
(ഇതി ഗൗതമീയേ.

"ഫട്"—എന്ന മന്ത്രംകൊണ്ടു് ഭൂമിയിൽ ജലംപ്രോക്ഷിച്ച് ത്രികോണ വൃത്ത ചതുരശ്രമണ്ഡലം വരച്ച് "ഓം ഹ്രീം ആധാരശക്ത്യൈനമഃ"—എന്ന മന്ത്രം കൊണ്ടു പൂജിച്ച് ആധാരം സ്ഥാപിച്ച് "ഫട്"—എന്നുച്ചരിച്ച് അർഘ്യപാത്രം കഴുകി "നമഃ"—എന്നമന്ത്രം ജപിച്ച് ജലം നിറച്ച്,

ഗംഗേചയമുനേചൈവ ഗോദാവരി സരസ്വതി
നർമ്മദേ സിന്ധുകാവേരി ജലേസ്മിൻ സന്നിധിംകുരു

എന്നു ജപിച്ച് അങ്കുശമുദ്രകൊണ്ടു് സൂര്യമണ്ഡലത്തിങ്കൽ നിന്നും തീർത്ഥം ആവാഹിച്ച് "ഓം"— എന്നുച്ചരിച്ച് ഗന്ധപുഷ്പാദികൾ ഇട്ടു ധേനുമുദ്ര പിടിച്ചു കാണിക്കുക. ഇത് സാധാരണാർഘ്യമെന്നു ജ്ഞാനികൾ പറയുന്നു.

ദ്വാരപൂജാ.

ദ്വാരമർഘ്യാംബുനാ പ്രോക്ഷ്യ തന്മദ്ധ്യേ വിഘ്നപം യജേൽ

തദ്ദക്ഷിണേ മഹാലക്ഷ്മീം വാമേ ചാപി സരസ്വതീം
ദ്വാരശ്രിയഞ്ച തന്മദ്ധ്യേ ശാഖയോർദ്ദക്ഷിണാന്യയോഃ
ഊർദ്ധ്വഭാഗാത്തലം യാവൽ പഞ്ചപഞ്ചവിഭാഗകേ
നാമ്നാദ്യക്ഷരം ബിന്ദുയുക്താം നാമ ചതുർത്ഥ്യന്തകം
സർവ്വാദ്യാഷ്ടവ്യന്തം ച ദേവാനേതാൻ പ്രപൂജയേൽ
ഗണപതിം ക്ഷേത്രപാലം തതശ്ച വസുധാധരാ
യുക്തം ശംഖനിധിം ദക്ഷേ വാമേ, വസുമതീയുതം
പൂജയിത്വാ പത്മനിധിം തദധോ ദക്ഷവാമതഃ
മായാശക്തിഞ്ച ചിച്ഛക്തിം ഗംഗാഞ്ച യമുനാം തഥാ
ധാതാരം ച വിധാതാരം ദേഹല്യൈ നമസ്ത്വധഃ
ആദൗ തു പശ്ചിമദ്വാരേ പൂജാ ചേയം പ്രകാശിതാ
നന്ദീ ചാപി മഹാകാളോ ദ്വാരയോർദ്ദക്ഷവാമയോഃ
പൂജ്യാവേവമിമദ്വാരം പ്രാഗ്യാമ്യാഞ്ച പ്രപൂജയേൽ
ദ്വാരപാലൌ ക്രമാത്തേഷു ഗണേശവൃഷഭാവപി
ഭൃംഗിരീടസ്തഥാ സ്കന്ദ ഉമാചണ്ഡേശ്വരൌ തഥാ
വിഷ്ണോർന്നന്ദസുനന്ദശ്ച ചണ്ഡശ്ചാപി പ്രചണ്ഡകഃ
ബലശ്ച പ്രബലശ്ചൈവ ഭദ്രശ്ചാപി സുഭദ്രകഃ
വക്രതുണ്ഡകദംഷ്ട്രൌ ച മഹോദരഗജാനനൌ
ലംബോദരശ്ച വികടോ ഗണേശദ്വാരപാലകാഃ
വിഷ്ണ്വാദ്യോശ്ചതുർണ്ണാം ക്രമാൽ പശ്ചിമദ്വാരതഃ
ദേവ്യാസ്തു സ്ത്രിയോ ഗിന്യോഷ്ടാവേതാ ദ്വാരപാലകാഃ
ബ്രാഹ്മീ മാഹേശ്വരീ ചൈവ കൗമാരീ വൈഷ്ണവീ തഥാ
വാരാഹീ ച തഥേന്ദ്രാണീ ചാമുണ്ഡാ ച ശ്രിയാ സഹ

"ഓം ഫട്" എന്ന മന്ത്രംകൊണ്ട് ദ്വാരം പ്രോക്ഷിച്ച് ദ്വാരത്തിന്റെ മേൽഭാഗത്ത് "ഓം വിഘ്നേശ്വരായ നമഃ" എന്നു വലത്ത് — മം മഹാലക്ഷ്മ്യൈ നമഃ, — എന്നു ഇടത്ത് "സം സരസ്വത്യൈ നമഃ, എന്നു ദ്വാരമദ്ധ്യത്തിൽ "ദ്വാരശ്രിയൈ നമഃ" എന്നു ഇരുഭാഗവും മേൽപ്പടിമുതൽ ചെറുപടിവരെ

| വലത്തുവശം | | ഇടത്തുവശം | |
|---|---|---|---|
| ഗം ഗണപതയേ നമഃ | ടി | ക്ഷം ക്ഷേത്രപാലായ നമഃ | ടി |
| ശം ഖസുംധരാ യുക്തായ ശംഖനിധയേ നമഃ | ടി | വം വസുമതീയുക്തായ പത്മനിധയേ നമഃ | ടി |
| മം മായാശക്ത്യൈ നമഃ | ടി | ചിം ചിച്ഛക്ത്യൈ നമഃ | ടി |
| ഗം ഗംഗായൈ നമഃ | ടി | യം യമുനായൈ നമഃ | ടി |
| ധം ധാത്രേ നമഃ | ടി | വിം വിധാത്രേ നമഃ | ടി |

"ഭം ഭേഹാല്യൈനമഃ, അം അസ്ത്രായനമഃ" എന്നുചെ റുപടിയിലും ഇങ്ങനെപശ്ചിമദ്വാരംമുതൽക്ക പ്രതിദ്വാരം പൂജിക്കുക. അനന്തരം† ദ്വാരപാലന്മാരെപൂജിക്കണം.

# ദ്വാരപാലപൂജാ.

## A. ശിവദ്വാരപാലാഃ.

"നം നന്ദിനേനമഃ—മം മഹാകാലായ നമഃ—ഗം ഗണേശായനമഃ—വം വൃഷായനമഃ—ഭം ഭൃംഗിണേനമഃ—സ്കം സ്കന്ദായനമഃ—ഉം ഉമായൈനമഃ—ചം ചണ്ഡേശ്വരായ നമഃ"—എന്നുപശ്ചിമദ്വാരം തുടങ്ങിരണ്ടു രണ്ടു ദ്വാരപാലന്മാരെക്രമപ്രകാരംപൂജിക്കുക.

## B. വിഷ്ണുദ്വാരപാലാഃ.

"നം നന്ദായനമഃ—സു സുനന്ദായനമഃ—ചം ചണ്ഡായനമഃ—പ്രം പ്രചണ്ഡായനമഃ—ബം ബലായനമഃ—പ്രം പ്രബലായനമഃ—ഭം ഭദ്രായനമഃ—സും സുഭദ്രായനമഃ" എന്നുപൂർവ്വോക്താനുസരണം പൂജിക്കുക.

## C. ഗണേശദ്വാരപാലാഃ.

"വം വക്രതുണ്ഡായനമഃ—ഏം ഏകദംഷ്ട്രായനമഃ—മം മഹോദരായനമഃ—ഗം ഗജാനനായനമഃ—ലം ലംബോദരായനമഃ—വിം വികടായനമഃ—വിം വിഘ്നരാജായനമഃ—ധൂം ധൂമ്രവർണ്ണായനമഃ" എന്നു മേൽ പ്പറഞ്ഞതുപോലെ പൂജിക്കുക.

## § D. സൂര്യദ്വാരപാലകാഃ.

"ബ്രാം ബ്രാഹ്മ്യൈനമഃ—മാം മാഹേശ്വര്യൈനമഃ—കൌം കൌമാര്യൈനമഃ—വൈം വൈഷ്ണവ്യൈനമഃ—വാം വാരാഹ്യൈനമഃ—ഇം ഇന്ദ്രാണ്യൈനമഃ—ചാം ചാമുണ്ഡായൈനമഃ—മം മഹാലക്ഷ്മ്യൈനമഃ" എന്നുപശ്ചിമദ്വാരംമുതൽപ്രതിദ്വാരംപൂജിക്കുക.

---

† ☞ അതാത് ദേവന്മാരുടെ ദ്വാരപാലന്മാരെയാണ് പൂജിക്കേണ്ടതു്.

§ ഇതുതന്നെദേവിപക്ഷത്തിലുംഎന്നറിക.

E ത്രിപുരദ്വാരപാലാഃ.

"ഗംഗണേശായനമഃ, ക്ഷംക്ഷേത്രപാലായനമഃ, വംവടുകായനമഃ, യോംയോഗിനീഭ്യോനമഃ, ഗംഗംഗായൈനമഃ, യംയമുനായൈനമഃ, ലംലക്ഷ്ംയൈനമഃ, സംസരസ്വത്യൈനമഃ" എന്നു പൂർവ്വോക്തപ്രകാരം പൂജിക്കുക.

വിഘ്നോത്സാരണം.

തതശ്ചദേശികോവിഘ്നാൻദിവ്യാനാലോകനേനച
അന്തരിക്ഷഗതാൻഅസ്ത്രോദകൈരുത്സാദയേൽക്രമാൽ
പാർത്ഥിവാൻപാർഷ്ണിഘാതൈശ്ചത്രിഭിരുത്സാര്യതാതഃ
അംഗംസങ്കോചൃകിഞ്ചിത്തുശാഖാംവാമഗതാംസ്പൃശൻ
പാദേനദക്ഷിണേനാഥപ്രവിശേദ്യാഗമണ്ഡലം

(ഇതിമേരുതന്ത്രേ)

ദ്വാരപൂജാനന്തരം ദേശികൻ,ദൃഷ്ടിയിങ്കൽനിന്നുംഉണ്ടാകുന്നദുരിതങ്ങളെ ദിവ്യദൃഷ്ടികൊണ്ടും, അന്തരിക്ഷത്തിങ്കൽനിന്നുംഉണ്ടാകുന്നദുരിതങ്ങളെ അസ്ത്രജലംകൊണ്ടും, ഭൂമിയിൽനിന്നുണ്ടാകുന്നദുരിതങ്ങളെ കാലിന്റെ ഉപ്പൂററികൊണ്ടു ചവുട്ടിയും ഉച്ചാടനം ചെയ്യണം.

ഇതിന്റെക്രമം:ഓംദിവ്യാൻവിഘ്നാൻഉത്സാരയാമി,എന്നുചൊല്ലി മേൽപ്പോട്ടുനോക്കുക. "അന്തരിക്ഷഗാൻ വിഘ്നാൻഉത്സാരയാമി, അസ്ത്രായഫട്" എന്നുവിചാരിച്ചു മേല്പോട്ടുവെള്ളംഎറിയുക. "ഭൌമാൻവിഘ്നാൻ ഉത്സാരയാമി, അസ്ത്രായഫട്" എന്നുജപിച്ചുഇടത്തെക്കാലിന്റെ ഉപ്പൂററികൊണ്ടുമൂന്നുപ്രാവശ്യം ഭൂവിൽചവുട്ടുക.

പിന്നീടുവലത്തുഭാഗം അല്പംകുനിഞ്ഞു ഇടത്തെകട്ടിളപ്പടിതൊട്ടുവലത്തുകാൽ ആദ്യംവെച്ചു അകത്തുകടക്കുക.

ബ്രഹ്മപൂജാ.

ബ്രഹ്മാണംവാസ്ത്വധീശംച
നൈരൃത്യാം ദിശിപൂജയേൽ.

(ഇതിമേരുതന്ത്രേ)

അകത്തുകടന്നു നിരൃതികോണിൽ "ഓംവാസ്തുപുരുഷായ,വാസ്ത്വധിശായ,ബ്രഹ്മണേനമഃ"എന്നു പുഷ്പാക്ഷതങ്ങളെക്കൊണ്ടുപൂജിക്കുക.

പഞ്ചശുദ്ധി.

പഞ്ചശുദ്ധിം വിനാ പൂജാ അഭിചാരായ കല്പതേ
ആത്മശുദ്ധിഃ സ്ഥാനശുദ്ധിർമ്മന്ത്രസ്യ ശോധനം തഥാ
ദ്രവ്യശുദ്ധിഃ ദേവശുദ്ധിഃ ശുദ്ധിഃ പഞ്ചവിധേരിതാ
സ്നാനാ ഭൂതസംശുദ്ധി പ്രാണായാമാദിഭിഃ പ്രിയേ
ഷഡംഗാദ്യഖിലന്യാസൈ രാത്മശുദ്ധിരിതീരിതാ.
(ഇതി ശ്യാമലാരഹസ്യേ)

ആത്മശുദ്ധി, സ്ഥലശുദ്ധി, മന്ത്രശുദ്ധി, ദ്രവ്യശുദ്ധി, ദേവശുദ്ധി ഇങ്ങനെ ശുദ്ധികൾ അഞ്ച്. ഇവയോടുകൂടാതെയുള്ള പൂജ സംഹാരപ്രവൃത്തിക്കായിക്കൊണ്ടു സമർത്ഥമായി ഭവിക്കുന്നു. വിധിപ്രകാരമുള്ള സ്നാനം, ഭൂതശുദ്ധി, പ്രാണായാമം, ഷഡംഗാദിന്യാസങ്ങൾ എന്നിവകളെക്കൊണ്ടു ആത്മശുദ്ധി പറയപ്പെട്ടിരിക്കുന്നു.

A സ്ഥാനശുദ്ധിഃ.

പഞ്ചഗവ്യാർഘ്യതോയാഭ്യാം പ്രോക്ഷയേന്മണ്ഡലാന്തരം
സന്മാർജ്ജനോപലേപാദ്യൈ ർദ്ദർപ്പണോദരവൽകൃതം
വിമലൈർദ്ധൂപദീപാദിപുഷ്പദാമാദി ശോഭിതം ॥
പഞ്ചവർണ്ണമയം ചിത്രം സ്ഥാനശുദ്ധിരിയം മതാ
ഇതി മേരുതന്ത്രേ

പഞ്ചഗവ്യം, അർഘ്യജലം ഇവകളെക്കൊണ്ടു മണ്ഡപമദ്ധ്യം പ്രോക്ഷിച്ചു വിധിപ്രകാരം തുത്തുതളിച്ചു കണ്ണാടിയുടെ മദ്ധ്യഭാഗം പോലെയാക്കിച്ചെയ്തു ശുദ്ധമായ ധൂപം, പുക, ദീപം (വിളക്കു) പൂമാല എന്നിവകളെക്കൊണ്ടു അലങ്കരിച്ച് വെള്ള, ചുമപ്പ, പച്ച, മഞ്ഞ, കറുപ്പ എന്നീ പഞ്ചവർണ്ണപ്പൊടികളെക്കൊണ്ടു ചിത്രമിടുന്നതു് സ്ഥലശുദ്ധി എന്നു പറയപ്പെടുന്നു.

B മന്ത്രശുദ്ധിഃ.

ഗ്രഥിതാ മാതൃകാവർണ്ണാൻ മൂലമന്ത്രാക്ഷരാണി ച
ക്രമാൽക്രമാദ്വിരാവൃത്തിർ മന്ത്രശുദ്ധിരിയം മതാ

അൻപത്തൊന്നു മാതൃകാവർണ്ണങ്ങളും അതാതു ദേവതയുടെ മൂലമന്ത്രത്തിൻെറ അക്ഷരങ്ങളും കൂട്ടി ക്രമപ്രകാരം ഒരോരണ്ടു പ്രാവശ്യം ആവർത്തിക്കുന്നതു് മന്ത്രശുദ്ധി എന്നു പറയപ്പെടുന്നു.

### C ദ്രവ്യശുദ്ധിഃ.

പൂജാദ്രവ്യാണി സംപ്രോക്ഷ്യ മൂലാസ്ത്രാഭ്യാം വിധാനതഃ
ദർശയേദ്ധേനുമുദ്രാം ച ദ്രവ്യശുദ്ധിരിയം മതാ.

അതാതു ദേവതയുടെ മൂലമന്ത്രം ഉച്ചരിച്ച് പൂജാദ്രവ്യങ്ങളെ നോക്കി അസ്ത്രമന്ത്രം കൊണ്ടു ജലം പ്രോക്ഷിച്ച് ധേനുമുദ്ര പിടിച്ചു കാണിക്കുന്നതു് ദ്രവ്യശുദ്ധി എന്നു പറയപ്പെടുന്നു.

### D ദേവശുദ്ധിഃ.

മൂലമന്ത്രേണ ദീപ്താത്മാ സാമാന്യാർഘ്യോദകേന ച
ത്രിവാരം പ്രോക്ഷയേദ്ദേവം ദേവശുദ്ധിരിതീരിതാ.

തേജസ്വിയായി വിളങ്ങുന്നായിരിക്കുന്ന പൂജകൻ മൂലമന്ത്രം കൊണ്ടു ദേവതയെ സകളീകരിച്ച് ആ മന്ത്രം കൊണ്ടുതന്നെ മൂന്നു പ്രാവശ്യം സാധാരണാർഘ്യജലം ദേവതോപരി പ്രോക്ഷിക്കുന്നതു് ദേവശുദ്ധിയെന്നു പറയപ്പെടുന്നു.

### പഞ്ചശുദ്ധ്യാകരണേ പ്രത്യവായഃ.

പഞ്ചശുദ്ധിം വിധായേത്ഥം പശ്ചാൽ പൂജനമാരഭേൽ
പഞ്ചശുദ്ധിവിഹീനേന യൽകൃതം ന ച തൽകൃതം.

ഇപ്രകാരം അഞ്ചുശുദ്ധികളേയും വിധിപ്രകാരം ചെയ്തു് പിന്നീടു പൂജയാരംഭിക്കണം. ഇവയൊട്ടു കൂടാതെയുള്ള പൂജ നിഷ്ഫലമാകുന്നു.

### മണ്ഡപാന്തർമ്മാർജ്ജനാദിഃ.

സംവീക്ഷ്യ മൂലമനുനാ ഹ്യസ്ത്രേണ പ്രോക്ഷയേത്തതഃ
കുട്ടാതാഡനമന്ത്രേണ കവചേനാവച്ഛാദയേൽ.
ശ്രീഖണ്ഡാഗരുചന്ദ്രൈശ്ച ധൂപിതേസ്മിൻ സപ്തധാ
ജപ്താശ്ചന്ദനസിദ്ധാർത്ഥ ദർഭാഭസ്മാക്ഷതാൻകുശാൻ.
സലാജാൻവികരേൻമന്ത്രീ പ്രത്യൂഹഘ്നാൻഹി മണ്ഡപേ.
(ഇതി മേരുതന്ത്രേ)

നിരൃതികോണിൽ ബ്രഹ്മാവിനെ പൂജിച്ചതിൽപിന്നീട് മൂലമന്ത്രമുച്ചരിച്ച് മണ്ഡപമദ്ധ്യം നോക്കി ഫട്, എന്നു ജലം പ്രോക്ഷിച്ച് അതുകൊണ്ടുതന്നെ ദർഭ മന്ത്രിച്ച് ഹുത്ത് ഫ്ഷേം, എന്നു മന്ത്രിച്ച് ചന്ദനം, അകിൽ, കർപ്പൂരം എന്നിവകളെക്കൊണ്ടു മണ്ഡപാന്തർഭാഗം പുകപ്പിച്ചു ദുരിതങ്ങളെ നശിപ്പിക്കുക.

ചന്ദനം, വെൺകടുക്, കറുക, ഭസ്മം, അക്ഷതം, കുശപ്പുല്ല്, മലര് ഇവകളെ ജപിച്ച് ഭൂതോത്സാരണമന്ത്രം ചൊല്ലി വിതറുക.

മന്ത്രം

അപസൎപ്പന്തു തേ ഭൂതാ യെ ഭൂതാ ഭുവി സംസ്ഥിതാ
യെ ഭൂതാ വിഘ്നകൎത്താര സ്തേ നശ്യന്തു ശിവാജ്ഞയാ.
(ഇതി ശാരദായാം)

ഈ ഭൂപ്രദേശത്തിങ്കൽ യാതൊരു ഭൂതങ്ങൾ വസിക്കുന്നു ഭ്വാ അവയെല്ലാം ഓടിപ്പോകട്ടെ. യാതൊരുത്തരങ്ങൾ വിഘ്നം ചെയ്യുന്നു ഭ്വാ അവയെല്ലാം ശിവകല്പനയാൽ നശിക്കട്ടെ.

വഹ്നിസ്ഥാപനം.

മാൎജ്ജയേദസ്ത്രമന്ത്രേണ താൻമന്ത്രീ ദൎഭമുഷ്ടിനാ
ആസനായത്തുവഹ്ന്യാ ഈശാനെ സ്ഥാപയേച്ഛുതാം.

അനന്തരം "ഫട്" എന്നുച്ചരിച്ച് ഒരുപിടി ദൎഭപ്പുല്ലു കൊണ്ടു അവയെ തുത്തു വഹ്നിയുടെ ആസനത്തിനു വേണ്ടി ഈശകോണിൽ കൂട്ടി അതിൽ വഹ്നി സ്ഥാപിക്കുക.

ഭൈരവപ്രാൎത്ഥനാദിഃ.

സംപൂജ്യ ദീപനാഥം ച ഭൈരവം പ്രാൎത്ഥയേദിതി
അനന്തരം ദീപനാഥനായിരിക്കുന്ന ഭൈരവനെ പ്രാൎത്ഥിക്കണം.

പ്രാൎത്ഥനാമന്ത്രം.

അതിതീക്ഷ്ണ !മഹാകായ! കല്പാന്ത ദഹനോപമ!
ഭൈരവായ നമസ്തുഭ്യാ മനുജ്ഞാം ദാതുമൎഹസി

മഹാക്രൂരനായി, വലിയ ശരീരത്തോടുകൂടിയവനായ യുഗാവസാനത്തിങ്കലെ അഗ്നിയെപ്പോലെ ജ്വലിച്ചുകൊണ്ടിരിക്കുന്നവനായ അല്ലയോ ഭൈരവസ്വാമിൻ! അങ്ങേക്കു നമസ്കാരം. ഇവിടെവെച്ചു പൂജാകൎമ്മം നടത്തുവാൻ കല്പന തരണമേ.

ആസനവിധിഃ.

സംസ്കൃത്യ ചാസനസ്ഥാനമാസ്ഥീയ്യ വിഹിതാസനം
ജലമാനീയ സവ്യേന സംസ്കുൎയ്യാത്തദ്യഥാവിധി
(ഇതി വൈഷ്ണവീകല്പേ)

അനന്തരം ആസനസ്ഥാനം സംസ്കരിച്ച് അതാതിനു പറഞ്ഞിട്ടുള്ള ആസനം വരിച്ച് ഇടത്തുവശമിരിക്കുന്ന ജലപാത്രം മുൻപുകൊണ്ടുവന്നു വിധിക്കതക്കവണ്ണം ജലസംസ്കാരം ചെയ്യുക.

തത്രജലശോധനാദി.

വായുബീജേനസംശോഷ്യ വഹ്നിബീജേനനിർദ്ദഹേൽ
പ്ലാവയേജ്ജലബീജേന ഗായത്ര്യാപ്രോക്ഷയേത്തതഃ
തതോധേന്വാമൃതീകൃത്യ പ്രണവേനാഭിമന്ത്രയേൽ
ആത്മവിദ്യാശിവൈസ്സ്വതൈഃപ്രണവാദിശിരോന്തകൈഃ
തജ്ജലേനത്രിരാചമ്യ ആസനംശോധയേത്തതഃ

അനന്തരം 'യം' എന്നവായുബീജംകൊണ്ടു ജലംവഴിയായിട്ടു ശോഷിപ്പിച്ച്, 'രം' എന്ന അഗ്നിബീജംകൊണ്ടു ദഹിപ്പിച്ച്, 'വം' എന്ന വരുണബീജംകൊണ്ടു പ്ലാവനം ചെയ്തു, ഗായത്രികൊണ്ടു പ്രോക്ഷിച്ച്, ധേനുമുദ്രകൊണ്ടു അമൃതീകരിച്ച്, ആജലംകൊണ്ടു—

ഓം ആത്മതത്വായസ്വാഹാ-ഓം വിദ്യാതത്വായസ്വാഹാ-ഓംശിവതത്വായസ്വാഹാ. എന്നീമന്ത്രങ്ങൾചൊല്ലി മൂന്നു പ്രാവശ്യം ആചമനംകഴിച്ച്— ഓം അസ്ത്രായ ഫട്— എന്ന മന്ത്രംകൊണ്ടു് ആസനം പ്രോക്ഷിച്ച് അതിൽ അഷ്ടദളപത്മംവരച്ച് പ്രാർത്ഥിക്കുക.

പ്രാർത്ഥനാമന്ത്രം.

മേരുപൃഷ്ഠ ഋഷിഃ പ്രോക്തഃ സുതലം ഛന്ദഃ ഉച്യതേ
കൂർമ്മോത്രദേവതാപ്രോക്താ ആസനോപവേശനേ
വിനിയോഗശ്ചകഥിതഃപദ്ധ്യേതാസനമന്ത്രതഃ

പൃഥിവീതി മന്ത്രത്തിന്റെ ഋഷിമേരു പൃഷ്ഠവും, ഛന്ദസ്സ് സുതലവും, ദേവത കൂർമ്മവുംആകുന്നു.

ആസനോപവേശത്തിങ്കൽ വിനിയോഗംപിടിക്കേണ്ടുക്രമം.

പൃഥിവീതിമന്ത്രസ്യമേരുപൃഷ്ഠഋഷയേ നമഃ— എന്നു ശിരസ്സിലും
സുതലഛന്ദസേനമഃ— എന്നുമുഖത്തിലും,
കൂർമ്മദേവതായൈനമഃ-എന്നുഹൃദയത്തിലും ന്യസിക്കുക.

തത്രആധാരശക്തി പ്രാർത്ഥനം.

പൃഥ്വി! ത്വയാധൃതാലോകാദേവി!ത്വംവിഷ്ണുനാധൃതാ
ത്വഞ്ചധാരയമാംനിത്യംപവിത്രഞ്ചാസനംകുരു

പൃഥുചക്രവർത്തിയാൽ ഉദ്ധരിക്കപ്പെട്ടഹേ! ഭൂമിദേവി! അവിടുന്നു ഈലോകങ്ങൾഎല്ലാം ധരിക്കുന്നു. അവിടുത്തെ വിഷ്ണുഭഗവാൻ ധരിക്കുന്നു. അവിടുന്നു എല്ലായ്പോഴും അടിയനെ ധരിക്കേണമേ. അടിയന്റെ ഈ ആസനം ശുദ്ധമാക്കിച്ചെയ്യേണമേ.

തത്രആധാരശക്തിപൂജാ.

മായാബീജംസമുച്ചാൎയ്യ ആധാരശക്തയേ തതഃ
കമലാസനമാദായപ്യൎഘ്യം നമോന്തം പ്രപൂജയേൽ
ആത്മമന്ത്രേണ ചാപി വിശേദാസനേ ദേശികോത്തമഃ.

അനന്തരം ഗുരുശ്രേഷ്ഠൻ 'ഹ്രീം ആധാരശക്തി കമലാസനായ നമഃ, എന്നു ആസനം പൂജിച്ച് ആത്മമന്ത്രം ജപിച്ച് ആസനത്തിൽ ഇരിക്കുക.

ആസനസ്ഥിത്യാദിഃ.

വേദികായാമാസനസ്ഥഃ പ്രാങ്മുഖഃ സംവിശേദഥ
ബദ്ധപത്മാസനോ മൌനീ ഉജ്ജുകായോ ജിതേന്ദ്രിയഃ
ദേശികേന്ദ്രസ്തു സംസ്ഥാപ്യ പൂജോപകരണാനി ച
ദക്ഷിണേ വാമഭാഗേ തു സ്ഥാപയേൽ കലശം ശുഭം
സുഗന്ധിജലസമ്പൂൎണ്ണം ഹസ്തപ്രക്ഷാലനായ ച
പശ്ചാൽപാത്രം നിധായാഥ ദീപാൻ പ്രജ്വാലയേച്ഛുഭാൻ

അനന്തരം ഗുരുശ്രേഷ്ഠൻ പൂജയ്ക്കായി പരിഷ്കരിച്ച ഭൂമിയിൽ വിധിപ്രകാരം കല്പിച്ചിട്ടുള്ള ആസനത്തിൽ കിഴക്കോട്ടു തിരിഞ്ഞു പത്മാസനം ബന്ധിച്ച് ശരിയായി നിവൎന്നിരുന്ന് ബാഹ്യവിഷയങ്ങളിൽനിന്നും ഇന്ദ്രിയങ്ങളെ അടക്കി അന്യന്മാരോടു ഉരിയാടാതെ പൂജയ്ക്കു വേണ്ടതായ ദ്രവ്യങ്ങൾ തന്റെ വലത്തുവശത്തും, സുഗന്ധദ്രവ്യങ്ങൾ ചേൎത്തു പരിമളപ്പെടുത്തിയ ജലംകൊണ്ടു നിറയ്ക്കപ്പെട്ടതും മംഗളകരമായുമിരിക്കുന്ന കലശം ഇടത്തുവശത്തും, കൈകഴുവാനുള്ള ജലപാത്രം അതിന്റെ പിൻവശവും സ്ഥാപിച്ച് എണ്ണ, നെയ്യ് മുതലായതൊഴിച്ച വിളക്കുകളും ജ്വലിപ്പിക്കണം.

"ഉദങ്മുഖഃ പ്രാങ്മുഖോ വാ സ്വസ്തികാസനമാസ്ഥിതഃ" ഇത്യാദി വചനേന വടക്കോട്ടു തിരിഞ്ഞിരിക്കുന്നതിനും വിരോധമില്ലാ. സ്വസ്തികാസനവും ഹിതം തന്നെ.

സൂൎയ്യാൎഘ്യപ്രകാരഃ.

തതഃ സങ്കല്പ്യ വിധിവൽ സൂൎയ്യായാൎഘ്യം നിവേദയേൽ
ഹ്രാം ഹ്രീം സഃ സഗ്രഹരാശിനക്ഷത്രപരമുച്ചരേൽ.
തതശ്ച യോഗകരണപരിവൃതായ നേതി ച
സംസ്ഥിതശ്രീസൂൎയ്യായൈഷതേൎഘ്യഃ സ്വാഹാ മനുസ്മൃതഃ.
(ഇതി മേരുതന്ത്രേ)

അനന്തരം വിധിപ്രകാരം സങ്കല്പം കഴിച്ച് സൂൎയ്യനായിക്കൊണ്ട് അൎഘ്യം സമൎപ്പിക്കണം.

### സങ്കല്പം.

ഓം അമുകത്യാദി—അമുകദേവശർമ്മാ—അമുക ഗോത്രോ അമുകശർമ്മക കർത്തൃകാമുകദേവകദേവതായാപൂജാമഹം കരിഷ്യേത്യാദി—ഓം ഹ്രാം ഹ്രീംസഃ സഗ്രഹ രാശി നക്ഷത്ര യോഗ കരണ പരിവൃതാസന സ്ഥിത ശ്രീസൂര്യായൈഷതേഘ് സ്വാഹാ—എന്നീമുപ്പത്തിനാലു അക്ഷരങ്ങളോടു കൂടിയ മന്ത്രം സൂര്യന്റെ അർഘ്യപ്രദാനത്തിൽ കല്പിക്കപ്പെട്ടിട്ടുള്ളതാകുന്നു. ഈമന്ത്രം കൊണ്ടു് സൂര്യന്നായിട്ടു് അർഘ്യം സമർപ്പിക്കണം.

### പൂജാപകരണശുദ്ധിപ്രകാരഃ.

യഥാ യഥന്തു സംസ്ഥാപ്യ സംസ്കുര്യാത്താനിചാത്മവാൻ
പുഷ്പനൈവേദ്യ ഗന്ധാദീൻഹ്രാംഹ്രുംഫഡിതിമന്ത്രതഃ.
നാരാചമുദ്രയാദൃഷ്ട്യാ സമയാചവിലോകയേൽ
അസ്പൃശ്യസ്പർശനംചാപിയദന്യായാർജ്ജിതംചവാ.
തഥാ നിർമ്മാല്യസംസൃഷ്ടം കീടാദ്യാരോഹണംചയേൽ
തത്സർവം നാശമായാതി നൈവേദ്യാദ്യവലോകനാൽ.

പുഷ്പം, നൈവേദ്യം, ഗന്ധം മുതലായ അതാതു പൂജാദ്രവ്യങ്ങൾ അതാതു സ്ഥാനങ്ങളിൽ വഴിയാംവണ്ണം സ്ഥാപിച്ചു് സംസ്കരിക്കണം. [അതായതു്—ഓം ഹ്രാം ഹുംഫട്-എന്നുച്ചരിച്ചു് നാരാചമുദ്ര പിടിച്ചു് പൂജാദ്രവ്യങ്ങളെല്ലാം ഒരു പോലെ നോക്കണം.] ഇപ്രകാരം നോക്കുന്നതുകൊണ്ടു് തൊടുവാൻ വഹിയാത്തവ തൊടുക, ന്യായമല്ലാതെ സമ്പാദിക്കുക, നിർമ്മാല്യംകൂടിചേരുക, പുഴു മുതലായതു് കയറിഇഴയുക മുതലായ എല്ലാദോഷങ്ങളും നശിക്കുന്നു.

### ദീപദോഷോത്സാരണം.

തത്താരമിതിമന്ത്രേണ ശിഖാംദീപസ്യസംസ്പൃശേൽ
സത്വസ്യാസ്തുദോഷദീപോ നിഷ്ക്രിയ്യാദഃ സ്വഹ പ്രദഃ.

അനന്തരം—ദം,-എന്നമന്ത്രംചൊല്ലി ദീപജ്വാലയെ സ്പർശിക്കണം. ഇതുകൊണ്ടു ദീപംക്രിയ്യാരഹിതമായി മംഗളാനന്ദങ്ങളെ നല്കുന്നതായിത്തീരും. (പാററ, പുഴു, ഈച്ച, മുടി, രോമംമുതലായവ ദീപജ്വാലയിൽ വീണു ദഹിക്കുന്നതുകൊണ്ടു് ദീപത്തിന് ക്രിയ്യാരഹിതദോഷം ഭവിക്കുന്നു.)

### കലശോദകാദിദോഷനിവാരണം.

ക്ഷാംബീജമുച്ചരൻമന്ത്രീ ധേവതീർത്ഥേനസംസ്പൃശേൽ
പാനീയംഘടമദ്ധ്യസ്ഥം ദുഷ്ടാസമ്യക്ഫലസാധകഃ,

വാമേന പാണിനാധൃത്വാ വാമപാർശ്വസ്ഥിതം ഘടം
പാത്രാധാരേണ മന്ത്രേണ സംസ്കുർവൻ സംസ്പൃശേജ്ജലം.
സ്വസംജ്ഞാദ്യക്ഷരാബിന്ദുചന്ദ്രാർദ്ധപരിയോജിതം
തൽപാത്രനാമ ങേന്തം ച ഹൃദന്തഃ പാത്രമന്ത്രകഃ.
യദജ്ഞാനാദമേദ്ധ്യാദി സംസൃഷ്ടിരിഹ സംഗതാ
യദന്യദ്ദൂഷണം പാത്രേ തോയേ വാജ്ഞാനതോ ഭവേൽ.
ഇത്യാദിദൂഷണം നശ്യേൽ തൽപ്രിയേ ദേവപൂജനേ.

അനന്തരം മന്ത്രി ക്ഷാം എന്ന ബീജാക്ഷരത്തെ ഉച്ചരിച്ചു ദേവതീർത്ഥം കൊണ്ടു കുംഭമദ്ധ്യത്തിങ്കൽ ഇരിക്കുന്ന ജലത്തെ വഴിയാംവണ്ണം തൊട്ടുനോക്കി തന്റെ ഇടത്തുവശം ഇരിക്കുന്ന കുംഭത്തെ ഇടതുകയ്യിലെടുത്തു പിടിച്ചു പാത്രാധാരമന്ത്രം കൊണ്ടു ജലം തൊട്ടു സംസ്കരിക്കുക. "ഓം ജം പാത്രാധാരായ നമഃ" എന്നു പാത്രമന്ത്രം. ഇങ്ങനെ സംസ്കരിക്കുന്നതുകൊണ്ടു താൻ അറിയാതെ സംഭവിച്ചിട്ടുള്ള അമേദ്ധ്യാദി സ്പർശദോഷവും, പാത്രത്തിലൊ വെള്ളത്തിലൊ താനറിയാതെ വന്നിട്ടുള്ള കേശവസ്ത്രാദി എല്ലാദോഷവും നശിക്കും.

## ഗുരുനമസ്കാരം.

തതഃ കൃതാഞ്ജലിപുടോ വാമദക്ഷിണപാർശ്വയോഃ
ഗുരൂം ഗണപതിം നത്വാ പുരതഃ ഇഷ്ടദേവതാം.

അനന്തരം തലയിൽ കൈകൂപ്പിപ്പിടിച്ചു "ഓം ഗും ഗുരുഭ്യോ നമഃ, ഓം പം പരമഗുരുഭ്യോ നമഃ, ഓം പം പരാപരഗുരുഭ്യോ നമഃ." എന്നു ഇടത്തു വശത്തു ഗുരുക്കന്മാരെയും — ഓം ഗം ഗണപതയേ നമഃ എന്നു ഗണപതിയേയും — ഓം ഇഷ്ടദേവതായൈ നമഃ - എന്നു മുൻവശത്തു ഇഷ്ടദേവതയേയും നമസ്കരിക്കുക.

## കരശുദ്ധിഃ.

സുഗന്ധപുഷ്പാണ്യാദായ ചന്ദനാക്താനി മന്ത്രവിൽ
ഹ്സൗം മന്ത്രേണ കരയോരസ്ത്രമന്ത്രേണ മർദ്ദയേൽ
തൽപുഷ്പം വാമഹസ്തേന സമാദായ ച മസ്തകാൽ
ഭ്രാമയേദ് പരിതസ്ത്വരം ജപന്നസ്ത്രായതൽപുനഃ
ഫൈം ഓം പൂർവം പരേ ശ്ലോകമിമം സ ചാനിഗദ്യതേ
(ഇതി മേരുതന്ത്രേ)

അനന്തരം മന്ത്രജ്ഞനായിരിക്കുന്ന പൂജകൻ 'ഫൈം' എന്നു ജപിച്ചു പരിമളമുള്ള രണ്ടുമൂന്നു പുഷ്പങ്ങൾ എടുത്തു ചന്ദനത്തിൽ മുക്കി —"ഫട്"— എന്നു ഉച്ചരിച്ചു രണ്ടു കൈ കൊ

ണ്ടും തിരുമ്മി പിന്നെ അതിനെ ഇടത്തെക്കയ്യിലെടുത്ത് "ഓം" എന്നു ചൊല്ലി തലെക്കു ചുററം ഉഴിഞ്ഞു പിന്നീടു അതിനെ മണത്ത് "ഐം ഓം" എന്നീ അക്ഷരങ്ങൾ ആദ്യം ചേർത്തു ഇനി പറയുന്ന ശ്ലോകം പഠിക്കണം.

ശ്ലോകം.

ഭൊസാർവ്വവിലയംയാന്തു യെമാംഹിംസന്തിഹിംസകാഃ
മൃത്യു രോഗ ഭയ ക്ലേശാഃ പതന്തു രിപു മസ്തകേ.

യാതൊരു ഹിംസകങ്ങൾ (ഹന്താക്കൾ) എന്നെ ഹിംസിക്കുന്നുവോ (ഹനിക്കുന്നുവോ) ആയവ എല്ലാം നശിക്കട്ടേ. മരണം, രോഗം, ഭീതി, ദുഃഖങ്ങൾ എന്നിവ ശത്രുമൂർദ്ധാവിങ്കൽ പതിക്കട്ടെ. ഇപ്രകാരം ശ്ലോകം ജപിച്ച്—ഫട്—എന്നുച്ചരിച്ച് നാരാചമുദ്ര കൊണ്ടു പുഷ്പങ്ങൾ ഈശകോണിൽ ഇടുക.

ദിഗ്ബന്ധനാദിപ്രകാരഃ.

കരശുദ്ധ്യാദികംതാസ്ത്രമന്ത്രേണ കുര്യാത്താലത്രയംതതഃ
ഊർദ്ധ്വോർദ്ധ്വമസ്ത്രമന്ത്രേണ ദിഗ്ബന്ധമപി ദേശികഃ.

തേനസംജനിതാത്തേജോ വഹ്നിപ്രകാരമുദ്രയാ
രക്ഷേദാത്മനി മൂലേന പ്രാണായാമത്രയംചരേൽ.

(ഇതിഃമരുതന്ത്രേ.)

അനന്തരം—ഫട്—എന്നു ചൊല്ലി ഊർദ്ധ്വോർദ്ധ്വക്രമേണ (മേൽപ്പോട്ടു മേൽപ്പോട്ടു) മൂന്നുപ്രാവശ്യം കൈകൊട്ടി പിന്നെയും—'ഫട്,—എന്നുച്ചരിച്ച് നാരാചമുദ്ര കൊണ്ട് ദിഗ്ബന്ധനം ചെയ്തു അതുകൊണ്ടു ഉണ്ടായിട്ടുള്ള തേജസ്സിനെ വഹ്നിപ്രകാരമുദ്ര കൊണ്ട് ആത്മാവിങ്കൽ (തന്നിൽ) പൊഴിയാംവണ്ണം രക്ഷിച്ചു മൂലമന്ത്രംകൊണ്ടോ, പ്രണവംകൊണ്ടോ മൂന്നു പ്രാണായാമങ്ങൾ ചെയ്യുക.

പ്രാണായാമപദാർത്ഥഃ.

പ്രാണോവായുഃശരീരസ്ഥ ആയാമസ്തസ്യനിഗ്രഹഃ
പ്രാണായാമഇതിഃപ്രോക്തോ ദ്വിവിധഃകഥ്യതേജസഃ.

[ഇതിസാരസമുച്ചയേ]

പ്രാണത്തിന്റെ ആയാമം=പ്രാണായാമം. പ്രാണൻ=ദേഹവായു. ആയാമം=നിഗ്രഹം. പ്രാണായാമം=വായുനിഗ്രഹം. ഇത് സഗർഭനിഗർഭഭേദേന രണ്ടുപ്രകാരം.

പ്രാണായാമാകരണേ പ്രത്യവായഃ.

പ്രാണായാമൈർവിനായദ്യൽ കൃതംകർമ്മനിരർത്ഥകം
അതോയത്നേനകർത്തവ്യാഃ§പ്രാണായാമാഃശുഭാത്ഥിഭിഃ
(ഇതി അഗസ്ത്യ സംഹിതായാം)

മൂന്നുപ്രാവശ്യം പ്രാണായാമം കഴിക്കാതെ യാതൊരു കർമ്മം ചെയ്യുന്നുവോ അത് നിഷ്ഫലമായിട്ടു ഭവിക്കുന്നു. ആയതിനാൽ നന്മയെ ആഗ്രഹിക്കുന്നവർ പ്രയത്നേന മൂന്നു പ്രാവശ്യം പ്രാണായാമം ചെയ്യേണ്ടതാകുന്നു.

പ്രാണായാമത്രയംകുര്യാൻ മൂലേനപ്രണവേനവാ
അഥവാമന്ത്രബീജേന യഥോക്തവിധിനാസുധീഃ
(ഇതി കാളീതന്ത്രേ)

ബുദ്ധിമാനായിരിക്കുന്ന പൂജകൻ വിധിപ്പകാരം തന്റെ ആതാതു ദേവതകളുടെ മൂലമന്ത്രം കൊണ്ടോ അതിന്റെ ബീജംകൊണ്ടോ ഓം, കാരംകൊണ്ടോ മൂന്നു പ്രാവശ്യംപ്രാണായാമം ചെയ്യണം.

പ്രാണായാമേഅംഗുലിനിയമഃ.

കനിഷ്ഠാനാമികാംഗുഷ്ഠൈർയ്യന്നാസാപുടധാരണം
പ്രാണായാമഃസവിജ്ഞേയ സ്തർജ്ജനീമദ്ധ്യമേവിനാ
(ഇതി ജ്ഞാനാർണ്ണവേ)

ചൂണ്ടാണിവിരൽ, നടുവിരൽ എന്നിവയോടുകൂടാതെ ചെറുവിരൽ, അണിവിരൽ, പെരുവിരൽ എന്നിവകളെക്കൊണ്ടു മൂക്കു പിട്ടിൽകളെ പിടിക്കുന്നത് യാതൊന്നോ അത് * പ്രാണായാമം എന്നറിയേണ്ടതാകുന്നു.

പ്രാണായാമവിധിഃ.

„പൂരകഃകുംഭകശ്ചൈവ രേചകശ്ചേതിസത്രിധാ"
(ഇതിമേരുതന്ത്രേ.)

മേൽ പറഞ്ഞ പ്രാണായാമം പൂരക കുംഭക രേചക,ഭേദേന മൂന്നു വിധം.

ദക്ഷാംഗുഷ്ഠേന ദക്ഷേച ഘ്രാണംസംപീഡ്യ മന്ത്രവിൽ
ഇഡയാ പൂരയേദ്വായും മന്ത്രാഃഷോഡശഭിഃക്രമാൽ.

..................................................................................................

§ ഇവിടെ പ്രാണായാമം എന്നുള്ള ബഹുവചനം കപിഞ്ജലാധികരണന്യായേന ത്രിത്വംതന്നെ എന്നറിക.

* ഇത് കേവലം അംഗുലിനിയമംമാത്രം പ്രം ഇത്യാദി ശ്ലോകാന്തരത്തിൽ.

അംഗുഷ്ഠാനാമികാഭ്യാഞ്ച ധൃത്വാ നാസാദ്വയം തതഃ
തതസ്തു കുംഭയേദ്വായും പൂരകാണാം ചതുർഗ്ഗുണൈഃ.
അനാമയാതഥാവാമ നാസാം ധൃത്വാത്തു ദക്ഷിണെ
ദ്വാത്രിംശദ്ഭിസ്തുമാത്രാഭി വായോശ്ച രേചനം ചരേൽ
ഇതിയാമളേ.

മന്ത്രജ്ഞനായിരിക്കുന്ന പൂജകൻ വലത്തെകൈ പെരുവിരൽകൊണ്ടു വലത്തുമൂക്കു പിട്ടിൽ അടച്ചുപിടിച്ച് ഇടത്തുമൂക്കിലൂടെ ക്രമപ്രകാരം പതിനാറുമാത്രകാലംകൊണ്ടു വായുവിനെ മേല്പോട്ടുവലിച്ചു കയററി പെരുവിരൽ,— മോതിരവിരൽ ഇവകളെക്കൊണ്ടുരണ്ടുമൂക്കുപിട്ടിലും അടച്ചുപിടിച്ചുഅറുപത്തിനാലുമാത്രാകാലംകൊണ്ടു വായുവിനെ കുംഭിപ്പിച്ചു(അതായതുമേൽപ്പോട്ടും കീഴ്പ്പോട്ടും വിടാതെ നിറുത്തി)അണിവിരൽകൊണ്ടു ഇടത്തുമൂക്കടച്ചുപിടിച്ചു മുപ്പത്തിരണ്ടു മാത്രാകാലംകൊണ്ടു വലത്തുമൂക്കിലൂടെ ശ്വാസംവിടുക.

മൂലമന്ത്രസ്യജാപേന മാത്രാഷോഡശകേനഹി
വാമനാസാപുടേനൈവ പൂരയിത്വാനിലംബലാൽ
പുനസ്തസ്യചതുഷഷ്ട്യാ വൃത്ത്യാവായുംവികുംഭ്യച
പുനർദ്വാത്രിംശദാവൃത്ത്യാ മൂലമന്ത്രസ്യപാർവ്വതി
നാസാപുടേനദക്ഷേണ രേചയേൽസകലാനിലം
പ്രാകാരേണാനുദശാനൈകഃ പ്രാണായാമൊഹിജായതെ
ആവശ്യകം ത്രിയംഹി ഫലാധിക്യസംസിദ്ധയേ
[ഇതിമഹാകാലസംഹിതായാം]

പതിനാറു മാത്രാകാലംകൊണ്ട് മൂലമന്ത്രംജപിച്ച് ഇടത്തുമൂക്കിലൂടെ ശക്തിസമേതം വായുവിനെമേൽപ്പോട്ടു വലിച്ചുകയററി മൂലമന്ത്രം അറുപത്തിനാലുപ്രാവശ്യം ആവർത്തിക്കുന്നകാലംവരെ കുംഭിപ്പിച്ച് മേൽമന്ത്രം മുപ്പത്തിരണ്ടു പ്രാവശ്യം ആവർത്തിക്കുന്ന കാലംകൊണ്ടുവലത്തുമൂക്കിലൂടെ ശ്വാസം വിടുക. ഇപ്രകാരം ചെയ്യുമ്പോൾ ഒരുപ്രാണായാമം ആകും. അധികഫലപ്രാപ്തിയ്ക്കുവേണ്ടി നിശ്ചയമായിട്ടും മൂന്നുപ്രാണായാമം ചെയ്യണം.

തതോരേചനമാർഗ്ഗേണപ്രാണായാമംപ്രപൂരയേൽ
പുനഃഷോഡശമാത്രാഭിഃകുംഭകഞ്ചസമാചരേൽ
ചതുഷഷ്ടിതമൈർമന്ത്രി നാസാപുടൌവിധൃത്യച
പുനശ്ചരേചയേദ്വായും ദ്വാത്രിംശന്മാത്രയാബുധഃ
[ഇതിയാമളേ]

രണ്ടാമത്തെ പ്രാണായാമം മേൽപ്രകാരംതന്നെ എങ്കിലും ആദ്യ്യംഎഴുത്തുമൂലാടെ ശ്വാസംരേചിച്ചുവോ അതുടെപൂരിപ്പിക്കുകഎന്നുഭേദം. മൂന്നാമത്തേത് ഒന്നാമത്തതുപോലെ തന്നെ.

പ്രാണായാമംവിധായേത്ഥം ഭൂതശുദ്ധിംസമാചരേൽ
ഭൂതശുദ്ധിലിപിന്യാസൌ വിനായസ്തുപ്രപൂജയേൽ
വിപരീതഫലംദദ്യാ ദഭക്ത്യാപൂജനംയഥാ

ഇതിയാമളേ

ഇപ്രകാരം പ്രാണായാമംചെയ്തിട്ട് ഭൂതശുദ്ധിയെവഴിയാകുംവണ്ണം ആചരിക്കണം. യാവനൊരുത്തൻഭൂതശുദ്ധിയേയും ലിപിന്യാസത്തേയും ആചരിക്കാതെ ദേവതയെപൂജിക്കുന്നുവോ അവന്നായിക്കൊണ്ടു ആ ദേവത വൈപരീത്യഫലംദാനംചെയ്യും. ഭക്തിരഹിതയായിരിക്കുന്നപൂജപോലെ.

### ഭൂതശുദ്ധിഃ.

പാദതോജാനുപര്യന്തം ചതുരശ്രംസവജ്രകം
ലംയുതംപീതവർണ്ണംച ഭൂസ്ഥാനംബ്രഹ്മദൈവതം
അധിഷ്ഠിതനിവൃത്ത്യാഖ്യ കലയാസ്ഥാനമുച്യതേ
ഉൽപ്പത്തേസ്തത്ത്വബീജാനാ മേവംരൂപംവിചിന്തയേൽ
ജാനോരാനാഭിപര്യന്ത മപാംസ്ഥാനംസിതപ്രഭം
അർദ്ധചന്ദ്രനിഭംശുഭ്രം ദ്വയംതൽപത്മലാഞ്ഛിതം
ഷട്കോണംബിന്ദുഭിഃഷഡ്ഭി സ്ഥയാംവംബീജസംയുതം
പ്രതിഷ്ഠകലയായുക്തം ധ്യായേതദ്വിഷ്ണുദൈവതം
നാഭ്യാദികണ്ഠപര്യന്ത മാരക്തംരുദ്രദൈവതം
രംബീജയുക്തംകലയാ യുതംവിദ്യാഖ്യയാതഥാ
ദീപ്തിമൽസ്വസ്തികോപേതം ത്രികോണാകാരതാംഗതം
മഹാപ്രളയസംസ്ഥാനം വഹ്നിതത്ത്വംവിചിന്തയേൽ
കണ്ഠാദ് ഭ്രൂമദ്ധ്യപര്യന്തം ഷഡ്കോണാകാരതാംഗതം
ഷട്ബിന്ദുലാഞ്ഛിതംവൃത്ത വേഷ്ടിതംകൃഷ്ണവർണ്ണകം
വായുസ്ഥാനംശാന്തികലാ ധിഷ്ഠിതംശിവദൈവതം
യം,ബീജയുക്തംസർവ്വേഷാം പ്രാണരൂപംവിചിന്തയേൽ
ഭ്രൂമദ്ധ്യാദ്ബ്രഹ്മരന്ധ്രാന്ത മാകാശസ്ഥാനമുച്യതേ
വൃത്താകാരംധൂമ്രവർണ്ണം മഹോച്ചധ്വജലാഞ്ഛിതം
ശാന്ത്യതീതാഖ്യകലയാ ധിഷ്ഠിതംശിവദൈവതം
ഹം,ബീജയുക്തംധ്യാത്വേത്ഥം ദേഹേഭൂതാനിവിന്യസേൽ

കാലടിമുതൽ മുട്ടുകാൽവരെഭൂമിസ്ഥാനമാണെന്നും— ആയ തുചതുരശ്രാകാരമായി വജ്രത്തൊടും, ലം, എന്നബീജ ത്തോടും, മഞ്ഞനിറത്തൊടും, ബ്രഹ്മാവ് എന്ന ദേവതയോ ടും, നിവൃത്തി എന്ന കലയോടുംകൂടിയതായി സകലജന്തുക്കൾ ക്കും, നിഷ്പത്തിസ്ഥാനമായുമിരിക്കുന്നതായിട്ട് ധ്യാനിക്കുക. അനന്തരംമുട്ടുകാൽതുടങ്ങി നാഭിയോളംജലസ്ഥാനമാണെന്നും ആയതുരണ്ടുശൃംഗങ്ങളോടു കൂടിയ അർദ്ധചന്ദ്രാകൃതിയായി, പ ത്മത്തൊടും, ആറുകോണുകളോടും, ആറുബിന്ദുക്കളോടും, വം, എന്ന ബീജത്തൊടും, വെള്ളനിറത്തോടും,വിഷ്ണുവെന്നദേവത യോടും, പ്രതിഷ്ഠയെന്ന കലയോടുംകൂടിയതായിട്ടുധ്യാനിക്കുക.

തദനന്തരം നാഭിതുടങ്ങി കഴുത്തുവരെ അഗ്നിസ്ഥാനമാ ണെന്നും, ആയതു ത്രികോണാകാരമായി പ്രകാശിച്ചുകൊ ണ്ടിരിക്കുന്ന സ്വസ്തികത്തോടും, രം, എന്ന ബീജത്തൊടും ചുമപ്പു നിറത്തോടും, രുദ്രൻ എന്ന ദേവതയോടും, വിദ്യയെ ന്നകലയോടും കൂടിയതായി ബ്രഹ്മപ്രളയത്തിന സ്ഥാനമായു മിരിക്കുന്നതായിട്ടു ധ്യാനിക്കുക.

അതിൽപിന്നീടു കഴുത്തുതുടങ്ങി കൺപുരികമദ്ധ്യത്തോ ളം വായുസ്ഥാനമാണെന്നും ആയതു വൃത്തംകൊണ്ടുചുററ പ്പെട്ടിരിക്കുന്ന ഷട്കോണചക്രാകാരമായി ആറുബിന്ദുക്ക ളോടും, യം, എന്നബീജത്തോടും, കറുത്ത നിറത്തോടും, ശി വൻഎന്ന ദേവതയോടും, ശാന്ത എന്ന കലയോടും കൂടിയ തായിസകല ജീവജാലങ്ങൾക്കും പ്രാണരൂപമായുമിരിക്കുന്ന തായിട്ടു ധ്യാനിക്കുക.

പുരികമദ്ധ്യംതുടങ്ങി ശിരസ്സുവരെ ആകാശസ്ഥാനമാ ണെന്നും ആയതു് വൃത്താകാരമായി അത്യുന്നതമായിരിക്കുന്ന ധ്വജത്തോടും, ഹം, എന്ന ബീജത്തോടും, ധൂമ്രവർണ്ണത്തോ ടും, ശിവൻഎന്നദേവതയോടും, ശാന്ത്യതീത എന്ന കലയോ ടും കൂടിയതായിട്ടുധ്യാനിച്ചു് പഞ്ചഭൂതങ്ങളെ ദേഹത്തിങ്കൽ ന്യ സിക്കണം.

ധർമ്മ കന്ദ സമുദ്ഭൂതം ജ്ഞാനനാല സുശോഭിതം
പത്മംതല്ലക്ഷണ്ണികാസംസ്ഥം പ്രദീപകലികാനിഭം.
സുഷുമ്നാ വർത്മനാജീവം പരമാത്മനി യോജയേൽ
യോഗയുക്തേനവിധിനാ സോഹം മന്ത്രേണ സാധകഃ.
തത്രൈവ സർവ്വഭൂതാനി വിലീതാനി വിചിന്തയേൽ.

അനന്തരംസാധകൻ,സൂക്ഷ്മമാകുന്ന കിഴങ്ങിൽനിന്നു്

ഉണ്ടായതും, മോക്ഷബുദ്ധിയാകുന്ന വളയംകൊണ്ടു് ശോഭിച്ചിരിക്കുന്നതുമായ ഹൃദയപത്മ മദ്ധ്യത്തിൽ ദീപജ്വാല പോലെ പ്രകാശിച്ചുംകൊണ്ടിരിക്കുന്നജീവനെ ധ്യാനമുക്തിവിധി പ്രകാരം സുഷുമ്നാ വഴിയൂടെ ,,സോഹം, എന്നമന്ത്രംകൊണ്ടു പരമാത്മാവിങ്കൽയോജിപ്പിച്ചു്, അവിടത്തന്നെ എല്ലാതത്വങ്ങളും അതിശയേന ലയിച്ചതായി വിചാരിക്കണം.

തതഃ സമസ്തതത്വാനി തത്രൈവപ്രവിലാപയേൽ
പൃഥ്വീമപ്സുചതാംവഹ്നൌ വഹ്നിം വായൌ സമീരണം.
പ്രവിലാപ്യ തഥാകാശേ ആകാശം പ്രകൃതൌ തതഃ
അപരബ്രഹ്മ രൂപാംതാം മായാശക്തിം പരാത്മനി.
ഏവംസമസ്തദേഹാദി പ്രപഞ്ചംപരമാത്മനി
പ്രവിലാപ്യപരബ്രഹ്മ രൂപതിഷ്ഠേൽകിയൽക്ഷണം.
[ഇതിസിദ്ധാന്തസംഗ്രഹേ.]

അനന്തരം എല്ലാതത്വങ്ങളേയും പരമാത്മാവിങ്കൽ ലയിപ്പിക്കണം. അതായതു്:—ഭൂമിയെ ജലത്തിലും, ജലത്തെ അഗ്നിയിങ്കലും, അഗ്നിയെ വായുവിങ്കലും, വായുവിനെ ആകാശത്തിങ്കലും, ആകാശത്തെ പ്രകൃതിയിങ്കലും, പരബ്രഹ്മരൂപിണിയായിരിക്കുന്ന ആ മായാശക്തിയെ പരമാത്മാവിങ്കലും ഇപ്രകാരം ,,പ്രഥവ്യപ്തേജോവായ്വാകാശ, ഗന്ധരസരൂപസ്പർശശബ്ദ, നാസികാജിഹ്വാചക്ഷുസ്ത്വക്ശ്രോത്ര, വാക്പാണിപാദപായൂപസ്ഥപ്രകൃതി മനോബുദ്ധ്യഹങ്കാര" ഖ്യ സമസ്തതത്വങ്ങളെ പരമാത്മാവിങ്കൽ പ്രക്രമേണ ലയിപ്പിച്ചു് കുറച്ചുനേരം പരബ്രഹ്മസ്വരൂപത്തിങ്കൽതന്നെ സ്ഥിതിചെയ്യണം.

,,ശരീരേവാമകുക്ഷിസ്ഥം ചിന്തയേൽപാപപൂരുഷം"
[ഇതി മേരു തന്ത്രേ.]

അനന്തരം ദേഹത്തിങ്കൽ ഇടത്തേ വയററിലിരിക്കുന്ന പാപപുരുഷനെ ചിന്തിക്കണം.

ബ്രഹ്മഹത്യാ ശിരസ്കഞ്ച സ്വർണ്ണസ്തേയ ഭുജദ്വയം
സുരാപാന ഹൃദായുക്തം ഗുരു തൽപ്പ കടിദ്വയം.
തൽസംസർഗ്ഗി പദദ്വന്ദ്വ മംഗ പ്രത്യംഗ പാതകം
ഉപപാതകരോമാണം രക്തശ്മശ്രുവിലോചനം
ഖഡ്ഗചർമ്മധരംക്രൂര മംഗുഷ്ഠപരിമാണകം
അധോമുഖംമഹാഭീഷ്മം ക്രൂക്ഷപാപംവിചിന്തയേൽ
[ഇതിമേരുതന്ത്രേ]

ബ്രഹ്മഹത്യയാകുന്ന ശിരസ്സോടും, പൊൻകളവാകുന്ന രണ്ടുകൈകളോടും, കള്ളുകുടിയാകുന്ന ഹൃദയത്തോടും, ഗുരുസ്ത്രീഗമനമാകുന്ന അരയോടും, മഹാപാതകങ്ങളാകുന്ന രോമങ്ങളോടു കൂടിയവനും കൈകളിൽ വാളും തുകലും ധരിച്ചുകൊണ്ടിരിക്കുന്നവനും, ദുഷ്ടനും, അതിഭയങ്കരനും, കോപിഷ്ഠനും, കീഴ്പോട്ടു മുഖത്തോടുകൂടിയവനും, പെരുവിരൽ പ്രമാണമായുമിരിക്കുന്ന പാപപുരുഷനെ ധ്യാനിക്കണം.

വാമനാസാപുടേനാഥ പൂരയിത്വാ സമീരണം
സബിന്ദുവായുബീജഞ്ച ധൂമ്രവർണ്ണം വിഭാവ്യ ച.
തദ്ദേവബീജം ദേവേശി! ഷോഡശവാരമീരയേൽ
തൽപ്രഭവേന വാതേന ശുഷ്കം ദേഹം വിചിന്ത്യ ച.
സഹൈവ രേചയേദ്വായും ദക്ഷനാസാപുടേന ച.
വാമേന വായുമുത്ഥാപ്യ സഹസ്രാരമദ്ധ്യഗം.
വിഭാവ്യ പരമാത്മാനം ചന്ദ്രരൂപം വരാനനേ
സാനുസ്വാരം വായുബീജം ഷോഡശവാരമുച്ചരൻ.
തസ്മാച്ചന്ദ്രാൽസുധാവൃഷ്ട്യാ ദേഹമാപ്ലാവ്യ സുന്ദരി
ഭൂബീജേന സനാദേന ശുദ്ധം സംയോജ്യ വിഗ്രഹം.
ലിനീകൃതാനി യാനീഹ പഞ്ചഭൂതാനി വൈ പുരാ.
യഥാസ്ഥാനം സ്ഥാപയിത്വാ ബ്രഹ്മബീജം പുനശ്ശൃഷ്ണൻ.
അഹങ്കാരാദിഭിസ്സാർദ്ധം സഹൈവ പരമാത്മനി
ജീവാത്മാനം സമാകൃഷ്യ സ്ഥാപയിത്വാ ഹൃദംബുജേ.
ദേവ* രൂപമഥാത്മാനം ചിന്തയേൽ ക്ഷണപൂജിതം.

(ഇതി മഹാകാലസംഹിതായാം)

അനന്തരം ഇടത്തെ മൂക്കിന്റെ സുഷിരത്തിൽ 'യം' എന്ന വായുബീജാക്ഷരത്തെ കറുപ്പു ചുമപ്പു നിറമായി വിചാരിച്ച് അതുതന്നെ പതിനാറുരു ജപിച്ച് ഇടത്തുമൂക്കൂടെ ശ്വാസം വലിച്ചു കയററി തൽബ്ബീജം അൻപതു ഉരു ജപിച്ച് ശ്വാസം കുംഭിപ്പിച്ച് അതിങ്കൽനിന്നും ഉണ്ടായിട്ടുള്ള വായുവിനെക്കൊണ്ടു പാപപുരുഷനോടുകൂടിയിരിക്കുന്ന ദേഹം ശോഷിച്ചതായി വിചാരിച്ചു ആ ബീജംതന്നെ വീണ്ടും അൻപത് ഉരു ജപിച്ച് വലത്തെ മൂക്കൂടെ ശ്വാസം വിടുക—അതിൽപിന്നെ വലത്തെമൂക്കിൽ 'രം' എന്ന അഗ്നിബീജം രക്തവർണ്ണമായി ധ്യാനിച്ചു അതുതന്നെ പതിനാറു ഉരു ജപിച്ച് വായുപൂരണം ചെയ്തു തൽബ്ബീജം അറുപത്തിനാ

---

* അതാത് ഇഷ്ടദേവത എന്നറിക.

ല' ഉരു ജപിച്ചു കുംഭിപ്പിച്ച് പാപപുരുഷനോടുകൂടി ദേഹം ദഹിപ്പിച്ചു 'യം, എന്ന വായുബീജം അൻപതുഉരു ജപിച്ച് പാപഭസ്മത്തോടു കൂടി ശ്വാസത്തെ ഇടത്തെമൂക്കൂടെ വിടുക.

തദനന്തരം ഇടത്തെമൂക്കിൽ 'ഠം, എന്ന ചന്ദ്രബീജം ശുക്ലവർണ്ണമായി ധ്യാനിച്ചു ആ ബീജംതന്നെ പതിനാറു ഉരു ജപിച്ച് ശ്വാസം മേല്പോട്ടു വലിച്ചു കയററി ചന്ദ്രനെ നെററിയിൽ സ്ഥാപിച്ച് ആയിരം ഇതളുകളോടുകൂടിയ പദ്മമദ്ധ്യത്തിങ്കൽ ഇരിക്കുന്ന പരമാത്മാവിനെ ചന്ദ്രരൂപനായി വിചാരിച്ചു ധ്യാനിച്ചു 'വം, എന്നുവരുണബീജം അറുപത്തിനാലു ഉരു ജപിച്ച് വായുവിനെ കുംഭിപ്പിച്ച് നെററിയിൽ ഇരിക്കുന്ന ചന്ദ്രങ്കൽനിന്ന് അമൃതവൃഷ്ടിയുണ്ടായി അതുകൊണ്ട് തന്റെ ദേഹം കഴുകി ശുദ്ധമാക്കിയതായിട്ടു ധ്യാനിച്ച് 'ലം, എന്ന പൃഥ്വീബീജം മുപ്പത്തിരണ്ടു ഉരു ജപിച്ച് ദേഹം ദൃഢമായതായിട്ടു വിചാരിച്ച് വായുവിനെ വലത്തെമൂക്കൂടെ വിടുക.

അതിൽപിന്നെ മുമ്പിൽ യാതൊരു പഞ്ചഭൂതങ്ങളെ പരമാത്മാവിങ്കൽ ലയിപ്പിച്ചുവോ അവയെ അതാതു സ്ഥാനങ്ങളിൽ സ്ഥാപിച്ച് "ഹംസഃ" എന്നു ഉച്ചരിച്ച് മേല്പറഞ്ഞ അഹങ്കാരാദിതത്വങ്ങളോടുകൂടെ ജീവാത്മാവിനെ പരമാത്മാവിങ്കൽനിന്നും വഴിയാകുംവണ്ണം ആകർഷിച്ച് ഹൃദയപത്മത്തിങ്കൽ സ്ഥാപിച്ച് കുറച്ചുനേരം തന്നെ ഇഷ്ടദേവതാരൂപമായിട്ടു വിചാരിക്കണം.

## പ്രാണപ്രതിഷ്ഠാപനം.

"ഭൂതശുദ്ധിം വിധായൈവം പ്രാണസ്ഥാപനമാചരേൽ"

(ഇതി മേരുതന്ത്രേ)

ഇപ്രകാരം ഭൂതശുദ്ധി ചെയ്തിട്ട് പ്രാണസ്ഥാപനമാചരിക്കണം.

പ്രാണപ്രതിഷ്ഠയാ പശ്ചാജ്ജീവം ദേഹേ നിയോജയേൽ
മുഖവൃത്തം സമുച്ചാര്യ ഹംസസ്തു വിപരീതതഃ.
ഉദ്ധരേൽ പരമേശാനി വിദ്യേയം ത്ര്യക്ഷരീ ഭവേൽ
പ്രാണപ്രതിഷ്ഠാമന്ത്രോയം സർവ്വകർമ്മണി സാധയേൽ.

(ഇതിമേരുതന്ത്രേ)

അനന്തരം പ്രാണപ്രതിഷ്ഠകൊണ്ടു ശരീരത്തിൽ ജീവനെ യോജിപ്പിക്കണം—മുഖവൃത്തത്തെ ഉച്ചരിച്ചിട്ടു വൈപരീത്യേന "ഹംസ" എന്നുച്ചരിച്ചാൽ ത്ര്യക്ഷരിവിദ്യയായിട്ടു ഭവിക്കും ഇതുതന്നെ ആകുന്നു പ്രാണപ്രതിഷ്ഠാമന്ത്രം; ഇതു എല്ലാ

കൎമ്മത്തിങ്കലും സാധകമായിട്ടു ഭവിക്കുന്നു. ആയതുകൊണ്ടു ഇതിനെത്തന്നെ വ്യക്തമാക്കിപ്പറയുന്നു.

ഓം സോഹം മമഃ പ്രാണാ ഇഹ പ്രാണാ ഇഹ സ്ഥിതാഃ.
ഓം സോഹം മമ ജീവ ഇഹ ജീവ ഇഹ സ്ഥിതാഃ.
ഓംസോഹം മമസൎവ്വേന്ദ്രിയാണി വാങ്മനചക്ഷുശ്രോത്ര
ജിഹ്വാഘ്രാണാദിഇഹാഗത്യ സുഖംചിരംതിഷ്ഠന്തുസ്വാഹാ.
"പ്രാണായാമത്രയംകൃത്വാമാതൃകന്യാസമാചരേൽ"

മൂന്നു പ്രാവശ്യം പ്രാണായാമം ചെയ്തിട്ടു ലിപിവിന്യാസം ആചരിക്കണം.

മന്ത്രാമൂകത്വമായാന്തി വിന്യാസേനവിനാലിപേഃ
സൎവമന്ത്രപ്രസിദ്ധ്യൎത്ഥം തസ്മാദാദൌലിപിവിന്യസേ.

ലിപിന്യാസം ചെയ്തില്ലെങ്കിൽ മന്ത്രങ്ങൾ മൂകങ്ങളായിട്ടു ഭവിക്കും. ആയതിനാൽ എല്ലാമന്ത്രങ്ങളുടേയും ഫലപ്രാപ്തിക്കായിക്കൊണ്ടു ലിപിവിന്യാസം ചെയ്യണം.

## അന്തൎല്ലിപിവിന്യാസം.

മൂലാധാരഗതാനിംത്യാ പ്രബുദ്ധാശക്തികുണ്ഡലി
ജ്വലല്പാവകസങ്കാശാ സൂക്ഷ്മാതേജഃസ്വരൂപിണി.
മൂലാധാരാച്ഛിരഃപദ്മം സ്പൃശന്തിവിദ്യുദാകൃതിഃ
തയാസ്പൃഷ്ടശിരഃപദ്മാദമൃതൌഘസ്വരൂപിണഃ.
നിൎഗ്ഗതാൻ മാതൃകാവൎണ്ണാൻ സുഷുമ്നാ വൎത്മനാതതം
സ്ഥാപയിത്വാസ്ഥിതാനേതാനേവംധ്യാത്വാപ്രവിന്യസേൽ
കണ്ഠേവിശുദ്ധിചക്രാഖ്യം പദ്മംഷോഡശ പത്രകം
ഊൎദ്ധ്വാസ്യംപ്രാഗ്ദലാത്തത്ര സംസ്ഥിതാഃഷോഡശസ്വരഃ.
ഏവംസംചിന്ത്യതാരാഢീം വിന്ദുയുക്താംനമേന്തകം
വൎഗ്ഗതസ്വരംച സൎവേഷു വൎണ്ണേഷ്വപ്യേഷുപദ്ധതിഃ
ഹൃദയേനാഹതം ചക്രം ധ്യായേ ദ്വാദശ പത്രകം
പൂൎവ്വപത്രാന്തരേഷു പ്രാഗ്വൽ കാദീൻ പ്രവിന്യസേൽ.
മണിപൂരംതതശ്ചക്രം ചിന്തയേന്നാഭിമണ്ഡലേ
ദശപത്രം തത്രഡാദി വൎണ്ണാൻപ്രാഗ്വദ്വിചിന്തയേൽ.
സ്വാധിഷ്ഠാനം ലിംഗ മൂലേ ചക്രം ഷഡ്ദലമപ്യതേ
ചിന്തയേദ്ബാദിലാം സൂത്ര ഷഡ്വൎണ്ണാനപിപൂൎവ്വവൽ.
മൂലാധാരാഭിധംചക്രം പദ്മാകൃതിചതുൎദ്ദലം
വം ശം ഷം സം തത്രചിന്ത്യംപൂൎവ്വാശാദി ദലേഷുച.
ആജ്ഞാഖ്യചക്രം ഭ്രൂ മദ്ധ്യേ ദ്വിദലം കമലാകൃതി
ഹം ക്ഷം ധ്യായേദയംകാൎയ്യോ മനസാകേവലേനതു.

സ്വരമഹേനാമയാകാഷ്ട്ഃ പൂജ്യേന സ്വരമൂർത്തിഷു.
(ഇതിമേരുതന്ത്രം)

കത്തി ആളിനിൽക്കുന്ന തീപോലെപ്രകാശിച്ചും, മിന്നൽപോലെ തിളങ്ങി വിളങ്ങിയും, തേജോമയിയായും, അതിസൂക്ഷ്മയായുംകൂടിയതായും ഇരിക്കുന്ന പരമകുണ്ഡലി മൂലാധാരനാളംകേട്ടുന്നന്ന് മൂലാധാരത്തിങ്കൽ നിന്നും ശിരഃകമലത്തിൽ വ്യാപിച്ചിരിക്കുന്നതായിട്ടുംഅതിനാൽ സ്പർശിക്കപ്പെട്ട ആയിരം ഇതളുകളോടു കൂടിയ ശിരഃകമലത്തിങ്കൽനിന്നും സുഷുമ്നാവഴിയൂടെ പുറപ്പെടുന്നതായും, ആനവ അമൃതമയങ്ങളായിരിക്കുന്ന മാതൃകാവർണ്ണങ്ങൾ തന്റെദേഹത്തെ അഭിവ്യാപിച്ചിട്ട് സ്ഥിതിചെയ്യുന്നവയായും ധ്യാനിച്ച് ഇനി പറയുവാൻപോകുന്നപ്രകാരം ന്യസിക്കുക.

കണ്ഠത്തിൽ ശുദ്ധിചക്രം എന്നു പേരോടു കൂടിയതും, മേൽപ്പോട്ടു മുഖത്തോടു കൂടിയതും, പതിനാറു ഇതളുകൾ ഉള്ളതുമായ കമലത്തെ ധ്യാനിച്ച് അതിൽ കിഴക്കേ ഇതൾ തുടങ്ങി ൧൬. ഇതളുകളിലുംക്രമപ്രകാരംഅകാരാദി ൧൬. സ്വരങ്ങൾ സ്ഥിതി ചെയ്യുന്നതായി ധ്യാനിച്ച് (പ്രണവാദിനമോന്തകളായി സബിന്ദുക്കളായിരിക്കുന്ന ൧൬ സ്വരങ്ങളെ)മനസ്സുകൊണ്ട് ക്രമത്തിനു ഒക്കെവണ്ണം ന്യസിക്കുക.

ഓംഅംനമഃ—ഓംആംനമഃ—ഓംഇംനമഃ—ഓംഈംനമഃ
ഓം ഉം നമഃ—ഓം ഊം നമഃ—ഓം ഋം നമഃ—ഓം ൠംനമഃ
ഓം ഌംനമഃ—ഓംൡംനമഃ—ഓം എംനമഃ—ഓംഐംനമഃ
ഓം ഒം നമഃ—ഓംഔംനമഃ—ഓം അംനമഃ—ഓം അഃനമഃ.

ഇപ്രകാരം ൧൬ സ്വരങ്ങളേയും ഉച്ചരിച്ച് കിഴക്കുതുടങ്ങി ൧൬ ഇതളുകളിലും ന്യസിക്കുക.

ഇവിടെപറയുന്ന വർണ്ണങ്ങളെഎല്ലാം ന്യസിക്കേണ്ടുംക്രമം ഇതുതന്നെ ആകുന്നു.

ഹൃദയത്തിൽ അനാഹതചക്രം എന്നു പേരോടുകൂടിയ പന്ത്രണ്ടുഇതളുകൾഉള്ള കമലം ധ്യാനിച്ച് അതിൽ മുമ്പിലത്തെപ്പോലെ കിഴക്കുതുടങ്ങി ൧൨ ഇതളുകളിലും—

ഓം കം നമഃ ഓം ഖം നമഃ ഓം ഗം നമഃ ഓം ഘം നമഃ
ഓം ങം നമഃ ഓം ചം നമഃ ഓം ഛം നമഃ ഓം ജം നമഃ
ഓം ഝം നമഃ ഓം ഞം നമഃ ഓം ടം നമഃ ഓം ഠം നമഃ

എന്നീ പന്ത്രണ്ടുമന്ത്രങ്ങളെ ന്യസിക്കണം.

നാഭിപ്രദേശത്തിൽ മണിപൂരകചക്രം എന്നുപേരോടു

കൂടിയ പത്തുഇതളുകൾഉള്ളകമലം ധ്യാനിച്ച് അതിൽ മേൽ പ്പറഞ്ഞപോലെ കീഴെക്കുഇതൾതുടങ്ങി പത്തു ഇതളുകളിലും,

ഓം ഡം നമഃ ഓം ഢം നമഃ ഓം ണം നമഃ ഓം തം നമഃ ഓം ഥം നമഃ ഓം ദം നമഃ ഓം ധം നമഃ ഓം നം നമഃ ഓം പം നമഃ ഓം ഫം നമഃ—എന്നീ (൧൦) പത്തു മന്ത്രങ്ങളെ ന്യസിക്കണം.

ലിംഗത്തിൽ സ്വാധിഷ്ഠാനചക്രം എന്നുപേരോടുകൂടിയആറുഇതളുകൾ ഉള്ളകമലം ധ്യാനിച്ച് അതിൽ ഓം ബം നമഃ ഓം ഭം നമഃ ഓം മം നമഃ ഓം യം നമഃ ഓം രം നമഃ ഓം ലം നമഃ

എന്നീആറുമന്ത്രങ്ങളെന്യസിക്കണം

അനന്തരം മൂലാധാരചക്രം എന്നുപേരോടുകൂടിയ നാലു ഇതളുകൾഉള്ളകമലം ധ്യാനിച്ച് അതിൽ ഓം വം നമഃ ഓം ശം നമഃ ഓം ഷം നമഃ ഓം സം നമഃ

എന്നി നാലുമന്ത്രങ്ങളെ ന്യസിക്കണം.

ഭ്രൂമദ്ധ്യത്തിൽ ആജ്ഞാചക്രംഎന്ന പേരോടുകൂടിയരണ്ടു ഇതളുകൾ ഉള്ളകമലംധ്യാനിച്ച് അതിൽ ഓം ഹം നമഃ ഓം ഓം ക്ഷം നമഃ

എന്നീരണ്ടുമന്ത്രങ്ങളേയും ന്യസിക്കണം.

ഈ ന്യാസംകേവലം മനസ്സുകൊണ്ടുതന്നെ ചെയ്യേണ്ടതാണ്

അഥവാതന്റെ ദേഹത്തിൽ അണിവിരൽ കൊണ്ടും, പ്രതിമാദികളിൽപുഷ്പംകൊണ്ടും ചെയ്യണം.

ഇതിനഅനാദിത്വം ഹേതുവായിട്ടു ഋഷ്യാദികൾ ഇല്ലാ-ധ്യാനം പരബ്രഹ്മമെന്നപോലെ

അഥബഹിർല്ലിവിന്ന്യാസഃ.

ഋഷിർബ്ര ഹ്മാസമുദ്ദിഷ്ടോഗായത്രീഛന്ദഈരിതം
സരസ്വതീസമാഖ്യാതാദേവതാദേശികോത്തമൈഃ
അക്ലീബഹ്രസ്വദീർഘാന്തഗതൈഃഷഡ്വർഗ്ഗൈഃക്രമാൽ
ഷഡംഗാനിവിധേയാനിജാതയുക്താനിദേശികൈഃ

[ഇതിശാരദായാം]

ബഹിർല്ലിവിന്ന്യാസത്തിന ഋഷിബ്രഹ്മാവും, ഛന്ദസ്സു ഗായത്രിയും, ദേവതസരസ്വതിയും ആകുന്ന എന്നുഗുരുശ്രേഷ്ഠന്മാർ പറയുന്നു. അനുസ്വാരത്തോടു കൂടിയ അകാരാദി ഹ്രസ്വങ്ങൾ ആദിയും,സാനുസ്വാരാകാരാദി ദീർഘങ്ങൾഒടുവിലും ചേർത്തുക,വർഗ്ഗാദി ആറുവർഗ്ഗങ്ങളേക്കൊണ്ടു ക്രമപ്രകാ

രം നമഃ, സ്വാഹാ ഇത്യാദി ആറുജാതികളോടുകൂടെ ഷഡംഗങ്ങളും ചെയ്യണമെന്നു ഗുരുനാഥന്മാർ പറയുന്നു.

ന്യാസത്തിന്റെ ക്രമം

ഓം അസ്യ ശ്രീ ബഹിർമ്മാതൃകാന്യാസസ്യ ബ്രഹ്മണേ ഋഷയേ നമഃ— എന്നു ശിരസ്സിൽ

ഗായത്രീഛന്ദസേ നമഃ— എന്നു മുഖത്തിൽ

മാതൃകാസരസ്വത്യൈ നമഃ— എന്നു ഹൃദയത്തിൽ

† ഹൽഭ്യോ ബീജേഭ്യോ നമഃ- ഗുഹ്യേ— സ്വരേഭ്യഃ ശക്തിഭ്യോ നമഃ— പാദയോഃ— വ്യക്തിഭ്യഃ കീലകേഭ്യോ നമഃ സർവ്വാംഗേഷു.

അം കം ഖം ഗം ഘം ങം ആം അംഗുഷ്ഠാഭ്യാം നമഃ *

ഇം ചം ഛം ജം ഝം ഞം ഈം തർജ്ജനീഭ്യാം സ്വാഹാ

ഉം ടം ഠം ഡം ഢം ണം ഊം മദ്ധ്യമാഭ്യാം വഷട്

ഏം തം ഥം ദം ധം നം ഐം അനാമികാഭ്യാം ഹും

ഓം പം ഫം ബം ഭം മം ഔം കനിഷ്ഠികാഭ്യാം വൌഷട്

അം യം രം ലം വം ശം ഷം സം ഹം ളം ക്ഷം

കരതലകരപൃഷ്ഠാഭ്യാം ഫട്

വക്ത്രാരവിന്ദസംഘ്യായേന്മാതൃകാഖ്യാം സരസ്വതീം

ഇത്യാദി വാക്യേന ബ്രഹ്മരന്ധ്രത്തിങ്കലെ വർണ്ണമയകമലത്തിങ്കൽ മാതൃകാസരസ്വതിയെ ധ്യാനിക്കണം.

പഞ്ചാശല്ലിപിഭിർവ്വിഭക്തമുഖദോഷ്പന്മദ്ധ്യവക്ഷസ്ഥലീം

ഭാസ്വന്മൌലിനിബദ്ധചന്ദ്രശകലാമാപീനതുംഗസ്തനീം

മുദ്രാമക്ഷഗുണം സുധാഢ്യകലശം വിദ്യാഞ്ച ഹസ്താംബുജൈർ

വിഭ്രാണാം വിശദപ്രഭാം ത്രിനയനാം വാഗ്ദേവതാമാശ്രയേ

അകാരാദി അമ്പത്തൊന്നു വർണ്ണങ്ങളെക്കൊണ്ടു വേർതിരിക്കപ്പെട്ട മുഖം, കൈ, കാൽ, വയറ്, മാറിടം എന്നിവകളോടു കൂടിയവളായും, ശോഭിച്ചുംകൊണ്ടിരിക്കുന്ന കിരീടത്തിങ്കൽ കെട്ടപ്പെട്ടിരിക്കുന്ന ചന്ദ്രകലയോടുകൂടിയവളായും, തടിച്ച് ഉന്തിനിൽക്കുന്ന മുലകളോടുകൂടിയവളായും, കൈകളിൽ വരമുദ്ര, ജപമാല, അമൃതുകൊണ്ടു നിറയ്ക്കപ്പെട്ട പൊൻ

† ബീജാദികൾ ഇവിടെ പറഞ്ഞിട്ടില്ലെങ്കിലും സമ്പ്രദായമനുസരിച്ചു ഗ്രന്ഥാന്തരങ്ങളിൽ പറഞ്ഞിട്ടുണ്ട്.

* അംഗുഷ്ഠാദി സ്ഥാനങ്ങളിൽ ഹൃദയായ, ശിരസേ, ശിഖായൈ, കവചായ, നേത്രത്രയായ, അസ്ത്രായ എന്നിവകൾ ചേർത്ത് ഹൃദയാദി ഷഡംഗങ്ങളും ആചരിക്കുക.

കൂടം, ചിന്താമണിവിഭൃ എന്നിവകളെ ധരിക്കുന്നവളും, വെള്ളപ്പനിറത്തോടുകൂടിയവളായും, മുക്കണ്ണിയായും ഇരിക്കുന്നമാതൃകാസരസ്വതിയെഞാൻ സേവിക്കുന്നു.

ഇനി ലിപികൾ ന്യസിക്കേണ്ടസ്ഥാനങ്ങളെ പറയുന്നു.

അഥലിപിന്യാസസ്ഥാനം.

ലലാടേ,മുഖവൃത്ത,ക്ഷി, ശ്രുവോ,നാസാ, സുഗണ്ഡയോഃ
ഓഷ്ഠദന്താദ്ധ്വപാംക്ത്യാശ്ച, മൂർദ്ധ്വിവക്ത്രെ,ന്യസേത്സ്വരാൻ
ബാഹോഃപാദഃ,സന്ധിഷു,സാഗ്രേഷു,കചവർഗ്ഗാന്ന്യസേത്സുധീഃ
ടതവർഗ്ഗൗപാദൌസ്ക്ദ്വൻപാർശ്വയോഃപൃഷ്ഠദേശതഃ
നാഭൌ, കുക്ഷൌ പവർഗ്ഗഞ്ച വ്യാലംശകകുലന്തരഃ
ന്യസ്യയാദി ചതുർവ്വർണ്ണാൻ ശാദിഷട്കം തതോന്യസേൽ
ഹൃദാദി,കരയോഃ,രംഘ്ര്യോ,ജ്ജഠരേ,വദനേതഥാ

[ഇതിമേരുതന്ത്രേ)

* ന്യസിക്കേണ്ടതെല്ലാം വർണ്ണങ്ങൾ വിസർഗ്ഗത്തോടുകൂടിയും അവസാനം നമഃ ശബ്ദംചേർത്തും വേണ്ടതാണ്

വർണ്ണങ്ങളോടുകൂടി ന്യസസ്ഥാനങ്ങളെപ്പറയുന്നു

| | | | |
|---|---|---|---|
| അഃ നമഃ | നെററിയിൽ | ഋഃനമഃ | വലത്തുകവിൾ |
| ആഃ നമഃ | മുഖത്തിൽചുററം | ൠഃനമഃ | ഇടത്തുകവിൾ |
| ഇഃ നമഃ | വലത്തുകണ്ണിൽ | എഃനമഃ | മേൽചുണ്ട് |
| ഈഃ നമഃ | ഇടത്തുകണ്ണിൽ | ഐഃ നമഃ | കീഴ്ചുണ്ട് |
| ഉഃനമഃ | വലത്തുചെവിയിൽ | ഒഃ നമഃ | മേല്പൽനിര |
| ഊഃനമഃ | ഇടത്തുചെവിയിൽ | ഔഃ നമഃ | കീഴ്പൽനിര |
| ഌഃ നമഃ | വലത്തുമൂക്കിൽ | അംഃ നമഃ | തലയിൽ |
| ൡഃ നമഃ | ഇടത്തുമൂക്കിൽ | അഃ നമഃ | മുഖം |

| | | | |
|---|---|---|---|
| കഃ നമഃ | വലത്തുതോൾ | ഡഃ നമഃ | ടി നെരിയാണി |
| ഖഃ നമഃ | കൈമുട്ട | ഢഃ നമഃ | ടി വിരൽമൂലം |
| ഗഃ നമഃ | ടി മണിബന്ധം | ണഃ നമഃ | ടി വിരൽപുറം |
| ഘഃ നമഃ | ടി അംഗുലീമൂലം | തഃ നമഃ | ഇടത്തുകാൽമൂലം |
| ങഃനമഃ | ടികൈവിരൽപ്പുറം | ഥഃ നമഃ | ടി മുട്ട് |
| ചഃ നമഃ | ഇടത്തുതോൾ | ദഃ നമഃ | ടി നെരിയാണി |
| ഛഃ നമഃ | ടി കൈമുട്ട് | ധഃ നമഃ | ടി വിരൽമൂലം |
| ജഃ നമഃ | ടി മണിബന്ധം | നഃ നമഃ | ടി വിരൽപുറം |
| ഝഃ നമഃ | ടി അംഗുലീമൂലം | പഃ നമഃ | വലത്തുപള്ള |
| ഞഃനമഃ | ടികൈവിരൽപുറം | ഫഃ നമഃ | ഇടത്തുപള്ള |
| ടഃ നമഃ | വലത്തുകാൽമൂലം | ബഃ നമഃ | പുറംമുതുക് |
| ഠഃ നമഃ | ടി ടി മുട്ട | ഭഃ നമഃ | നാഭി (പൊക്കിൾ) |

| | | | |
|---|---|---|---|
| മഃ നമഃ | വയറ് | ഷഃ നമഃ ടി | ഇടത്തുകൈ |
| യഃ നമഃ | ഹൃദയം | സഃ നമഃ മാർവ്വു തുടങ്ങി | വലത്തുകാൽ |
| രഃ നമഃ | വലത്തുതോൾ | ഹഃ നമഃ ടി | ഇടത്തുകാൽ |
| ലഃ നമഃ | പിൻകഴുത്ത് | ളഃ നമഃ മാർവ്വുതുടങ്ങി | വയറ |
| വഃ നമഃ | ഇടത്തുതോൾ | ക്ഷഃ നമഃ മാർവ്വുതുടങ്ങി | മുഖം വ്യാപകം. |
| ശഃ നമഃ | മാർവ്വു തുടങ്ങി വലത്തു കൈ | | |

### അഥമാതൃകാമുദ്രാഃ

ലലാടേനാമികാമദ്ധ്യേ ന്യസേച്ച മുഖവൃത്തകേ
തർജ്ജനീമദ്ധ്യമാനാമാ വിന്ന്യസേച്ചൈവനേത്രയോഃ
തർജ്ജന്യനാമേസംയോജ്യ ന്യസേൽസാധകസത്തമഃ
അംഗുഷ്ഠംകർണ്ണയോർന്ന്യസ്യ കനിഷ്ഠാംഗുഷ്ഠകേനസോഃ
മദ്ധ്യമാംഗണ്ഡയോർന്ന്യസ്യ മദ്ധ്യമാമോഷ്ഠയോർന്ന്യസേൽ
അനാമാംദന്തയോർന്ന്യസ്യ മദ്ധ്യമാമുത്തമാംഗകേ
മുഖേനാമാംമദ്ധ്യമാഞ്ച ഹസ്തപാദേചപാർശ്വയോഃ
കനിഷ്ഠാനാമികാമദ്ധ്യാ ന്യസ്യവ്യാഃപൃഷ്ഠതസ്തഥാ.
താഃസാംഗുഷ്ഠാഃനാഭിദേശേസർവ്വാഃകുക്ഷൌചവിന്ന്യസേൽ
ഹൃദേസാധകഃസർവ്വ മംസയോശ്ച കകുൽസ്ഥലേ
ഹൃൽപൂർവ്വഹസ്തവൽകുക്ഷി മുഖേഷുതലമേവച
ഏതാസ്തുമാതൃകാമുദ്രാഃക്രമേണപരികീർത്തിതാഃ
അജ്ഞാത്വാവിന്ന്യസേദ്യസ്തു ന്യാസസ്യാത്തസ്യനിഷ്ഫലഃ
(ഇത്യനർഘതന്ത്രേ)

ഇനിമേൽപ്പറഞ്ഞ ലിപികളെന്ന വിരൽകൊണ്ടു ഇന്നസ്ഥാനത്തു ന്യസിക്കണമെന്നുപറയുന്നു.

| | |
|---|---|
| അണിവിരലും നടുവിരലുംചേർത്തു | നെററിയിലും |
| ചൂണ്ടാണി, അണിവിരൽ, നടുവിരൽ എന്നിവ ചേർത്തു | മുഖവൃത്തത്തിലും |
| അണിവിരലും ചൂണ്ടാണിവിരലുംചേർത്തു | കണ്ണുകളിലും |
| പെരുവിരൽകൊണ്ടു | ചെവികളിലും |
| ചെറുവിരലും പെരുവിരലുംകൂട്ടി | നാസാപുടങ്ങളിലും |
| നടുവിരൽകൊണ്ടു | ഇരുകവിൾകളിലുംചുണ്ടുകളിലും |
| അണിവിരൽകൊണ്ടു | മുഖത്തിലും |
| നടുവിരൽകൊണ്ടു | കൈ, കാൽഎന്നിവകളിലും |
| ചെറുവിരൽ, അണിവിരൽ, നടുവിരൽ, എന്നിവകൊണ്ടു | പാർശ്വഭാഗങ്ങളിലും മുതുകത്തും |
| ആവിരലുകൾപെരുവിരൽചേർത്തു | നാഭിയിലും |

അഞ്ചുവിരലുംകൂട്ടിവയറ്റിലും, ഹൃദയത്തിലുംതോൾകളിലും
പിൻകഴുത്തിലും

ഹൃദയാദിഹസ്തം, ഹൃദയാദിപാദം, ഹൃദയാദികുക്ഷി, ഹൃദയാദിമുഖം എന്നിവകളിലെല്ലാം ഉള്ളംകൈകൊണ്ടും ന്യസിക്കണം.

ഇതുകൾക്രമപ്രകാരം മാതൃകാമുദ്രകൾഎന്നുപറയപ്പെടുന്നു. ഇവയെ അറിയാതെയാവനൊരുത്തൻ ന്യാസംചെയ്യുന്നുവോ ആയതു അവന്നു കേവലംനിഷ്പ്രയോജനമായിട്ടുതന്നെഭവിക്കും.

പ്രകാരാന്തരേണ മാതൃകാമുദ്രാഃ

അംഗുഷ്ഠാനാമികാഭ്യാന്തു ന്യാസസ്സർവ്വത്രസമ്മതഃ

ഇത്യാദി പദ്യ പാഠിനീവചനംകൊണ്ടു് കേവലംപെരുവിരലും അണിവിരലുംചേർത്തു് എല്ലാസ്ഥാനങ്ങളിലും ന്യസിക്കാമെന്നുകിട്ടുന്നു.

പുഷ്പൈരനാമയാവാപി മനസാവാന്യസേത്സുധീഃ

ഇത്യാദിമന്ത്രതന്ത്രപ്രകാശത്തിലെ വാക്യംകൊണ്ടു പുഷ്പംകൊണ്ടുപ്രതിമാദികളിലും, അണിവിരലും പെരുവിരലും ചേർത്തുതന്റെദേഹത്തിലും, മൂലാധാരം മുതലായതുകളിൽ മനസ്സുകൊണ്ടും ന്യസിക്കണമെന്നു സിദ്ധിക്കുന്നു.

മാതൃകാചാതുർവ്വിധ്യം

ചതുർദ്ധാമാതൃകാപ്രോക്താ കേവലാബിന്ദുസംയുതാ
സവിസർഗ്ഗാസോഭയാച . . . . . . . .
വിദ്യാകരീകേവലാച സോഭയാഭുക്തിദായിനീ.
സവിസർഗ്ഗാപുത്രദാത്രീസബിന്ദുർവ്വിത്തദായിനീ.

മാതൃകാന്യാസം "കേവലം, സബിന്ദു സവിസർഗ്ഗാ, സോഭയാ" എന്നിങ്ങനെ നാലുവിധമുണ്ടു്. അതിൽ "കേവലാ"സ്വഭാവേനയുള്ള ലിപികളെ തന്നെ ന്യസിക്കുന്നു.

| | | | | | |
|---|---|---|---|---|---|
| അ. | ആ. | ഇ. | ഈ—ഇത്യാദി | | കേവലവും |
| അം, | ആം. | ഇം. | ഈം—ഇത്യാദി | * | സബിന്ദുവും |
| അഃ. | ആഃ, | ഇഃ. | ഈഃ—ഇത്യാദി | § | സവിസർഗ്ഗവും |
| അംഃ. | ആംഃ. | ഇംഃ. | ഈംഃ—ഇത്യാദി | ‡ | സോഭയവും |

* സബിന്ദു=അനുസ്വാരത്തോടുകൂടിയതു്.
§ സവിസർഗ്ഗം=വിസർഗ്ഗത്തോടു കൂടിയതു്.
‡ സോഭയം=അനുസ്വാര വിസർഗ്ഗങ്ങളോടു കൂടിയതു്.

ആകുന്നു.

ഇതുകളിൽ കേവലം-വിദ്യയേയും, സബിന്ദു-ധനത്തേയും, സവിസർഗ്ഗം-പുത്രന്മാരെയും, സോഭയം-ഭുക്തിയേയും നൽകുന്നതാകുന്നു.

പ്രകാരാന്തരേണ മാതൃകാന്യാസക്രമഃ

മായാലക്ഷ്മീബീജ പൂർവ്വോവാഗ്ഭവാദ്യോഥ വാ പുനഃ
ത്രിതാരാദ്യോരമാദ്യോവാ ന്യസ്തവ്യഃ സാധകോത്തമൈഃ

സാധകശ്രേഷ്ഠന്മാരാൽ മേൽപറഞ്ഞ ലിപിന്യാസം മായാബീജാദിയായിട്ടോ ലക്ഷ്മീബീജാദിയായിട്ടോ, വാഗ്ഭവാദിയായിട്ടോ. ത്രിതാരാദിയായിട്ടോ, രമാദിയായിട്ടോ ന്യസിക്കപ്പെടേണ്ടതാണ്. എന്നു കുലാവതാരത്തിൽ പറയുന്നു.

| | | |
|---|---|---|
| മായാബീജാദി ——— | ഹ്രീം അം നമഃ | ഇത്യാദി. |
| ലക്ഷ്മീബീജാദി ——— | ശ്രീം അം നമഃ | |
| വാഗ്ഭവാദി ——— | ഐം അം നമഃ | |
| ത്രിതാരാദി ——— | ഓം ഓം ഓം അം നമഃ | |
| രമാദി ——— | ശ്രീ അം നമഃ | |

തൽഫലം

വാഗ്ഭവാദ്യാ വാക്പ്രദാ സ്യാൽ ത്രിതാരാദ്യാ തു കാമദാ
ശ്രീബീജാദ്യാ മഹൈശ്വര്യദായിനീ മാതൃകാ സ്മൃതാ
[ഇതി സിദ്ധാന്തസാരേ]

ആദിയിങ്കൽ ഐം, എന്ന ബീജാക്ഷരം ചേർത്തു ന്യസിച്ചാൽ വാക്പടുത്വവും, ‘ഓം ഓം ഓം, എന്നീ മൂന്നു പ്രണവങ്ങൾ ചേർത്തുന്യസിച്ചാൽ അഭീഷ്ടവും, ‘ശ്രീം, എന്നബീജം ചേർത്തുന്യസിച്ചാൽ വലുതായ ഐശ്വര്യവും ലഭിക്കുമെന്നു സിദ്ധാന്തസാരത്തിൽ പറയുന്നു.

സൃഷ്ട്യാദിമാതൃകാന്യാസക്രമാദിഃ

മാതൃകാത്രിതയം കുര്യാൽസൃഷ്ടിസംഹാരകസ്ഥിതിം
[ഇതിവീരചൂഡാമണൌ]

സൃഷ്ടി, സംഹാരം, സ്ഥിതി എന്നിങ്ങനെ ലിപിന്യാസം മൂന്നുവിധമുണ്ട്. ഇവമൂന്നും ചെയ്യണമെന്നുവീര ചൂഡാമണിയിൽപറയുന്നു.

സൃഷ്ടിസ്തു സുതപുഷ്ട്യാദിസ്ഥിതേസ്സ്യൽപാലനം ഭവേൽ
സംഹൃതേർദ്ദോഷസംഹാരംതസ്മാത്ത്രിതയമാചരേൽ
[ഇതികുലാവതാരേ

സൃഷ്ടിപ്രകാരമുള്ള ലിപിന്യാസത്തിങ്കൽനിന്നു പുത്രാ

ത്രകളത്രാദികൾക്കുപുഷ്ടിയും, സ്ഥിതിപ്രകാരമുള്ളലിപിന്യാസത്തിങ്കൽ നിന്നുരക്ഷയും, സംഹാരപ്രകാരമുള്ള ലിപിന്യാസത്തിങ്കൽനിന്നുദോഷശാന്തിയും ഉണ്ടാകും. ആയതിനാൽ മൂന്നു പ്രകാരവുമുള്ളലിപിന്യാസവുംആചരിക്കണമെന്നു കുലാവതാരത്തിൽപറയുന്നു.

സർഗ്ഗാസർഗ്ഗാനപിതംന്യസ്യേൽസംഹൃതൌചസബിന്ദുകാൻ
ഢാദിഠാന്താൻന്യസേദ്വർണ്ണാൻസ്ഥിതൌതദുഭയാന്വിതാൻ
[ഇതിസിദ്ധാന്തസാരേ]

സൃഷ്ടിക്രമത്തിങ്കൽ ലിപികളെ വിസർഗ്ഗത്തോടുകൂടിയും സംഹാരക്രമത്തിങ്കൽ അനുസ്വാരത്തോടുകൂടിയും, സ്ഥിതിക്രമത്തിങ്കൽ അനുസ്വാരവിസർഗ്ഗത്തോടുകൂടി 'ഢ,കാരാദി 'ഠ,കാരാന്തവർണ്ണങ്ങളേയും ന്യസിക്കണമെന്നു സിദ്ധാന്തസാരത്തിൽപറയുന്നു.

ന്യസേൽസർഗ്ഗാന്വിതാൻസൃഷ്ട്യാ ധ്യായേദ്ദേവീംയഥാവിധി
ബിന്ദുയുക്താന്ന്യസേത്തത്ര സംഹൃത്യാംപ്രതിലോമതഃ
[ഇതിശാരദായാം)

സൃഷ്ടിക്രമത്തിൽ ദേവിയെവിധിപ്രകാരംവണ്ണം ധ്യാനിച്ച വിസർഗ്ഗത്തോടുകൂടി 'അ,കാരാദി 'ക്ഷ,കാരപൎയ്യന്തമുള്ള അക്ഷരങ്ങളെ ലലാടാദിസ്ഥാനങ്ങളിൽ ന്യസിക്കുന്നതു സൃഷ്ടിസ്ഥാനമാണെന്നും,സംഹാരപ്രകാരേണ ദേവിയെ ധ്യാനിച്ച അനുസ്വാരത്തോടുകൂടി 'അ,കാരാദി 'ക്ഷ,കാരപൎയ്യന്തമുള്ള വർണ്ണങ്ങളെപ്രതിലോമേന അതാതുസ്ഥാനങ്ങളിൽ ന്യസിക്കുന്നതു് സംഹാരന്യാസമാണെന്നും ശാരദയിൽപറയുന്നു.

'ക്ഷ, മാരഭ്യ 'അ,കാരാന്തോന്യാസശ്ചേൽക്രിയതെയദി
സംഹാരന്യാസനാമസ്യാൽ .......
[ഇതിമേരുതന്ത്രേ]

'ക്ഷ,കാരാദ്യകാരാന്തമായിന്യാസംചെയ്യപ്പെടുന്നുവെങ്കിൽആയതു് സംഹാരന്യാസമെന്നപേരോടുകൂടിയതായിഭവിക്കുമെന്നു മേരുതന്ത്രത്തിലുംപറയുന്നു

സൎഗ്ഗബിന്ദുയുതാൻന്യസ്യേൽഢാൎണ്ണാദ്യാൻസ്ഥിതിവൎത്മനാ
[ഇതിശാരദായാം]

സ്ഥിതിക്രമേണദേവിയേ മേല്പറഞ്ഞപ്രകാരം ധ്യാനിച്ച് അനുസ്വാരവിസൎഗ്ഗത്തോടുകൂടി 'ഢ, കാരാദി വർണ്ണങ്ങളെന്യസിക്കുന്നതു് സ്ഥിതിന്യാസമാകുന്നു എന്നു ശാരദയിൽ പറയുന്നു.

പൂൎവ്വോക്താംഗ്ളിപമന്ത്രാദ്യാഃ ഷഡംഗം ധ്യാനമുച്യതെ
[ഇതിമേരുതന്ത്രേ]

സ്ഥിതിസംഹാരന്യാസങ്ങൾക്ക ഋഷി, ഛന്ദസ്സ്, ദേവത, ശക്തി, ബീജം, കീലകം, അംഗുലീവ്യാപകം, ഹൃദയാദിഷഡംഗം എന്നിവ എല്ലാം മുൻപറയപ്പെട്ടവതന്നെ. ധ്യാനത്തിന വ്യത്യാസമുണ്ട്. അതുപറയപ്പെടുന്നു.

സംഹാരക്രമേണ ധ്യാനം.

അക്ഷസ്രജംഹരിണപോതമുദഗ്രടങ്കം
വിദ്യാംകരൈരവിരതം ദധതീംത്രിനേത്രാം ।
അൎദ്ധേന്ദുമൌലി മരുണാമരവിന്ദസംസ്ഥാം
വൎണ്ണേശ്വരിം പ്രണമതസ്തനഭാരനമ്രാം

കിരീടത്തിങ്കൽ ചന്ദ്രകലയെയുള്ളവളും മൂന്ന കണ്ണുകളെ ഉള്ളവളും കൈകളിൽ ജപമാല, മാൻകുട്ടി, വലിയഉളി, ചിന്താമണിവിദ്യ എന്നിവകളെധരിക്കുന്നവളും മുലയുടെഘനംകൊണ്ടു താഴ്ന്നവളും, താമരയിൽ ഇരിക്കുന്നവളും, ചുകന്ന നിറമുള്ളവളും ആയ സരസ്വതീദേവിയെ നമസ്കരിക്കുന്നു.

സ്ഥിതിക്രമധ്യാനം.

സിന്ദൂരകാന്തിമമിതാഭരണാംത്രിനേത്രാം
വിദ്യാക്ഷസൂത്രമൃഗപോതവരാന്ദധാനാം

സിന്ദൂരത്തിൻറശോഭപോലെഇരിക്കുന്ന ശോഭയോടു കൂടിയവളായി, അനേകം ആഭരണങ്ങളുള്ളവളായി, മുക്കണ്ണിയായി, കൈകളിൽ, ചിന്താമണി, ജപമാല, മാൻകുട്ടി, വരമുദ്ര എന്നിവകളെ ധരിക്കുന്നവളായിരിക്കുന്ന സരസ്വതിദേവിയെധ്യാനിക്കുന്നു.

ന്യാസാനാംപൌൎവ്വാപൎയ്യം.

ന്യാസാഃ കാൎയ്യാസ്തുവടുഭിഃ സ്ഥിതിസംഹാരസൃഷ്ടയഃ
സംഹാരസൃഷ്ടിസ്ഥിതയോർഗൃഹസ്ഥസ്തുന്യസേൽക്രമാൽ
വാനപ്രസ്ഥാശ്ചയതയഃ സൃഷ്ടിസ്ഥിതിലയക്രമാൽ

ബ്രഹ്മചാരികൾ ആദ്യംസ്ഥിതിക്രമേണയും പിന്നീടു സംഹാരക്രമേണയും അനന്തരം സൃഷ്ടിക്രമേണയും ലിപിന്യാസംചെയ്യേണ്ടതാകുന്നു എന്നും,

ഗൃഹസ്ഥൻ ആദ്യം സംഹാരക്രമേണയും പിന്നീടുസൃഷ്ടിക്രമേണയും അവസാനം സ്ഥിതിക്രമേണയും ന്യസിക്കണമെന്നും,

വാനപ്രസ്ഥന്മാരും, യതികളും ആദ്യം സൃഷ്ടിക്രമേണയും, അനന്തരം സ്ഥിതിക്രമേണയും, പിന്നീട് സംഹാരക്രമേണയും ന്യസിക്കണമെന്ന് മേരുതന്ത്രത്തിൽ പറയുന്നു.

* ന്യാസം കഴിവാൻ മഹേശാനി കല്പോക്താംശ്ച വിശേഷതഃ

വിശേഷിച്ച് കല്പത്തിൽ പറയപ്പെട്ടിരിക്കുന്ന ന്യാസങ്ങളും ചെയ്യണമെന്നു വീരചൂഡാമണിയിൽ പറയുന്നു.

കലാമാതൃകാന്യാസഃ.

വക്ഷ്യേ കലാമാതൃകാഖ്യന്യാസം തസ്യ ഋഷിഃ സ്മൃതഃ
പ്രജാപതിശ്ച ഗായത്രീ ഛന്ദസ്തസ്യാസ്തു ദേവതാ
സരസ്വതീ മാതൃകാഖ്യാ വിനിയോഗോഽഭീഷ്ടസിദ്ധയേ
താരൈഃ ഷഡംഗം കുർവീത ഹ്രസ്വദീർഘാന്തരസ്ഥിതൈഃ

(ഇതിമേരുതന്ത്രേ)

അനന്തരം കലാമാതൃകയുടെ ന്യാസത്തെ പറയുന്നു— ന്യാസത്തിന്റെ ഋഷി പ്രജാപതിയും, ഛന്ദസ്സ ഗായത്രിയും, ദേവത മാതൃകാസരസ്വതിയും ആകുന്നു. സർവ്വാഭീഷ്ടസിദ്ധിക്കായിക്കൊണ്ടു വിനിയോഗം. ആദിയിങ്കൽ ഹ്രസ്വവും, ഒടുവിൽ ദീർഘവും ചേർത്തു കരന്യാസവും, ഹൃദയാദി ഷഡംഗന്യാസവും ചെയ്യണം.

ന്യസിക്കേണ്ടുംക്രമം.

ഓം അസ്യശ്രീകലാമാതൃകായാഃ പ്രജാപതയെ ഋഷയെ നമഃ—ശിരസി— ഗായത്ര്യൈഛന്ദസേനമഃ—മുഖേ—
മാതൃകാസരസ്വത്യൈദേവതായൈനമഃ—ഹൃദയേ
അം ഓം ആം അംഗുഷ്ഠാഭ്യാംനമഃ—ഇത്യാദി

അഥധ്യാനം.

ഹസ്തൈഃപത്മംരഥാംഗംഗുണമഥഹരിണം
പുസ്തകംവർണ്ണമാലാം
ടങ്കംശുഭ്രംകപാലംദരമമൃതലസദ്ധേമ
കുംഭംവഹന്തീം
മുക്താവിദ്യുത്പയോദസ്ഫടികമണിജപാ
ബന്ധുരൈഃപഞ്ചവക്ത്രൈഃ
ത്ര്യക്ഷൈർവ്വക്ഷോജനമ്രാംസകലശശിനിഭാം
ശാരദാംതാംനമാമി.

നന്മുത്ത്, മിന്നൽ, കാർമേഘം, സ്ഫടികക്കൽ, ചെമ്പരത്തിപ്പൂവ് എന്നിവകളെപ്പോലെ വർണ്ണംകൊണ്ടു അ[illegible]

* അധികം ന്യാസങ്ങൾ രണ്ടാംഭാഗത്തിൽ

നോഹരങ്ങളായിരിക്കുന്ന അഞ്ചുമുഖങ്ങളും, മുഖമൊന്നുക്കു മൂന്നു കണ്ണുകളും, ആകെ പത്തുകൈകളും, അതുകളിൽ താമര, ചക്രം, പാശം, മാൻ, പുസ്തകം, ജപമാല, പരശു, വെള്ളത്തലയോട്, ദണ്ഡം എന്നിവകളെ വഹിക്കുന്നവളും, മുലകളുടെ ഭാരംകൊണ്ടു കുനിഞ്ഞിരിക്കുന്നവളും, പതിനാറുകലകളെക്കൊണ്ടു പൂർണ്ണനായിരിക്കുന്ന ചന്ദ്രനെപ്പോലെ വിശദപ്രഭയായിരിക്കുന്ന സരസ്വതീദേവിയെ ഞാൻ നമസ്കരിക്കുന്നു.

കലാനാമാദിഃ.

ധ്യാത്വൈവംതാരപൂർവ്വാംതാമകാരാദ്യക്ഷമാതൃകാം
ബിന്ദുയുക്താംതദന്തകലാനാമാദ്യാംനമഃസാന്വിതാം
പൂർവ്വോക്തശുദ്ധമാത്രാണാംന്യാസസ്ഥാനേഷുവിന്യസേൽ
നിവൃത്തിശ്ചപ്രതിഷ്ഠാചവിദ്യാശാന്തിസ്തഥേന്ധികാ
ദീപികാരേചികാചാപിമോചികാചപരാഭിധാ
സൂക്ഷ്മാസൂക്ഷ്മാമൃതാജ്ഞാനാമൃതാചാപ്യായനീതഥാ
വ്യാപിനീവ്യോമരൂപാചാനന്താസൃഷ്ടിഃസമൃദ്ധികാ
സ്മൃതിർമ്മേധാതതഃകാന്തിർല്ലക്ഷ്മിർദ്ദ്യുതിഃസ്ഥിരാസ്ഥിതിഃ
സിദ്ധിർജ്ജരാപാലിനിചശാന്തിരീശ്വരികാരതിഃ
കാമികാവരദാചാന്യാഹ്ലാദിനീപ്രീതിസംയുതാ
ദീർഘാതീക്ഷ്ണാതഥാരൌദ്രീഭയാ-
നിദ്രാചതന്ദ്രികാ
ക്ഷുധാസ്യാൽക്രോധിനീപശ്ചാൽ
ക്രിയോൽക്കാരീചമൃത്യുകാ
പീതാശ്വേതാരുണാപശ്ചാദ—
സിതാനന്തയാന്വിതാ
ഉൽക്കാകലാമാതൃകൈവംസ്ഥാനേ-
കാരാദികേന്ന്യസേൽ

ഇപ്രകാരം ദേവിയെ ധ്യാനിച്ചിട്ടു ആദ്യം 'ഓം,കാരവും പിന്നെ 'അ,കാരാദിവർണ്ണങ്ങൾ അനുസ്വാരത്തോടുകൂടിയും അനന്തരം അതാതുകലകളുടെ പേർ ചതുർത്ഥ്യന്തമായിട്ടും ഒടുവിൽ 'നമഃ, ശബ്ദവും ചേർത്തു മേൽ സൃഷ്ടിക്രമലിപിന്യാസത്തിൽ പറയപ്പെട്ട ലലാടാദി സ്ഥാനങ്ങളിൽ ന്യസിക്കുക.

അതായത്—"ഓം അം നിവൃത്യൈനമഃ,— ഓം ആം പ്രതിഷ്ഠായൈനമഃ,— ഓം ഇം വിദ്യായൈനമഃ" ഇത്യാദി.

*കലാനാമുല്പത്ത്യാദിഃ.

തത്രനാദാത്മനോജാതാഃ സ്വരജാസ്തു സദാശിവാൽ
അക്ഷമാലാം പുസ്തകഞ്ച പാശഞ്ചാപി കപാലകം
ഹസ്തൈർദ്ദധത്യഃ ശ്വേതാഭാഃ ശ്വേതാഭരണഭൂഷണാഃ
അകാരാദ് ബ്രഹ്മണോജാതാഃ കചവർഗ്ഗകലാ ദശ
പീതാ അക്ഷസ്രജം പത്മമഭയഞ്ച കമണ്ഡലും
ഹസ്തൈർദ്ദധത്യോ ധ്യേയാസ്താഃ പീതഗന്ധാനുലേപനാഃ
വിഷ്ണോരുകാരാൽ സഞ്ജാതാഷ്ടതവർഗ്ഗകലാ ദശ
ശ്യാമാ അഭയശംഖാരിവരഹസ്താഃ സമീരിതാഃ
മകാരാദ്രുദ്രതോജാതാഃ പഫവർഗ്ഗകലാ നവ
ശരച്ചന്ദ്രനിഭാ ഹസ്തൈരഭയം ശൂലമേവ ച
കപാലഞ്ച വരാന്ധ്യേയാ ദധത്യ ഇതി സാധകൈഃ
ശകാരാദികപഞ്ചാനാമീശ്വരബിന്ദുതോഭവൻ
അഭയം ഹരിണം ടങ്കം വരഞ്ച കരപല്ലവൈഃ
ദധത്യാരക്തവർണ്ണാശ്ച ധ്യേയാന്ത്യാനേ കലാത്മകേ

ശിവൻ നിർഗ്ഗുണനായിട്ടും, സഗുണനായിട്ടുമുണ്ട്. നിർഗ്ഗുണൻ പ്രകൃത്യാദികളിൽനിന്ന് അന്യനും, സഗുണൻ സകലനുമാകുന്നു. നാദസ്വരൂപനായിരിക്കുന്ന ആ സദാശിവങ്കൽ നിന്നു വെളുത്ത നിറത്തോടും, വെളുത്ത ആഭരണങ്ങളെക്കൊണ്ടലങ്കരിക്കപ്പെട്ടതുകളും നന്നാലുകൈകളോടും, അതുകളിൽ ജപമാല, പുസ്തകം, കയറ്, തലയോട് എന്നിവകളെ ധരിച്ചും സ്വരജകളായിരിക്കുന്ന പതിനാറു* കലകളും—

'അ, കാരസ്വരൂപനായിരിക്കുന്ന ബ്രഹ്മാവിങ്കൽനിന്നും മഞ്ഞൾനിറത്തോടും മഞ്ഞനിറമുള്ള ചന്ദനം മുതലായതു പൂശിയും നന്നാലുകൈകളും, അതുകളിൽ ജപമാല, താമര, അഭയമുദ്ര, ജലപാത്രം എന്നിവകളെ ധരിച്ചും 'ക, വർഗ്ഗ 'ച, വർഗ്ഗ സംബന്ധികളായുമിരിക്കുന്ന പത്തുകലകളും—

'ഉ, കാരസ്വരൂപനായിരിക്കുന്ന വിഷ്ണുവിങ്കൽനിന്നും കറുത്തനിറത്തോടുകൂടിയും, കൈകളിൽ അഭയമുദ്ര, ശംഖ്, ചക്രം, വരദമുദ്ര എന്നിവകളെ ധരിച്ചും 'ട, വർഗ്ഗ 'ത, വർഗ്ഗസംബന്ധികളായിരിക്കുന്ന പത്തുകലകളും—

'മ, കാരസ്വരൂപനായിരിക്കുന്ന രുദ്രങ്കൽനിന്നും ശരൽക്കാലത്തിലെ ചന്ദ്രനെപ്പോലെ പ്രകാശിച്ചുംകൊണ്ടിരിക്കുന്നതുകളും, കൈകളിൽ അഭയമുദ്ര, ശൂലം, തലയോട് വരദമുദ്ര

---

* ഇനിയും പലകലകൾ ഉണ്ട് അവ രണ്ടാംഭാഗത്തിൽ

എന്നിവകളെ ധരിച്ചും പ, വർഗ്ഗ, യ, വർഗ്ഗസംബന്ധികളായിരിക്കുന്ന ഒൻപതുകലകളും—

ബിന്ദുസ്വരൂപനായിരിക്കുന്ന ഈശ്വരങ്കൽനിന്നുണ്ടാകുന്നതൊട്ടു കൂടിയതുകളായി കൈകളിൽ അക്ഷയമഴു, മാൻ, ഉളി, വരമുദ്ര എന്നിവകളെ ധരിക്കുന്ന ശ, കാരാദി അഞ്ചു വർണ്ണങ്ങളുടെ കലകളും ഉണ്ടായി.

കലാന്യാസത്തിങ്കൽ ഇപ്രകാരം ഇതുകളെ ധ്യാനിക്കേണ്ടതാകുന്നു എന്നു മേരുതന്ത്രത്തിൽ പറയുന്നു.

കൃത്വാ തു മാതൃകാന്യാസം ന്യാസാനന്യാൻസമാചരേൽ
മൂലമന്ത്രസ്യ ഋഷ്യാദി കരാംഗാദി തതോ ന്യസേൽ

(ഇതി ഡാമരേ)

ഇപ്രകാരം മാതൃകാന്യാസംചെയ്തിട്ട് കല്പോക്തങ്ങളായിരിക്കുന്ന മറ്റുന്യാസങ്ങളേയും ആചരിക്കണം. അനന്തരം ഇഷ്ടദേവതാമൂലമന്ത്രത്തിന്റെ ഋഷ്യാദിയും കരഹൃദയാദിയും ന്യസിക്കണം. എന്നു ഡാമരതന്ത്രത്തിൽ പറയുന്നു.

ഋഷ്യാദീൻവിന്യസേദ്ദേവി! മൂർദ്ധ്നിഹൃദയാന്തകാൻ

ഋഷി, ഛന്ദസ്സ്, ദേവത ഇത്യാദികൾ ചതുർത്ഥ്യന്തമായിട്ടും ഒടുവിൽ നമഃ, ശബ്ദംചേർത്തും ന്യസിക്കണമെന്നു യോഗിനീതന്ത്രത്തിൽ പറയുന്നു.

ഋഷ്യാദിന്യാസസ്ഥാനാനി.

ഋഷിന്യാസോ മൂർദ്ധ്നിദേശേ ഛന്ദസ്തു മുഖപങ്കജേ
ദേവതാ ഹൃദയേ ചൈവ ബീജം തു ഗുഹ്യദേശകേ

ശക്തിം ച പാദയോശ്ചൈവ സർവാംഗേ കീലകം ന്യസേൽ

(ഇതി ബൃഹന്മത്സ്യസൂക്തേ)

ഋഷി—ശിരസ്സിലും, ഛന്ദസ്സ്—മുഖത്തിലും, ദേവത—ഹൃദയത്തിലും, ബീജം—ഗുഹ്യത്തിലും, ശക്തി—പാദങ്ങളിലും, കീലകം—സർവാംഗങ്ങളിലും ന്യസിക്കണമെന്നു ബൃഹന്മത്സ്യസൂക്തത്തിൽ പറയുന്നു.

ഋഷേർഗ്ഗുരുത്വാച്ഛിരസി വർണ്ണത്വാച്ഛന്ദസോ മുഖേ
ധാരണം പ്രോച്യതേ ദേവി ജ്ഞേയത്വാദ്ദേവതാ ഹൃദി

(ഇതി മേരുതന്ത്രേ)

ഋഷിക്കു ഗുരുത്വം ഹേതുവായിട്ടു ശിരസ്സിലും, ഛന്ദസ്സിനു വർണ്ണത്വം ഹേതുവായിട്ടു മുഖത്തിലും, ദേവതക്കു ജ്ഞേയത്വം ഹേതുവായിട്ടു ഹൃദയത്തിങ്കലും ധാരണം പറയപ്പെട്ടിരിക്കുന്നു എന്നു മേരുതന്ത്രം പറയുന്നു.

ഋഷിഃ.

മഹേശ്വരമുഖാജ്ജ്ഞാത്വാ യഃ സാക്ഷാത്തപസാമനും
സാധയതി ശുദ്ധാത്മാ സതസ്യഋഷിരിരിതഃ
(ഇതികാലാനലതന്ത്രേ)

യാവനൊരുത്തൻ തപസ്സുകൊണ്ടു പരമേശ്വരനെ പ്രത്യക്ഷനാക്കി അദ്ദേഹത്തിന്റെ മുഖത്തിങ്കൽനിന്നും ആദ്യമായി മന്ത്രത്തെ ഗ്രഹിച്ചിട്ടു അതിനെ വഴിയാംവണ്ണം സാധിപ്പിക്കുന്നുവൊ ആ ശുദ്ധാത്മാവു ആ മന്ത്രത്തിന്റെ ഋഷി എന്നു പറയപ്പെടുന്നതായി കാലാനലതന്ത്രത്തിൽപറയുന്നു.

ഋഗത്യാ ചിതിധാതോസ്തു ഋവർണ്ണഃ പ്രാപകോമതഃ
ഷിവർണ്ണാത്ഥസ്തുവിജ്ഞാന മതസ്തൽപ്രാപകസ്തുസഃ
[ഇതിമേരുതന്ത്രേ]

ഋഗതൗ എന്നുള്ള ധാതുവിങ്കൽനിന്നും ഉണ്ടായിട്ടുള്ളതാകുന്ന 'ഋ,വർണ്ണം.ഇതിന്റെ അത്ഥം 'പ്രാപകൻ, എന്നുപറയപ്പെടുന്നു. ഷി, എന്നവർണ്ണത്തിന്റെ അത്ഥമാകട്ടെ വിജ്ഞാനമാകുന്നു. ഇതുഹേതുവായിട്ടു വിജ്ഞാനപ്രാപകൻ യാവനൊരുത്തനൊ അവൻ ഋഷി[ആദ്യമായി മന്ത്രാർത്ഥജ്ഞാനത്തെപ്രാപിക്കുന്നവൻ]എന്നുമേരുതന്ത്രത്തിൽപറയുന്നു

ഋഷ്യാദിനമപരിജ്ഞാനെദോഷഃ.

സൎവ്വഷാംമന്ത്രതത്വാനാം ഛാദനാച്ഛന്ദഉച്യതെ
അക്ഷരത്വാൽപദത്വാച്ച മുഖെഛന്ദസമീരിതം
ഋഷിഛന്ദോപരിജ്ഞാനാന്നമന്ത്രഫലഭാഗ്ഭവേൽ
ദൌൎബ്ബല്യഞ്ചാപിമന്ത്രാണാം വിനിയോഗമജാനതാം
(ഇതിബൃഹന്മത്സ്യസൂക്തേ)

എല്ലാമന്ത്രതത്വങ്ങളുടേയും ഛാദനം (മറവു) ഹേതുവായിട്ടു ഛന്ദസ്സു എന്നുപറയപ്പെടുന്നു. അക്ഷരത്വം ഹേതുവായിട്ടു, പദത്വം ഹേതുവായിട്ടും ഇതിന്റെ ന്യാസം മുഖത്തിങ്കലെന്നും വചിക്കപ്പെടുന്നു. മന്ത്രങ്ങളുടെ ഋഷി,ഛന്ദസ്സു എന്നിവകൾ അവശ്യം അറിയേണ്ടതാകുന്നു. അല്ലാത്തപക്ഷം ആ മന്ത്രങ്ങളുടെ ഫലം അനുഭവിക്കുകയില്ലാ. വിനിയോഗം അറിയാതെഇരുന്നാൽ മന്ത്രങ്ങൾക്കു ദുർബ്ബലതയും ഭവിക്കുമെന്നു ബൃഹന്മത്സ്യസൂക്തത്തിൽ പറയുന്നു.

ഋഷ്യാദിന്യാസസ്ഥലഃ.

ഋഷിഛന്ദോദേവതാനാം ന്യാസേഫലംഫലയഃസ്മൃതഃ
ചതസ്രോംഗുഷ്ഠരഹിതഃ ശക്ത്യന്തംവിന്യസേത്തതഃ
കീലകാദ്യസ്തഹസ്താഭ്യാം സൎവ്വാംഗസാധകഃഗ്രണീഃ

വലത്തുകൈ തള്ളവിരലൊഴിച്ചു മററുനാലുവിരലും ശിരസ്സിൽ ചേൎത്തുപിടിച്ചാൽ ഋഷിമുദ്ര—മുഖത്തിൽ ചേൎത്തുപിടിച്ചാൽ ഛന്ദോമുദ്ര—ഹൃദയത്തിൽചേൎത്തുപിടിച്ചാൽ ദേവതാമുദ്ര—ഗുഹ്യത്തിൽചേൎത്തുപിടിച്ചാൽബീജമുദ്ര—കാലുകളിൽ ചേൎത്തുപിടിച്ചാൽ ശക്തിമുദ്ര—രണ്ടുകൈകൊണ്ടും പ്രത്യേകം ദേഹമാസകലം വ്യാപകംചെയ്യുന്നതു് കീലകമുദ്ര.

ഇപ്രകാരം അതാതുമുദ്രകൊണ്ടു് അതാതു സ്ഥാനങ്ങളിൽ അതാതിനെ ന്യസിക്കുക.

### അംഗമുദ്രാഃ.

ഹൃദയംമദ്ധ്യമാനാമാതൎജ്ജനീഭിൎന്ന്യസേൽബുധഃ
മദ്ധ്യമാതൎജ്ജനീഭ്യാഞ്ച ശിരസിന്യാസമാചരേൽ
അംഗുഷ്ഠേനശിഖായാഞ്ച ദശഭിഃ കവചേന്യസേൽ
നേത്രേഷുതിസൃഭിശ്ചസ്യാദസ്ത്രമൂൎദ്ധ്വാദ്ധ്വഗാത്രശഃ
മദ്ധ്യമാതൎജ്ജനീഭ്യാംസ്യാദംഗമുദ്രാഃസ്മൃതാഇമാഃ

നടുവിരലും അണിവിരലും ചൂണ്ടാണിവിരലുംകൂട്ടി ഹൃദയത്തിൽചേൎത്തുപിടിക്കുന്നതു് ഹൃദയമുദ്ര—നടുവിരലും ചൂണ്ടാണിവിരലുംകൂട്ടി ശിരസ്സിൽചേൎത്തുപിടിക്കുന്നതു് ശിരോമുദ്ര—പെരുവിരലൊഴിച്ചു മററുനാലുവിരലും ചുരുട്ടി തലകീഴായി കുടുമിക്കെട്ടിൽ ചേൎത്തുപിടിക്കുന്നതു് * ശിഖാമുദ്ര—എല്ലാവിരലും വിടുൎത്തി തോളിനൊപ്പംപിടിച്ചുകാണിക്കുന്നതു് കവചമുദ്ര—അണിവിരലിന്റെയും ചൂണ്ടാണിവിരലിന്റെയും അററംകൂട്ടി അതിന്മുകളിൽ നടുവിരലററംചേൎത്തു രണ്ടുകണ്ണുകളുടെയും നടുവിൽകൊണ്ടുകാണിക്കുന്നതു് നേത്രമുദ്ര—കൈപ്പടംരണ്ടുംകൂട്ടി ചൂണ്ടാണിവിരലിന്റെ അററത്തിൽ നടുവിരലററം ചേൎത്തുമേല്പോട്ടുമേല്പോട്ടായി മൂന്നുപ്രാവശ്യം തിരിപ്പിച്ചുകാണിക്കുന്നതു് അസ്ത്രമുദ്ര.

### ഷഡംഗാൎത്ഥഃ.

ഹൃദയായേതിശബ്ദേന ഹൃൽസ്ഥാദേവഃസവിഗ്രഹഃ
ഉച്യതേനമഇത്യസ്യ ജ്ഞാനംതദ്വിഷയംപരം
ശിരഃശബ്ദാദ്ദേവതായാ ഉൽകൃഷ്ടത്വാഭിധായകഃ
സ്വാഹേതിവിഷയാഃസൎവേ ദേവതായാംസമൎപ്പിതാഃ
ശിഖായൈതൽസ്വരൂപത്വംവഷഡാപിതദുച്യതെ
ദേവതായാവ്യാപകത്വം കവചായാഭിധീയതേ
നേത്രശബ്ദേനദേവസ്യ നിത്യജ്ഞാനംപ്രകാശ്യതേ
വൌഷഡിതിതദേവോക്താ മന്ത്രശബ്ദനവാരണം

* മുൻകുടുമിയുള്ളവർ ശിരസ്സിന്റെപിൻവശം ന്യസിക്കുക

അനിഷ്ട സ്യ ഫട് ശബ്ദേന ദാഹകം തേജ ഉച്യതേ
ജ്ഞാത്വൈവമംഗമന്ത്രാർത്ഥമംഗന്യാസം കരോതിയഃ
കരാഗ്രസ്ഥസ്യ സർവാർത്ഥ പൂജ്യതേത്ര ദൈവൈരപി
[ഇതി ബൃഹന്മത്സ്യസൂക്തേ]

ഹൃദയായ നമഃ=മൂർത്തിമാനായി ഹൃദയത്തിങ്കൽ സ്ഥിതിചെയ്യുന്ന ഇഷ്ടദേവനായിക്കൊണ്ടുനമസ്കാരം (ദേവവിഷയക സ്വാപകഷ ബോധാനുകൂലജ്ഞാനാനുകൂലവ്യാപാരം)

ശിരസേ സ്വാഹാ=ഇഷ്ടദൈവത്തിന്റെ ഉൽകൃഷ്ടത്തിനായിക്കൊണ്ട് എന്റെ അചലവിഷയങ്ങളും ഞാൻ ദേവനിൽ സമപ്പിക്കുന്നു.

ശിഖായൈ വഷട്=ദേവന്റെ ഉൽകൃഷ്ടത്തിനായിക്കൊണ്ടു എന്റെ ദേഹം ദേവനിൽ സമപ്പിക്കുന്നു.

കവചായ ഹും=ദേവന്റെ വ്യാപകമായിരിക്കുന്ന തേജസ്സിനായിക്കൊണ്ടു പ്രകാശം ഭവിക്കട്ടെ.

നേത്രത്രയായ വൌഷട്= ദേവന്റെ നിത്യജ്ഞാനത്തിനായിക്കൊണ്ടു പ്രകാശം ഭവിക്കട്ടെ.

അസ്ത്രായ ഫട്=അനിഷ്ടങ്ങളെ നിവാരണം ചെയ്യുന്നതായ ദേവന്റെ അസ്ത്രത്തിനായിക്കൊണ്ടു തദ്ദാഹമായിരിക്കുന്ന തേജസ്സ് ഭവിക്കട്ടെ.

ഇപ്രകാരം അംഗമന്ത്രങ്ങളുടെ അർത്ഥമറിഞ്ഞു യാവനൊരുത്തൻ ന്യാസം ചെയ്യുന്നുവോ, സകലസിദ്ധികളും തനിയെ അവന്റെ കയ്യിൽ വന്നുചേരും. ദേവന്മാരാൽപോലും പൂജിക്കപ്പെടുന്നവനായിട്ടുംതീരും.

ഹൃദാദിഷു ഷഡംഗേഷു ജാതിഷട്കേന വിന്യസേൽ
നമഃ, സ്വാഹാ, വഷട്, ഹും, വൌഷട്, ഫഡേതാശ്ചജാതയഃ
[ഇതി യാമളേ]

ഹൃദയാദി ആറു അംഗങ്ങളിൽ ആറു ജാതികളേക്കൊണ്ടു ന്യസിക്കണം—നമഃ, സ്വാഹാ, വഷട്, ഹും, വൌഷട്, ഫട്-ഇപ്രകാരം ജാതികൾ ആറ് എന്നു യാമളതന്ത്രത്തിൽ പറയുന്നു.

ഷഡംഗമന്ത്രാഃ.

ഹൃദയാദിഷു വിന്യസേദംഗമന്ത്രാംസ്തതഃസുധീഃ
ഹൃദയായനമഃപൂർവംശിരസേവഹ്നിവല്ലഭാം.
ശിഖായൈ വഷഡിത്യുക്താംകവചായഹുമീരിതം
നേത്രത്രയായ വൌഷഡ് സ്യാദസ്ത്രായഫഡിതിക്രമാൽ
[ഇതി ശാരദായാം]

ഹൃദയായനമഃ-ശിരസേസ്വാഹാ, ശിഖായൈ വഷട്—കവചായഹും— നേത്രത്രയായവൌഷട്,—അസ്ത്രായഫട്—എന്നിങ്ങനെ ആറു ഷഡംഗമന്ത്രങ്ങൾ. വിദ്വാനായിരിക്കുന്നവൻ ഇവയെ ഹൃദയാദിസ്ഥാനങ്ങളിൽ ന്യസിക്കണമെന്നു ശാരദാതിലകത്തിൽ പറയുന്നു.

ആഗമോക്തേനമാർഗ്ഗേണ ന്യാസാൻനിത്യംകരോതിയഃ
ദേവതാഭാവമാപ്നോതിമന്ത്രസിദ്ധിഃപ്രജായതേ
യോന്യാസകവചച്ഛന്നോമന്ത്രംജപതിതംപ്രിയേ
ദൃഷ്ട്വാവിഘ്നാഃപലായന്തേസിംഹംദൃഷ്ട്വായഥാഗജാഃ
അകൃത്വാന്യാസജാലംയോമൂഢാത്മാകുരുതേജപം
വിഘ്നൈഃസബാധ്യതേനൂനംവ്യാഘ്രൈർമൃഗശിശുര്യഥാ
ന്യാസാനാംപ്രചുരത്വേനഫലാനാമപിഭൂരിതാ
ഉക്തന്യാസോനഹിത്യാജ്യസ്ത്വധികംകാമതശ്ചരേൽ
അംഗൈർവിഹീനമന്ത്രാണാമംഗംതേനൈവകല്പയേൽ
(ഇതിമേരുതന്ത്രേ)

യാവനൊരുത്തൻ ശാസ്ത്രാദികളിൽ പറയപ്പെട്ടപ്രകാരം ന്യാസംചെയ്യുമ്പോൾ അവൻ തന്റെ ഇഷ്ടദേവതാസ്വരൂപത്തെ പ്രാപിക്കുന്നു. പൊടുന്നനവെ അവന്നു മന്ത്രസിദ്ധിയുമുണ്ടാകുന്നു. യാവനൊരുത്തൻ ന്യാസമാകുന്നചട്ടകൊണ്ടു ദേഹത്തെ മറച്ചിട്ടു് മന്ത്രംജപിക്കുമ്പോൾ ദുരിതങ്ങൾ അവനെ കണ്ടു്, സിംഹത്തെക്കണ്ട ആനകളെപ്പോലെ പേടിച്ചു ദൂരെ മണ്ടുന്നു. യാതൊരു മൂഢാത്മാവു് ന്യാസങ്ങളെ ചെയ്യാതെ മന്ത്രംജപിക്കുമ്പോൾ അവൻ വിഘ്നങ്ങളാൽ, മാൻകുട്ടി പുലികളാൽ എന്നപോലെ നിശ്ചയമായിട്ടും ഉപദ്രവിക്കപ്പെടുന്നു. ന്യാസങ്ങൾ അധികംചെയ്താൽ അധികഫലം. പറഞ്ഞിട്ടുള്ളന്യാസം ഉപേക്ഷിക്കരുതു്. അധികം ആചരിക്കുന്നതു് ഇഷ്ടംപോലെയുമാകാം— ഏതെങ്കിലുംഒരു മന്ത്രത്തിനു അംഗങ്ങൾ പറയപ്പെട്ടിട്ടില്ലെങ്കിൽ ആ മന്ത്രാക്ഷരംകൊണ്ടുതന്നെ അംഗങ്ങൾ കല്പിക്കയുംവേണം. [മേരുതന്ത്രം]

പീഠന്യാസഃ.

തതസ്തുയാഗപീഠാഖ്യംസ്വദേഹേന്യാസമാചരേൽ
ആധാരശക്തിംപ്രകൃതിംതഥാകൂർമ്മമനന്തകം
വരാഹംപൃഥിവീംക്ഷീരസിന്ധുംദ്വീപംചരത്നജം
മണിജംമണ്ഡപംകല്പപാദപംമണിവേദികാം
രത്നപീഠംതഥൈതാനിമന്ത്രീഹൃദ്യേവവിന്യസേൽ
(ഇതിയാമളേ)

അനന്തരം തന്റെ ശരീരത്തിങ്കൽ യോഗപീഠന്യാസം ചെയ്യണം. ആയത്—

ഓം ആധാരശക്തയേനമഃ ഓം പൃഥിവ്യൈനമഃ
ഓം മൂലപ്രകൃതയേനമഃ ഓം മണിമണ്ഡപായനമഃ
ഓം കൂർമ്മായനമഃ ഓം കല്പവൃക്ഷായനമഃ
ഓം അനന്തായനമഃ ഓം മണിവേദികായൈനമഃ
ഓം വരാഹായനമഃ ഓം രത്നസിംഹാസനായനമഃ

എന്നു ഹൃദയത്തിങ്കൽ ന്യസിക്കുക.

അംസോരുയുഗ്മയോർവ്വിദ്വാൻ പ്രാദക്ഷിണ്യേനദേശികഃ
ധർമ്മംജ്ഞാനംചവൈരാഗ്യമൈശ്വര്യംവിന്യസേൽക്രമാൽ
ധർമ്മാദയഃസ്മൃതാഃപാദാഃപീഠഗാത്രാണിചാപരേ
മുഖപാർശ്വനാഭിപാർശ്വേഷുധർമ്മാദീൻപ്രകല്പയേൽ
അനന്താംഹൃദയേപത്മംയസ്മിൻസൂര്യേന്ദുപാവകാൻ
ഏഷുസ്വസ്വകലാന്യസേൽനാമാദ്യക്ഷരപൂർവ്വികാഃ
അകാരാദ്യംന്യസേൽസൂര്യമുകാരാദ്യംനിശാകരം
മകാരാദ്യംന്യസേദ്വഹ്നിംകലാമണ്ഡലസംയുതം
സത്വാദീംസ്ത്രീൻഗുണാൻന്യസേൽതദൈവാത്രഗുണാത്മകാഃ
സത്വംരജസ്തമഇതയസ്യഭേദാഃസമീരിതാഃ
ആത്മാനമന്തരാത്മാനംപരമാത്മാനമത്രതു
ആദിബീജത്രയംന്യസ്യശക്തിബീജപുരസ്സരം
ജ്ഞാനാത്മാനംപ്രവിന്യസ്യന്യസേൽപീഠമനന്തരഃ
ഏവംദേഹമയേപീഠേചിന്തയേദിഷ്ടദേവതാം

ഓം ധർമ്മായനമഃ—വലത്തുതോൾ—ഓം ജ്ഞാനായനമഃ ഇടത്തുതോൾ.—ഓം വൈരാഗ്യായനമഃ ഇടത്തുകൈ. ഓം ഐശ്വര്യായനമഃ വലത്തുകൈ.—ഓം അധർമ്മായനമഃ മുഖം—ഓം അജ്ഞാനായനമഃ ഇടത്തുപള്ള.—ഓം അവൈരാഗ്യായനമഃ വലത്തുപള്ള.—ഓം അനന്തായനമഃ. ഓം പത്മായനമഃ. ഓം ആനന്ദകന്ദായനമഃ. ഓം സംവിന്നാളായനമഃ. ഓം സർവ്വതത്വാത്മകപത്മായനമഃ. ഓം പ്രകൃതിമയ പത്രേഭ്യോനമഃ. ഓം വികാരമയകേസരേഭ്യോനമഃ. ഓം പഞ്ചാശദ്വർണ്ണബീജാഢ്യ കർണ്ണികായൈ നമഃ—ഓം അം സൂര്യമണ്ഡലായ ഷോഡശകലാത്മനേനമഃ—ഓം മം വഹ്നിമണ്ഡലായ ദശകലാത്മനേ നമഃ—സം സത്വായനമഃ—രം രജസേനമഃ—തം തമസേനമഃ—അം ആത്മനേനമഃ—അം അന്തരാത്മനേനമഃ—പം പരമാത്മനേനമഃ—ഹ്രീം ജ്ഞാനാത്മനേനമഃ.—എന്നീമന്ത്രങ്ങൾ ഹൃദയത്തിലും ന്യസിക്കുക.

പിന്നീട് കേസരങ്ങളിൽ സ്വകല്പോക്തപീഠശക്തികളെയും ന്യസിച്ചു കർണ്ണികയിൽ "ഇഷ്ടദേവതാ യോഗപീഠായനമഃ"—ഇപ്രകാരം ന്യാസം കഴിച്ചു ദേഹരൂപമായിരിക്കുന്ന പീഠത്തിൽ * ഇഷ്ടദേവതയെ ധ്യാനിക്കണം.

ധ്യാനക്രമഃ.

ധ്യാനംകുര്യാത്തതോതത്ര കല്പോക്തേനൈവവർത്മനാ
ആത്മനോഹൃദയാംഭോജേ കർണ്ണികാ കേസരോജ്വലേ
പ്രഫുല്ലസോമസൂര്യാഗ്നി മണ്ഡലനവിരാജിതേ
സ്വീയമിഷ്ടദേവതാംതത്ര വിദ്യാദാഗമബോധിതാം
ഏവംതദേവനം (ബുദ്ധി) സഗുണംധ്യാനമുച്യതേ
യജ്ജീവബ്രഹ്മണോരൈക്യാം സോഹംഭ്യാമിതിവേദനം
തദേവനിർഗ്ഗുണം ധ്യാന മിതി ബ്രഹ്മവിദോവിദുഃ.
(ഇതി മേരുതന്ത്രേ.)

അനന്തരം അതാതു കല്പങ്ങളിൽ പറയപ്പെട്ട മാർഗ്ഗമനുസരിച്ചു ഇഷ്ടദേവതയെ ധ്യാനിക്കണം. ധ്യാനം "സഗുണ"മെന്നും "നിർഗ്ഗുണ"മെന്നും രണ്ടു പ്രകാരം പറയപ്പെട്ടിരിക്കുന്നു. സോമമണ്ഡലം, സൂര്യമണ്ഡലം, അഗ്നിമണ്ഡലം എന്നിവകളെക്കൊണ്ടു പ്രകാശിച്ചും അതിശയേന വിടൎന്നും മദ്ധ്യഭാഗത്തിലെ ബീജകോശം അല്ലികൾകൊണ്ടു ഉജ്ജ്വലിച്ചും ഇരിക്കുന്നതന്റെ ഹൃദയകമലത്തിൽ വേദശാസ്ത്രാദികളെക്കൊണ്ടു അറിയപ്പെട്ടപ്രകാരം നിജേഷ്ടദേവതയെ അറിയണം. ഇപ്രകാരം അറിയുന്നതു് യാതൊന്നോ അതു് സഗുണധ്യാനമെന്നുപറയപ്പെടുന്നു.

സോഹമെന്നുള്ള അഭേദബുദ്ധ്യാ ജീവബ്രഹ്മങ്ങളെ ഐക്യരൂപേണ അറിയുന്നതു് യാതൊന്നോ അതു് നിർഗ്ഗുണധ്യാനമെന്നു ബ്രഹ്മവിത്തുക്കൾ പറയുന്നു.

ധ്യാത്വൈവതാം ഗന്ധപുഷ്പാദ്യൈർമ്മാനസൈരുപചാരകൈഃ
സമ്പൂജ്യവിധിവൽപശ്ചാ . . . . . . . .

ഇപ്രകാരം തന്റെ ഇഷ്ടദേവതയെ ധ്യാനിച്ചിട്ടു ഗന്ധം, പുഷ്പം, ധൂപം, ദീപംഇത്യാദി മാനസികോപചാരങ്ങളെക്കൊണ്ടു വിധിക്കുതക്കവണ്ണം പൂജിച്ചു് ബാഹ്യപൂജ ആരംഭിക്കണമെന്നു ബൃഹത്തന്ത്രത്തിൽപറയുന്നു.

തദന്തേതന്മയോഭൂത്വാ ജപേദഷ്ടോത്തരംശതം
മൂലംതൽസർവ്വസമ്പത്ത്യൈ ദേവതായൈനിവേദയേൽ

* അതാതു ദേവതയുടെപേർ ചേർത്തുപറയണം.

ഇപ്രകാരം മാനസപൂജ കഴിച്ചതിൻശേഷം ഇഷ്ടദേവതാസ്വരൂപനായി ഭവിച്ചിട്ടു ദേവതയുടെ മൂലമന്ത്രം നൂറെട്ടുരു ജപിച്ച് നിഖിലസമ്പൽപ്രാപ്തിക്കായിക്കൊണ്ടു ആ ജപം ദേവതയ്ക്കായി സമൎപ്പിക്കേണം.

## കലശസ്ഥാപനവിധിഃ.

അസ്ത്രേണ ഭൂമിം സംശോധ്യ സാമാന്യാർഘ്യോദകേന ച
സവാമേ ബിന്ദുഷട്കോണവൃത്തവേദാസ്രമണ്ഡലം
സംലിഖ്യ മൂലമന്ത്രാന്തേ ദേവതാനാമ കീർത്തയേൽ
പൂജയേൽ കലശാധാരമണ്ഡലായ നമോ നമഃ
ആധാരം സ്ഥാപയേത്തത്ര ക്ഷാളിതം ഫട്മന്ത്രതഃ
യജേദ്ദശകലാഭിസ്തു വ്യാപ്തം ത്വഗ്നിമണ്ഡലം
പ്രക്ഷാല്യ കലശം തത്ര സ്ഥാപയേദ്ദേവതാധിയാ
സൂര്യബിംബായ ജേത്തത്ര കലാദ്വാദശസംയുതം
ശുദ്ധനാദാത്മകാംഭോ മൂലമന്ത്രേണ പൂരയേൽ
ചന്ദ്രബിംബം യജേത്തത്ര കലാഷോഡശസംയുതം
താരകാദ്യൈസ്ത്രിഭിർമ്മന്ത്രൈർബിംബത്രിതയമർച്ചയേൽ
തീർത്ഥം തത്ര സമാവാഹ്യ ഹേതിവർമ്മസ്വമൂലകൈഃ
മന്ത്രൈഃ സംരക്ഷ്യാവകുണ്ഠ്യ സംവീക്ഷ്യ ദൃങ്മന്ത്രവിൽ
പൂജയേദ്ഗന്ധപുഷ്പാദ്യൈശ്ഛാദയേന്മത്സ്യമുദ്രയാ
മന്ത്രേണാനേന ദേവേശി കലശഞ്ചാഭിമന്ത്രയേൽ

ഓം അസ്ത്രായ ഫട് - എന്നു ചൊല്ലി സാമാന്യാർഘ്യജലം കൊണ്ടു ഭൂമിയെ പ്രോക്ഷിച്ചിട്ടു ഗന്ധപുഷ്പം കൊണ്ട് ഷട്കോണം വരച്ച് അതിൽപുറമെ വൃത്തം വീശി അതിനപ്പുറമേ ചതുരശ്രമെഴുതി മൂലമന്ത്രം ജപിച്ചു * ഇഷ്ടദേവതാകലശാധാരമണ്ഡലായ നമഃ - എന്നു മണ്ഡലം പൂജിച്ചു ഫട്, - എന്നുച്ചരിച്ചു കലശാധാരം കഴുകി മൂലമന്ത്രം ജപിച്ചു * ഇഷ്ടദേവതാകലശാധാരം സ്ഥാപയാമി നമഃ - എന്നു ആധാരം സ്ഥാപിച്ചു. മാം വഹ്നിമണ്ഡലായ ദശകലാത്മനേ നമഃ - എന്നു ആധാരം പൂജിച്ച് ഫട്, എന്നുച്ചരിച്ചു കലശം കഴുകി പുഷ്പമാല്യാദി കൊണ്ടു മൂലമന്ത്രം ചൊല്ലി * ഇഷ്ടദേവതാകലശം സ്ഥാപയാ

---

* അഹിംസാ പരമം പുഷ്പം പുഷ്പമിന്ദ്രിയനിഗ്രഹം
ദയാപുഷ്പം ധർമ്മപുഷ്പം ജ്ഞാനപുഷ്പഞ്ച പഞ്ചമം
ഇത്യേതൈരുത്തമൈഃ പുഷ്പൈഃ പൂജയേൽ പരദേവതാം
[ഇതി മാനസോപചാരപുഷ്പാണി]

* അതാതു ദേവതയുടെ പേർ ചേർത്തു ചൊല്ലുക.

മിനമഃ, എന്നു കലശം സ്ഥാപിച്ചു ഓം സൂൎയ്യമണ്ഡലായദ്വാദശകലാത്മനേനമഃ, എന്നു പൂജിച്ചു മൂലമന്ത്രം ചൊല്ലി ശുദ്ധജലംകൊണ്ടു കലശം നിറച്ചു് ഓം ഉം സോമമണ്ഡലായഷോഡശകലാത്മനേനമഃ, എന്നു ജലം പൂജിച്ചു് —

ഗംഗേ ചയമുനേ ചൈവ ഗോദാവരി സരസ്വതി
നൎമ്മദേ സിന്ധു കാവേരി ജലേസ്മിൻ സന്നിധിം കുരു

എന്നു ചൊല്ലി അങ്കുശമുദ്രകൊണ്ടു സൂൎയ്യമണ്ഡലത്തിൽ നിന്നും തീൎത്ഥം ആവാഹിച്ചു് ഫട്, എന്നു രക്ഷിച്ചു ഹും, എന്നു അവകുണ്ഠനം ചെയ്തു മൂലമന്ത്രം ചൊല്ലി നോക്കി അതു കൊണ്ടുതന്നെ ക്ഷോഭിച്ചു പിന്നെയും മൂലമന്ത്രമുച്ചരിച്ചു * ഇഷ്ടദേവതാകലശാമൃതായനമഃ- എന്നു ഗന്ധപുഷ്പാദികളെക്കൊണ്ടു പൂജിച്ചു മത്സ്യമുദ്രകൊണ്ടു അടച്ചു പിടിച്ചു ഓം കലശസ്യമുഖേത്യാദി, ജപിക്കുക.

മന്ത്രം.

ഓം കലശസ്യമുഖേവിഷ്ണുഃ കണ്ഠേരുദ്രസ്സമാശ്രിതഃ
മൂലേ തസ്യസ്ഥിതോബ്രഹ്മാ മദ്ധ്യേമാതൃഗണാസ്മൃതാഃ
കുക്ഷൌതു സാഗരാഃ സൎവ്വേ സപ്തദ്വീപാവസുന്ധരാ
ഋഗ്വേദോഥയജുൎവ്വേദഃ സാമവേദോഹ്യഥൎവ്വണഃ
അംഗൈശ്ച സഹിതാഃ സൎവ്വേ കലശാംബുസമാശ്രിതാഃ

കലശമുഖത്തിൽ വിഷ്ണുവും, കഴുത്തിൽ രുദ്രനും, മൂലത്തിൽ ബ്രഹ്മാവും, മദ്ധ്യേ ഉമാ, കാൎത്ത്യായനി, ഗൌരി ഇത്യാദി മാതൃകളും, ഉദരത്തിൽ ഏഴു സമുദ്രങ്ങളും, ഏഴു ദ്വീപുകളോടുകൂടിയ ഭൂമിദേവിയും, ജലത്തിൽ ജ്യോതിഷം, വ്യാകരണം, ശിക്ഷാ, കല്പം ഇത്യാദി അംഗങ്ങളോടുകൂടിയ ഋക്, യജുസ്സ്, സാമം, അഥൎവ്വണം മുതലായവേദങ്ങളും സ്ഥിതിചെയ്യുന്നു.

ഇത്യഭിമന്ത്ര്യമൂലമന്ത്രേണ മന്ത്രവേഷ്ടധാഘടം
കുംഭമുദ്രാംപ്രദൎശ്യാഥ ഭാവയേദ്ദേവതാത്മകം

ഇപ്രകാരം മേൽപ്പറഞ്ഞ ശ്ലോകമന്ത്രങ്ങൾ ജപിച്ചു പിന്നീടു ഇഷ്ടദേവതയുടെ മൂലമന്ത്രം എട്ടുഉരുജപിക്കണം. [അനന്തരം] കലശമുദ്ര പിടിച്ചുകാണിച്ചു കലശം ദേവതാസ്വരൂപമായിട്ടു വിചാരിക്കണം എന്നു സിദ്ധാന്തസാരം പറയുന്നു.

ശംഖസ്ഥാപനവിധിഃ.

വൃത്തേനവേഷ്ടിതംസമ്യക് ത്രികോണംചന്ദനാംഭസാ
തദ്ബഹിശ്ചതുരസ്രംച വിദദ്ധ്യന്മത്സ്യമുദ്രയാ
സമ്പൂജ്യഗന്ധൈർദ്ദേവാൎഘ്യമണ്ഡലായനമോന്താ

അങ്ഗാനി ചതുരശ്ര്യാദി കോണേഷു പുരതസ്തഥാ
ദിക്ഷ്വസ്ത്രം സമഭ്യർച്യ ശംഖാധാരം പ്രവിന്യസേൽ
മൂലാന്തേ ചാമുകാധാരപാത്രം സംസ്ഥാപയാമി ച
ഉക്ത്വാഗ്നേയം ഷാഡ്ഗികാധാരം മണ്ഡലേ സ്ഥാപയേദഥ
മം രം ധർമ്മപ്രദേത്യുക്ത്വാ വഹ്നേർദ്ദശകലാത്മനേ
ഇദന്തം വഹ്നിമണ്ഡലം ച ദേവനാമ ച കീർത്തയേൽ
ത്വത്താർഘ്യപാത്രാധാരായ നമഃ പ്രോക്ത്വാ പ്രപൂജയേൽ
വഹ്നേർദ്ദശകലാഃ പൂജ്യാസ്സൂത്രപ്രോക്താഃ പ്രദക്ഷിണം
അസ്ത്രമന്ത്രേണ ചാരഃ കനകാദിവിനിർമ്മിതം
അർഘ്യാദിപാത്രമഥവാ ശംഖം ചാസ്ത്രാണുനാ ജലൈഃ
പ്രക്ഷാല്യാമുകദേവാർഘ്യപാത്രം പ്രതിഷ്ഠാപയാമി.
ഏവമുക്ത്വാ തദാധാരേ സംസ്ഥാപ്യൈവം വദേൽ പുനഃ
അർത്ഥപ്രദ ദ്വാദശേതി കലാത്മനേ വദേത്തതഃ
സൂര്യമണ്ഡലമുച്ചാര്യ യുക്തം ദേവസ്യ നാമ ച
അർഘ്യപാത്രായ ച നമോ മനസാനേന പൂജയേൽ
തൽപാത്രമഥ തത്രൈവ ഭാവയേദ്ഭൂമിമണ്ഡലം
ഷട്കോണം തത്ര ചാംഗാനി പൂജയേൽ പൂർവ്വവത്തതഃ
കലാ ദ്വാദശ സൂര്യസ്യ പ്രോക്താഃ പാത്രേ പ്രദക്ഷിണം

തതസ്സുധാമയൈസ്തോയൈർമ്മൂലാന്തേ മാതൃകാം പഠൻ
വിലോമാം പൂരയേത്തസ്മിൻ പൂജകഃ കാമനാമുനാ
ഉം സം കാമപ്രദേത്യുക്ത്വാ ഷോഡശേതി കലാത്മനേ
നമഃ പഞ്ചദശാർണ്ണോയം മന്ത്രഃ ശംഖപ്രപൂരണേ
തത്തോയം ഗന്ധപുഷ്പാദ്യൈഃ പൂജയിത്വാ സമർച്ചയേൽ
കലാഃ ഷോഡശ കം ചാന്ദ്രം പശ്ചാത്സർവ്വകലാസു ച
പ്രാണപ്രതിഷ്ഠാം കുർവ്വീത പൂജാന്തേ സാധകസ്തതഃ
ആഗ്നേയായാദിവർണ്ണാഢ്യാ ധർമ്മപ്രദാഃ കലാഃ
കംഭാദ്യാ വസുദാഃ സൗരാഃ ഷഡന്താ ദ്വാദശേരിതാഃ
സൗമ്യാഃ കാമപ്രദായാന്യാഃ ഷോഡശസ്വരജാഃ കലാഃ
പ്രാഗ്വൽതീർത്ഥം സമാവാഹ്യ മൂലമന്ത്രേണ തത്ര തു
സംയോജ്യ നേത്രമന്ത്രേണ പശ്യേന്ന്യസ്യ ശിഖാണുനാ
പ്രദർശ്യ ഗാലിനീം മുദ്രാം മുദ്രയാ ധേനുസംജ്ഞയാ
അമൃതീകൃത്യ വിധിവൽ സുധാബീജേന സാധകഃ
ധ്യാത്വേഷ്ടദേവതാം തത്ര സകലീകരണം ചരേൽ
അംഗന്യാസേന ചാസ്ത്രേണ കലയേച്ച ദിശോ ദശ
നേത്രമന്ത്രേണ സംവീക്ഷ്യ മുദ്രയാ ശംഖസംജ്ഞയാ

അവഷ്ടഭ്യ നതോദിപ്യമുദ്രയാഥോന്ത്രപായാ
ഗന്ധപുഷ്പാദിഭിസ്തത്രപൂജയേദിഷ്ടദേവതാം
ഷഡംഗാനി ചസംപൂജ്യമന്ത്രയേൽമൂലമന്ത്രതഃ
അഷ്ടകൃത്വസ്തതശ്ചാർഘ്യംഛാദയേന്മത്സ്യമുദ്രയാ
അസ്ത്രമന്ത്രേണസംരക്ഷ്യകവചേനാവകുണ്ഠയേൽ
ദർശയേദ്ധേനുമുദ്രാംചബോധയേൽതസമുദ്രയാ

അനന്തരം കലശത്തിന്റെ വലത്തും തന്റെ ഇടത്തുമായി "അസ്ത്രായഫട്", എന്നുചൊല്ലി സാമാന്യാർഘ്യജലംകൊണ്ടു ഭൂമിയെ പ്രോക്ഷിച്ചിട്ട് മത്സ്യമുദ്രപിടിച്ച ജലഗന്ധംചേർത്തു് ത്രികോണവും, അതിന്റെ പുറമേ വൃത്തവും, അതിന്റെ പുറമേ ചതുരശ്രവുംവരച്ച് * "ഓംഇഷ്ടദേവതാശംഖാധാരമണ്ഡലായനമഃ" എന്ന ഗന്ധപുഷ്പങ്ങളെക്കൊണ്ടു മണ്ഡലംപൂജിച്ച ചതുരശ്രത്തിന്റെ അഗ്നികോണിൽ "ഓംഹൃദയായനമഃ" എന്നും നിരൃതികോണിൽ "ശിരസേസ്വാഹാ" എന്നും വായുകോണിൽ "ശിഖായൈവഷട്" എന്നും ഈശകോണിൽ "കവചായഹും" എന്നും അതിൻ പുറമേ കിഴക്ക് "നേത്രത്രയായവൌഷട്" എന്നും അഷ്ടദിക്കുകളിൽ "അസ്ത്രായഫട്" എന്നും പൂജിച്ച് "ഫട്" എന്നുച്ചരിച്ച ശംഖുകാൽകഴുകി * "ഇഷ്ടദേവതാശംഖാധാരംസ്ഥാപയാമിനമഃ" എന്ന മൂലമന്ത്രംചൊല്ലി സ്ഥാപിച്ച് "മം രം ധർമ്മപ്രദദശകലാത്മനേവഹ്നിമണ്ഡലായഇഷ്ടദേവതാശംഖാധാരായനമഃ" എന്ന ശംഖുകാൽ പൂജിച്ച് കിഴക്കെ തുടങ്ങി പ്രദക്ഷിണാകാരമായി അഗ്നികലകങ്ങളെ പൂജിക്കുക.

മന്ത്രം.

"യം ധൂമ്രാർച്ചിഷേനമഃ— രം ഊഷ്മായൈനമഃ—ലം ജ്വലിന്യൈനമഃ—വം ജ്വാലിന്യൈനമഃ—ശം വിസ്ഫുലിംഗിന്യൈനമഃ—ഷം സുശ്രിയൈനമഃ—സം സുരൂപായൈനമഃ—ഹം കപിലായൈനമഃ—ളം ഹവ്യവഹായൈ നമഃ—ക്ഷം കവ്യവഹായൈനമഃ"

അനന്തരം "ഫട്" എന്ന മന്ത്രംകൊണ്ടു ശംഖുകഴുകി "ഇഷ്ടദേവതാശംഖം സ്ഥാപയാമിനമഃ" എന്നു ശംഖുകാലിന്മേൽ ശംഖു സ്ഥാപിച്ച "ഓം അർഘപ്രദദ്വാദശകലാത്മനേസൂര്യമണ്ഡലായഇഷ്ടദേവതാശംഖപാത്രായനമഃ" എന്നു ശംഖുപൂജിച്ചു ശംഖിൽ ഷട്കോണവും ഭൂബിംബവും

* അതാതു ഇഷ്ടദേവതയുടെ പേർചേർത്തു ഉച്ചരിക്കുക.

ധ്യാനിച്ചിട്ടു ഷട്കോണങ്ങളിൽ "ഓം ഹൃദയായനമഃ, ഓം ശിരസേസ്വാഹാ" ഓം ശിഖായൈവഷട്, ഓം കവചായ ഹും, ഓം നേത്രത്രയായവൌഷട്, ഓം അസ്ത്രായഫട്" എന്നു പൂജിച്ച് കിഴക്കുതുടങ്ങി പ്രദക്ഷിണാകാരമായി സൂൎയ്യന്റെ പന്ത്രണ്ടുകലകളും പൂജിക്കുക.

കലാമന്ത്രം.

കം ഭം തപിന്യൈനമഃ—ഖം ബം താപിന്യൈനമഃ ഗം ഫം ധൂമ്രായൈനമഃ—ഘം പം മരീച്യൈനമഃ—ങം നം ജ്വാലിന്യൈനമഃ—ചം ധം രുച്യൈനമഃ—ഛം ദം സുഷുമ്നായൈനമഃ—ജം ഥം ഭോഗദായൈനമഃ— ഝം തം വിശ്വായൈനമഃ —ഞം ണം ബോധിന്യൈനമഃ—ടം ഢം ധാരിണ്യൈനമഃ—ഡം ഠം ക്ഷമായൈനമഃ—

അനന്തരം മൂലമന്ത്രം ചൊല്ലി

ക്ഷം—ഹം—സം—ഷം—ശം—വം—ലം—രം— യം—മം ഭം—ബം—ഫം—പം—നം—ധം—ദം.ഥം—തം—ണം- ഢം ഡം—ഠം-ടം-ഞം ഝം—ജം—ഛം—ചം-ങം—ഘം—ഗം-ഖം-കം-അഃ-അം—ഔം—ഓം—ഐം—ഏം—ൡം—ഌം—ൠം—ഋം-ഊം-ഉം- ഈം-ഇം-ആം-അം—എന്നു ലിപി പ്രതിലോമമായിട്ടു ഉച്ചരിച്ച് "ഇഷ്ടദേവതാശംഖം അമൃതേന പൂരയാമിനമഃ"—എന്നു ശുദ്ധജലംകൊണ്ടു ശംഖ് നിറച്ചു "ഉം സംകാമപ്രദഷോഡശകലാത്മനേ ചന്ദ്രമണ്ഡലായനമഃ" എന്നു ഗന്ധപുഷ്പംകൊണ്ടു ശംഖിലെജലം പൂജിച്ചു ചന്ദ്രന്റെ പതിനാറുകലകളും പൂജിക്കുക.

കലാമന്ത്രം.

അം. അമൃതായൈ നമഃ.—ആം. മാനദായൈ നമഃ.
ഇം. പൂഷായൈ നമഃ.—ഈം. പുഷ്ട്യൈ നമഃ.
ഉം. തുഷ്ട്യൈ നമഃ.—ഊം. രത്യൈ നമഃ.
ഋം. ധൃത്യൈ നമഃ,—ൠം. ശശിന്യൈ നമഃ.
ഌം ചന്ദ്രികായൈനമഃ.—ൡം. കാന്ത്യൈ നമഃ.
ഏം. ജോത്സ്നായൈ നമഃ.—ഐം. ശ്രീയൈ നമഃ.
ഓം. പ്രീത്യൈ നമഃ.— ഔം. അംഗദായൈ നമഃ
അം. പൂൎണ്ണായൈ നമഃ. — അഃ. പൂൎണ്ണാമൃതായൈനമഃ

എന്നിങ്ങനെ പ്രത്യേകിച്ചു പ്രാണപ്രതിഷ്ഠകഴിച്ച് പാദ്യാൎഘ്യാദികളേക്കൊണ്ട് പൂജിക്കുക.

അനന്തരം ഗന്ധപുഷ്പാദികളിട്ടു—

"ഓം ഗംഗേച യമുനേചൈവ ഗോദാവരി സരസ്വതി
നർമ്മദേ സിന്ധു കാവേരി ജലേസ്മിൻ സന്നിധിം കുരു"

എന്നു ജപിച്ച് അങ്കുശമുദ്രകൊണ്ട് സൂര്യമണ്ഡലത്തിൽനിന്നും തീർത്ഥം ആവാഹിച്ച് "വൌഷട്" എന്നു പുഷ്പമിട്ടു "വഷട്" എന്നു ഗാലിനീമുദ്രപിടിച്ചു കാണിച്ചു "വം" എന്നു ധേനുമുദ്ര പിടിച്ച് അമൃതീകരിച്ച് "ഇഷ്ടദേവതേ! ഇഹാഗച്ഛാഗച്ഛ തിഷ്ഠതിഷ്ഠ സ്വാഹാ" — എന്ന് ഹൃദയത്തിങ്കൽനിന്നോ സൂര്യമണ്ഡലത്തിങ്കൽനിന്നോ ഇഷ്ടദേവതയെ ആവാഹിച്ച് ആവാഹനാദി ആറുമുദ്രകൾ കാണിച്ചു "ഹൃദയായ നമഃ" ഇത്യാദിഷഡംഗ മന്ത്രങ്ങളെക്കൊണ്ടു സകളീകരിച്ച് ദശദിക്കുകളിലും "ഓം അസ്ത്രായ ഫട്" എന്നു സംരക്ഷിച്ച് "കവചായ ഹും" എന്നു അവകുണ്ഠനം ചെയ്തു "വൌഷട്" എന്നു നോക്കി ശംഖമുദ്രകൊണ്ട് അവഷ്ടംഭിച്ചു യോനിമുദ്ര കൊണ്ടു പ്രദീപിച്ചു മൂലമന്ത്രം ചൊല്ലി ഗന്ധപുഷ്പാദികളെക്കൊണ്ടു ഇഷ്ടദേവതയെ പൂജിച്ചു പിന്നേയും "ഹൃദയായ നമഃ, ഇത്യാദിഷഡംഗങ്ങളേയും പൂജിച്ചു മത്സ്യമുദ്രകൊണ്ട് അടച്ചുപിടിച്ചു എട്ടുഉരു മൂലമന്ത്രം ജപിക്കുക. എന്നു സിദ്ധാന്തസാരത്തിൽ പറയുന്നു.

## പ്രോക്ഷണീപാത്ര സ്ഥാപനവിധിഃ

സ്വദക്ഷേ പ്രോക്ഷണീപാത്രമാദായാദ്ഭിഃ പ്രപൂരയേൽ
കിഞ്ചിദർഘ്യാംബു സംഗൃഹ്യ പ്രോക്ഷണ്യംഭസി യോജയേൽ
തതഃ സാധാരകം പാത്രം പുരതഃ സ്ഥാപയേദ്ബുധഃ
[ഇതിയാമളേ]

അനന്തരം ശംഖിലെ ജലം കുറച്ച് കലശത്തിൽ വീഴ്ത്തി സാമാന്യാർഘ്യത്തിന്റെ വലത്തുവശം പാദ്യപാത്രത്തിന്നു അല്പം സ്ഥലം വിട്ടു സാമാന്യാർഘ്യജലംകൊണ്ടു വൃത്തവേഷ്ടിതമായിരിക്കുന്ന ത്രികോണമണ്ഡലം വരച്ചു "നമഃ" എന്നു പൂജിച്ച് "ഫട്" എന്നു പ്രോക്ഷണീപാത്രം കഴുകി അതിൽ സ്ഥാപിച്ച് "ഓം ഗംഗേച യമുനേചൈവ" ഇത്യാദിമന്ത്രം ചൊല്ലി ജലം നിറച്ച് "ഓം"കാരംകൊണ്ടു മൂന്നു പ്രാവശ്യം അഭിമന്ത്രിച്ച് ധേനുമുദ്ര പിടിച്ചു കാണിച്ചു അല്പം സാമാന്യാർഘ്യജലം അതിൽ വീഴ്ത്തുക.

## അഥ പാദ്യാദിദ്രവ്യാണി.

ഉശീരം രോചനം ചൈവ പാദ്യമന്ത്രേ പ്രകല്പയേൽ

അനന്തരം രാമച്ചവും, ഗോരോചനയും അതിൽ പാത്രത്തിൽ കല്പിക്കണമെന്നു ഫേൽകാരിണീതന്ത്രത്തിൽ പ

യ്യുന്നു.

പാദ്യം ശ്യാമാകദൂർവ്വാബ്ജ വിഷ്ണുക്രാന്താഭിരുച്യതേ.

നരുനീണ്ടി, കറുക, താമരപ്പൂവ്, വിഷ്ണുക്രാന്തി എന്നിവ പാദ്യദ്രവ്യങ്ങളാകുന്നുഎന്നു മേരുതന്ത്രത്തിൽപറയുന്നു.

കുശാഗ്രാന്നക്ഷതംചൈവയവവ്രീഹിതിലാനപി

ആജ്യസിദ്ധാർത്ഥപുഷ്പാണിക്ഷ്യ പദർഘസ്യപാത്രകേ.

ദർഭ, പുൽപുചരങ്ങൾ, അക്ഷതം, യവം, * വ്രീഹി, എള്ള്, നെയ്യ് വെൺകടുക്, സുഗന്ധപുഷ്പങ്ങൾ ഇത്രയും അർഘ്യോപയുക്തദ്രവ്യങ്ങൾ ആകുന്നുഎന്നു ഫേൽകാരിണീതന്ത്രത്തിൽ പറയുന്നു.

ഗന്ധപുഷ്പാക്ഷതയവകുശാഗ്രതിലസർഷപാഃ

ദൂർവ്വാഇത്യർഘ്യപാത്രസ്യ പ്രോക്തംദ്രവ്യാഷ്ടകംസുരാഃ

ചന്ദനം, പൂവ്, അക്ഷതം, യവം, ദർഭ്പുചരം, എള്ള, കടുക്, കറുകഎന്നിവ അർഘ്യോപയുക്തദ്രവ്യങ്ങൾ എന്നു മേരുതന്ത്രത്തിൽപറയുന്നു.

ജാതികർപ്പൂരകംകോലബാഹൂമൂലതമാലകാൻ

പൂർണ്ണയിത്വായഥാന്യായം ക്ഷിപേദാചമനീയകേ

ജാതിക്കാ, പച്ചക്കർപ്പൂരം, തക്കോലം, രാമച്ചം, പച്ചില എന്നിവ ക്രമപ്രകാരം പൊടിച്ചു ആചമനീയത്തിൽ ചേർക്കണമെന്നു ഫേൽകാരിണീതന്ത്രത്തിൽപറയുന്നു.

ജാതിലവംഗതക്കോലൈർ മതമാചമനീയകം

ജാതിക്കാ, തക്കോലം, ഗ്രാമ്പൂ എന്നിവ ആചമനീയോപയുക്തദ്രവ്യങ്ങൾഎന്നു മേരുതന്ത്രത്തിൽ പറയുന്നു.

മാക്ഷികംശർക്കരാസർപ്പി—ർദ്ധിക്ഷീരയുതംതഥാ

മധുപക്കം . . . . . . . . . . . .

തേൻ, പഞ്ചസാര, നെയ്യ്, തൈർ, പാൽഇവകൾ മധുപർക്കോപയുക്തദ്രവ്യങ്ങൾഎന്നു ഫേൽകാരിണീതന്ത്രത്തിൽ പറയുന്നു.

ഹേമാദികുംഭപാത്രസ്ഥം സ്നാനീയംജലമുച്യതേ

പൊൻ, വെള്ളി, ചെമ്പ് ഇത്യാദികളേക്കൊണ്ടു ഉണ്ടാക്കിയിട്ടുള്ള കലശത്തിലെ ശുദ്ധമായവെള്ളം സ്നാനീയജലമെന്നു 'മഹാകാലസംഹിത'യിൽപറയുന്നു.

ശുദ്ധാഭിരദ്ഭിർവിഹിതം പുനരാചമനീയകം

---

* ഉമിപോയാൽ ചുകന്നിരിക്കുന്നധാന്യം

പുനരാചമനീയപാത്രം ശുദ്ധജലംകൊണ്ടു നിറയ്ക്കണമെന്നു മേരുതന്ത്രംപറയുന്നു.

### അഥ പാത്രമാനം.

തലപ്രമാണമർഘ്യസ്യ പാത്രം വേദാംഗുലോച്ഛ്രിതം
വസ്വംഗുലാവകുവീത നേത്രാംഗുലചമുച്ഛ്രിതം

അർഘ്യപാത്രത്തിന്നു (അടക്കുരല്പ) ഉള്ളംകൈവിസ്താരവും, നാലുവിരൽപൊക്കവും വേണ്ടതാകുന്നു— അഥവാ വൃ വിരൽവിസ്താരവും രണ്ടുവിരൽപൊക്കവും ആകാമെന്നു സിദ്ധാന്തസാരത്തിൽപറയുന്നു.

വസ്വംഗുലംവിഹീനന്തു പാത്രംനൈവചകാരയേൽ

എട്ടുവിരൽവിസ്താരത്തിൽ കുറഞ്ഞു ഒരുപാത്രവും ഉപയോഗിച്ചുകൂടാഎന്നുമഹാകാലസംഹിതയിൽപറയുന്നു.

വർദ്ധയേൽപ്രോക്ഷണീപാത്രം തസ്മാന്ന്യൂനംനകാരയേൽ

ഇതിവാക്യേന പാദ്യപാത്രാദികളെല്ലാം അർഘ്യപാത്രംപോലെതന്നെഎന്നും, പ്രോക്ഷണീപാത്രം ഇതിൽനിന്നും കൂടിയിരിക്കേണ്ടതല്ലാതെ കുറഞ്ഞിരിക്കരുതെന്നുംഗ്രഹിക്കുക.

### അഥ അർഘ്യാദിപാത്രഫലം.

സർവ്വകാമപ്രദംസ്വർണ്ണം രൌപ്യമായുഃസുതപ്രദം
സൌഭാഗ്യംതാമ്രപാത്രേണ . . . . . . . .

അർഘ്യാദികളുള്ളപാത്രങ്ങൾ സ്വർണ്ണമായിരുന്നാൽ അഖിലാഭീഷ്ടങ്ങളും, വെള്ളിയാണെങ്കിൽ ദീർഘായുസ്സും നല്ലപുത്രന്മാരും, ചെമ്പാണെങ്കിൽ സുഭഗതയും ഫലം എന്നു മേരുതന്ത്രത്തിൽപറയുന്നു.

### പാത്രസ്ഥാപനവിധിഃ.

തൽപാർശ്വേപാദ്യദാനഞ്ച തൽപാർശ്വേർഘ്യപ്രദാനകം
ആചമനന്തുതൽപാർശ്വേ തദ്വാമേമധുപർക്കകം
പുനരാചമനീയഞ്ച സ്നാനീയന്തൽക്രമാന്ന്യസേൽ

പ്രോക്ഷണീപാത്രത്തിന്റെ ഇടത്തു ഇടത്തായിട്ടു ക്രമപ്രകാരം "പാദ്യാ,ർഘ്യാ,ചമനീയ,മധുപർക്ക,പുനരാചമനീയ സ്നാനീയ" പാത്രങ്ങൾസ്ഥാപിക്കുക.

സാമാന്യാർഘ്യോക്തവിധിനാകുര്യ്യാൽപാദ്യാദിപാത്രകം

പാദ്യാദിപാത്രങ്ങൾ മേൽ സാമാന്യാർഘ്യത്തിനു പറയപ്പെട്ടപ്രകാരം സ്ഥാപിക്കണമെന്നു "സിദ്ധാന്തസാരം" പറയുന്നു.

പാദ്യേ,പാദ്യോക്തവസ്തൂനിഅർഘ്യേ,അർഘ്യോദിതാനിച
സ്നാനീയാചമനാദൌചദ്രവ്യാണ്യുക്താനിവൈപുരാ
തൈരന്വിതാനികാര്യാണിപാത്രാണിസകലാനിച.

പാദ്യം, അർഘ്യം, സ്നാനീയം, ആചമനം, മധുപർക്കം എന്നീ പാത്രങ്ങളിൽ അതാതിന്, മേൽപറയപ്പെട്ട ദ്രവ്യങ്ങൾ ചേർത്ത് എല്ലാ പാത്രങ്ങളും സദ്രവ്യങ്ങളാക്കി ചെയ്യണം എന്നു "കാലസംഹിത"യിൽപറയുന്നു.

ഏകൈകപാത്രംമൂലേനാഷ്ടകൃത്വോഭിമന്ത്രയേൽ
പ്രദർശയേദ്ധേനുമുദ്രാം . . . . . . .

അനന്തരം പ്രത്യേകിച്ച് ഓരോ പാത്രവും തൊട്ടു എട്ടു ഉരു വീതം മൂലമന്ത്രംജപിച്ച് ധേനുമുദ്രപിടിച്ചു കാണിക്കുക.

കിഞ്ചിത്തോയംസമാദായപാന്യപാത്രേഷുനിക്ഷിപേൽ
പൂജാദ്രവ്യാണിചാത്മാനംപ്രോക്ഷയേത്തേനവാരിണാ

അനന്തരം ശംഖിൽനിന്നും കുറച്ചു വെള്ളം എടുത്ത് മററുപാത്രങ്ങളിൽ വീഴ്ത്തി ആവെള്ളംകൊണ്ടുതന്നെ, തന്നേയും പൂജാദ്രവ്യങ്ങളേയും പ്രോക്ഷിക്കുക. എന്നു "ഭൈരവതന്ത്ര"ംപറയുന്നു.

കൃത്വാഷഡംഗന്യാസംചമന്ത്രമഷ്ടോത്തരംശതം
ജപിത്വാദേവതായൈതമർപ്പയേദർഘ്യതോയതഃ

അനന്തരം ഷഡംഗന്യാസംചെയ്തു ഇഷ്ടദേവതയുടെ മൂലമന്ത്രം നൂറെറട്ടുഉരു ജപിച്ച് അർഘ്യജലംകൊണ്ടു ജപം ദേവതക്കായി സമർപ്പിക്കണം.

അഥപീഠപൂജാക്രമഃ.

ഗുരുപങ്ക്തിരുദക്പൂജ്യാ മഹാഗണപതിസ്തഥാവാക്
പൂജയേദക്ഷലാദീനി ദേവസ്യാധസ്തു സപ്ത ച
മണ്ഡൂകംചാപിതസ്യാധഃ രുദ്രംകാലാനലംതഥാ
അധഃകൂർമ്മശിലാരൂഢാം ശരച്ചന്ദ്രനിഭപ്രഭാം
ആധാരശക്തിംപ്രയജേൽ പങ്കജദ്വയധാരിണീം
മൂർദ്ധ്നിതസ്യാഃസമാരൂഢം കൂർമ്മംനീലാഭമർച്ചയേൽ
ഊർദ്ധ്വംബ്രഹ്മശിലാസീന മനന്തംകുന്ദസന്നിഭം
യജേച്ചക്രധരാമൂർദ്ധ്നി ധാരയന്തംവസുന്ധരാം
തമാലശ്യാമലാംതത്ര നീലോൽപലധാരിണീം
അർച്ചയേദ്വസുമതീം സ്ഫുരത്സാഗരമേഖലാം
തസ്യാംരത്നമയംദ്വീപം തസ്മിംശ്ചമണിമണ്ഡപം
യജേൽകല്പതരുംതസ്മിൻ സാധകാഭീഷ്ടസിദ്ധിദാൻ

അധസ്താൽ പൂജയേത്തേഷാം വേദികാം മണ്ഡലോജ്ജ്വലാം
പശ്ചാദഭ്യർച്ചയേത്തസ്യാം പീഠം ധർമ്മാദിഭിഃ പുനഃ
ധർമ്മം വൃഷാനനം രക്തം ജ്ഞാനം കൃഷ്ണം ച സിംഹവൽ
വൈരാഗ്യം ഭൂതവൽ പീതമൈശ്വര്യം കൃഷ്ണഹസ്തിവൽ
അധർമ്മാദീംശ്ചിത്രവർണ്ണാൻ പീഠസ്യാധഃ സമർച്ചയേൽ
ആഗ്നേയാദിഷു കോണേഷു ദിക്ഷു ചാംബുജം യജേൽ
ആനന്ദകന്ദം പ്രഥമം സംവിന്നാളമനന്തരം
സർവ്വതത്വാത്മകം പത്മമഭ്യർച്ചേത്തദനന്തരം
മന്ത്രീ പ്രകൃതിപത്രാണി വികാരമയകേസരാൻ
പഞ്ചാശദ്വർണ്ണബീജാഢ്യാം കർണ്ണികാം പൂജയേത്തതഃ
കലാഭിഃ പൂജയേത്സാർദ്ധം തസ്യാം സൂര്യേന്ദുവാചകം
പ്രണവസ്യ ത്രിഭിർഭാഗൈഃ സത്വാദികാൻ ഗുണാൻ
ആത്മാനമന്തരാത്മാനം പരമാത്മാനമർച്ചയേൽ
ജ്ഞാനാത്മാനം ച വിധിവൽ പീഠമന്ത്രാവസാനകം
പീഠശക്തീഃ കേസരേഷു മദ്ധ്യേ ചന വരാഭയാം
കേസരേഷ്വഷ്ടമാമദ്ധ്യേ പൂർവ്വാദിഷു യഥാക്രമം
തത്തന്മന്ത്രാക്ഷരൈഃ പീഠസ്യ നവശക്തീഃ പ്രപൂജയേൽ
പീഠമന്ത്രേണ ഗന്ധാദ്യൈഃ പീഠമദ്ധ്യേ തരോച്ചയേൽ
ചതുർത്ഥീനമസായുക്തൈഃ സ്വൈഃസ്വൈരേവ തു നാമഭിഃ
മദ്ധ്യേ പുഷ്പാഞ്ജലിം ദദ്യാൽ പീഠമന്ത്രേണ സാധകഃ
മൂലമന്ത്രം സമുച്ചാര്യ ഷഷ്ഠ്യന്തം പീഠനാമ ച
മൂർത്തിം ച കല്പയാമീതി മൂർത്തിമദ്ധ്യേ വിനിക്ഷിപേൽ
[ഇതി ശ്രീകൃഷ്ണശാരദാദിതന്ത്രേഷു]

ദേവന്റെ വലത്ത് ഗ്രൂം ഗുരുഭ്യോ നമഃ,-ദേവന്റെ ഇടത്ത് ഗം ഗണപതയേ നമഃ,-കീഴ്ഭാഗത്തിൽ "ഓം അതലാദി സപ്തപാതാലേഭ്യോ നമഃ,-ഓം മണ്ഡൂകായ നമഃ,-ഓം കാലാഗ്നിരുദ്രായ നമഃ—അതിന്റെ മുകളിൽ "ശരച്ചന്ദ്രനിഭപ്രഭായൈ, പങ്കജദ്വയധാരിണ്യൈ, ഓം ആധാരശക്തയേ നമഃ ,,—അതിന്റെ മുകളിൽ "നീലാഭായ, മഹാകൂർമ്മായ നമഃ,,, അതിന്റെ മുകളിൽ "സഹസ്രശിരസേ, ശ്വേതവർണ്ണായ, ചക്രധരായ, വസുന്ധരാധരായ, അനന്തായ നമഃ,-തമാലശ്യാമലായൈ, നീലേന്ദീവരധാരിണ്യൈ, സ്ഫുരത്സാഗര മേഖലായൈ, പൃഥിവ്യൈ നമഃ;—ഓം രത്നദ്വീപായ നമഃ,—ഓം മണിമണ്ഡപായ നമഃ, ഓം സാധകാഭീഷ്ടദാതൃഭ്യഃ കല്പവൃക്ഷേഭ്യോ നമഃ"—അതിന്റെ കീഴ്ഭാഗം "മണിവേദികായൈ നമഃ-ഓം രത്നസിംഹാസനായ നമഃ" അഗ്നികോണിൽ,— രക്തവർണ്ണവൃഷഭാകാരായ ധർമ്മായ ന

നമഃ" നിരൃതികോണിൽ "ശ്യാമവൎണ്ണസിംഹാകാരായജ്ഞാനായനമഃ,—വായുകോണിൽ "പീതവൎണ്ണഭൂതാകാരായ വൈരാഗ്യായനമഃ— ഈശകോണിൽ "കൃഷ്ണവൎണ്ണ ഗജാകാരായ ഐശ്വൎയ്യായനമഃ,—കിഴക്ക "ഓംഅധൎമ്മായനമഃ. തെക്ക ഓംഅജ്ഞാനായനമഃ—പടിഞ്ഞാറ് ഓം അവൈരാഗ്യായനമഃ,—വടക്ക് ഓം അനൈശ്വൎയ്യായനമഃ,—പീഠമദ്ധ്യത്തിൽ ഊൎദ്ധ്വാദ്ധ്യക്രമേണ "ഓം ആനന്ദ കന്ദായനമഃ,—ഓം സംവിന്നാളായ നമഃ;—ഓം സൎവ്വതത്വാത്മക പത്മായനമഃ,—ഓം പ്രകൃതിമയപത്രേഭ്യോ നമഃ,—ഓം വികാരമയകേസരേഭ്യോ നമഃ,—ഓം പഞ്ചാശദ്വൎണ്ണബീജാഢ്യകൎണ്ണികായൈ നമഃ." (അതിൽ)

"ഓം സൂൎയ്യമണ്ഡലായദ്വാദശകലാത്മനേനമഃ—ഓം സോമമണ്ഡലായ ഷോഡശകലാത്മനേനമഃ—ഓം മംവഹ്നിമണ്ഡലായ ദശകലാത്മനേ നമഃ—സം. സത്വായനമഃ —രം രജസേ നമഃ—തം തമസേനമഃ—ആം. ആത്മനേ നമഃ— അം അന്തരാത്മനേനമഃ—പംപരമാത്മനേനമഃ ഹ്രീംജ്ഞാനാത്മനേ നമഃ."

അനന്തരം അതാതുദിക്കുകളിൽ അതാതുകല്പത്തിൽ പറയപ്പെട്ടശക്തികളെ പൂജിച്ചു മദ്ധ്യത്തിൽ "ഓംഇഷ്ടദേവതായോഗപീഠായനമഃ, എന്നുയഥാശക്തി പൂജിക്കുക.

ആവാഹനാദികംകുൎയ്യാൽമൂൎത്ത്യാദൌനവധാത്വതൽ
ആദാവാവാഹനംകുൎയ്യാത്ത്രിജപന്മൂലമന്ത്രകം
സഹസ്രാരാൽസൂക്ഷ്മരൂപേണദേവമാഗത്യമൂൎത്തിഷു
സ്ഥിതമേവംഭാവയിത്വാസുഷുമ്നാവൎത്മനാസുധീഃ
ആനീയദേവംസ്വസ്ഥാനാന്നാസികാരന്ധ്രനിൎഗ്ഗതം
കരപുഷ്പാഞ്ജലൌസ്ഥാപ്യതംദത്വാദേവമൂൎദ്ധനി
ദേവസ്യതേജസ്സ്വൻമൂൎത്താവാവാഹന്യാഖ്യമുദ്രയാ
സ്ഥാപയേദുച്ചരൻമൂല മേതദ്വാവാഹനംമതം
തതഃസംസ്ഥാപനംകുൎയ്യാദിഹതിഷ്ഠേഹതിച്ച
മൂലാന്തേദേവതാനാമതസ്യാന്തേചവദേദിതി
ആസ്ഥാപനീയമുദ്രാംചദൎശയിത്വാവിഭാവയേൽ
ജാതഃസ്ഥിരോദേവഇതിപശ്ചാത്സംപ്രാൎത്ഥയേദിതി
ദേവേശഭക്തിസുലഭ സൎവ്വാവരണസംയുത
യാവത്വാംപൂജയിഷ്യാമി താവത്വംസുസ്ഥിരോഭവ
ഏവംസംപ്രാൎത്ഥ്യദേവേശം സന്നിധാപനമാചരേൽ
മൂലമന്ത്രാന്തമുച്ചാൎയ്യ സംബുദ്ധ്യന്താം ചദേവതാം

ഇഹത്വംസന്നിധേഹീതി ദചാരുക്ത്വാസ്വസ്യസന്നിധൌ
സ്ഥിതാംദേവം തോഷയേച്ച സന്നിധാപന മുദ്രയാ
സന്നിരോധം തതഃ കുൎയ്യാൻമൂലമുച്ചാൎയ്യദേവതാം
സംബുദ്ധ്യന്താം സമുച്ചാൎയ്യ സന്നിരുദ്ധാഭവേതിച
ഉചിരുച്ചരേൽ കൃപാപൂൎണ്ണാം ഭക്ത്യായോഗനിരോധിതാം
പ്രതിമായാം സ്ഥിരീജാതാം ദേവതാമിതിചിന്തയേൽ
സംമുഖീ കരണംകുൎയ്യാൻ മൂലമുച്ചാൎയ്യദേവതാം
സംബുദ്ധ്യന്താം വദേൽപശ്ചാ ത്സംമുഖോഭവഇത്യപി
ധ്യായേത്സ്വസംമുഖംദേവം സുപ്രസന്നാനനാംബുജം
സംമുഖീകരണീംമുദ്രാം ദൎശയേദിതിതൽസ്മൃതം
തതോവകുണ്ഠനംകുൎയ്യാൻ മൂലമുച്ചാൎയ്യ ദേവതാം
സംബുദ്ധ്യന്താമവകുണ്ഠി തോഭവതിപ്രദൎശയേൽ
അവകുണ്ഠനമുദ്രാംച പ്രദൎശ്യചിന്തയേദിതി
ഭക്ത്യാസംമോഹിതംദേവം വിസ്മയോൽഫുല്ലലോചനം
സകലീകരണംചൈവ ദ്ദേവസ്യഹൃദയാദിഷു
ഷഡംഗമന്ത്രാൻ വിന്യസ്യ മൂലമുച്ചാൎയ്യദേവതാം
സംബുദ്ധ്യന്താം ചസകലീ കൃതോഭവവദേത്തതഃ
ധ്യായേദംഗാനിദേവേശേ പ്രതിഷ്ഠാന്യംഗദേവതാഃ
ബദ്ധ്വാസമ്യഗ്ധേനുമുദ്രാം ദേവമൂൎദ്ധ്നിപ്രവൎഷണം
ജായതേചാമൃതസ്യേതി ധ്യായന്നഘോടകേനച
ത്രിഃസിഞ്ചേന്മൂലമന്ത്രേണ മൂലംസംബോധനാന്തംച
ദേവ നാമാമൃതീകൃതഃ ഭവേതിച വദേദിത്ഥം
അമൃതീകരണംസ്മൃതം പരമീകരണം വക്ഷ്യേ
മഹാമുദ്രാം ചബന്ധയേൽ ഉച്ചാൎയ്യ ന്മൂലമന്ത്രംച
പൂൎവ്വൽപരമാകൃതി കൃതോഭവേതിച പ്രോക്ത്വാ
ധ്യായേദ്ദേവസ്യമസ്തകേ പരമാമൃതവൃഷ്ടിംച

[ഇതി മേരുതന്ത്രേ]

അനന്തരംമൂൎത്ത്യാദിയിൽ ആവാഹനാദികളെ ചെയ്യണം. അതു് രണ്ടു വിധമുണ്ട്.

1 മൂലമന്ത്രംമൂന്നുരു ജപിച്ച് ഇഷ്ടദേവൻ സ്വൎഗ്ഗലോകത്തിൽനിന്നും സൂക്ഷ്മരൂപത്തോടുകൂടി വന്നിട്ട് മൂൎത്തിയിൽഇരിക്കുന്നതായിവിചാരിച്ച് ദേവനെ സ്വസ്ഥാനത്തിൽനിന്നും സുഷുമ്നാ നാഡിവഴിയായി മൂക്കള സുഷിരത്തിൽ വരുത്തിതൻ കയ്യിലിരിക്കുന്ന പുഷ്പാഞ്ജലിയിൽ സ്ഥാപിച്ച് പുഷ്പംദേവന്റെശിരസ്സിൽസമൎപ്പിച്ച് ആവാഹനീമുദ്ര പിടിച്ചുകാണി

ച്ച മൂലമന്ത്രംചൊല്ലിദേവന്റെ തേജസ്സ് പ്രതിമയിൽ സ്ഥാപിക്കണം. ഇതു് "ആവാഹനം".

2 അനന്തരം സംസ്ഥാപനീമുദ്രകാട്ടി കാണിച്ച മൂലമന്ത്രം ചൊല്ലി "ഇഷ്ടദേവതേ! ഇഹതിഷ്ഠ ഇഹതിഷ്ഠ" എന്നുച്ചരിച്ച് ഇഷ്ടദേവതപ്രതിമയിൽ സ്ഥിരയായിഭവിച്ചു എന്നുവിചാരിച്ച്; സകലആവരണ ദേവതകളോടുകൂടിയവനായി, ഭക്തികൊണ്ടു് നിഷ്പ്രയാസേന ലഭിക്കുന്നവനായിരിക്കുന്ന ഹേ ദേവനാഥാ! ഞാൻ എതുവരെ അങ്ങയെപൂജിക്കുന്നുവോ അതുവരെ അവിടുന്ന് സുസ്ഥിരനായ് ഭവിക്കേണമേ! എന്നുപ്രാർത്ഥിക്കുക. ഇതു് "സംസ്ഥാപനം."

3 അനന്തരംസന്നിധാപനീമുദ്രകാട്ടി കാണിച്ച്മൂലമന്ത്രംചൊല്ലി "ഇഷ്ടദേവതേ! ത്വം ഇഹ സന്നിധേഹി സന്നിധേഹി" എന്ന് ഉച്ചരിച്ച് തന്റെ സന്നിധാനത്തിൽ ദേവൻ സ്ഥിതിചെയ്യുന്നതായി വിചാരിച്ച ആ മുദ്രകൊണ്ടുതന്നെ ദേവനെ സന്തോഷിപ്പിക്കുക. ഇതു് "സന്നിധാപനം."

4 അനന്തരം സന്നിരോധനീമുദ്രകാട്ടി കാണിച്ച മൂലമന്ത്രംചൊല്ലി "ഇഷ്ടദേവതേ! സന്നിരുദ്ധാഭവ സന്നിരുദ്ധാഭവ" എന്നുച്ചരിച്ച ദയാപരിപൂർണ്ണയായിരിക്കുന്ന ഇഷ്ടദേവതയെ ഭക്തയോഗംകൊണ്ടുതടഞ്ഞു് പ്രതിമയിൽ സ്ഥിരയാക്കിയതായി വിചാരിക്കുക. ഇത് "സന്നിരോധനം."

5 തദനന്തരം സംമുഖീകരണീമുദ്രകാട്ടി കാണിച്ച്മൂലമന്ത്രംചൊല്ലി "ഇഷ്ടദേവതേസംമുഖീകൃതാഭവ" എന്നുച്ചരിച്ച് ഇഷ്ടദേവൻപ്രസന്നനായി തനിക്ക് അഭിമുഖനായിട്ട് സ്ഥിതിചെയ്യുന്നതായ്വിചാരിക്കുക. ഇതു് "സംമുഖീകരണം"

6 അനന്തരം അവകുണ്ഠനീമുദ്രകാട്ടി കാണിച്ച്മൂലമന്ത്രംചൊല്ലി "ഇഷ്ടദേവതേ! അവകുണ്ഠിതാഭവ" എന്നുച്ചരിച്ച ദേവൻ ഭക്തികൊണ്ടു സമ്മോഹിച്ച വിസ്മയത്തോടുകൂടി കണ്ണുകൾ വികസിപ്പിച്ച നോക്കുന്നതായി വിചാരിക്കുക. ഇത് "അവകുണ്ഠനം."

7 അനന്തരം ഇഷ്ടദേവന്റെഹൃദയാദി സ്ഥാനങ്ങളിൽ "ഓം ഹൃദയായനമഃ", ഇത്യാദിഷഡംഗമന്ത്രംന്യസിച്ച് മൂലമന്ത്രംചൊല്ലി "ഇഷ്ടദേവതേ!സകലീകൃതാഭവ" എന്നുച്ചരിച്ച് അവയവിയായിരിക്കുന്ന ഇഷ്ടദേവനിൽ അംഗദേവതകൾ സ്ഥിരകളായിഭവിച്ചു എന്നു വിചാരിക്കുക. ഇതു് "സകലീകരണം."

8 അനന്തരം ദേവന്റെശിരസ്സിന്മുകളിൽധേനുമുദ്രപിടിച്ചുകാണിച്ചുഅമൃതവർഷം ഉണ്ടാകുന്നുഎന്നുവിചാരിച്ചുമൂലമന്ത്രംകൊണ്ടുമൂന്നുപ്രാവശ്യം അർഘ്യജലംപ്രോക്ഷിച്ചു പിന്നെയും ധേനുമുദ്രപിടിച്ചുകാണിച്ച് മൂലമന്ത്രംചൊല്ലി "ഇഷ്ടദേവതേ! അമൃതീകൃതാഭവ" എന്നുച്ചരിക്കുക. ഇത് "അമൃതീകരണം"

9 അനന്തരം ഇഷ്ടദേവന്റെ ശിരസ്സിന്മേൽ മഹാമുദ്രപിടിച്ചു കാണിച്ച്മൂലമന്ത്രം ചൊല്ലി "ഇഷ്ട ദേവതേ! പരമീകൃതാഭവ"എന്നുച്ചരിക്കുക. ഇത് "പരമീകരണം."

[എന്നും മേരുതന്ത്രം പറയുന്നു.]

അഥ ആവാഹനാദി

മുദ്രാലക്ഷണാനി.

ഹസ്താഭ്യാമഞ്ജലിം ബദ്ധ്വാനാമികാമൂലപർവ്വണി
അംഗുഷ്ഠൌനിഃക്ഷിപേത്സേയം മുദ്രാത്വാവാഹനീമതാ
അധോമുഖീത്വിയം ചേൽസ്യാൽസ്ഥാപിനീതിനിഗദ്യതെ
ഉച്ഛ്രിതാംഗുഷ്ഠമുഷ്ട്യോസ്തു സംയോഗാൽസന്നിധാപനീ
അന്തഃ പ്രവേശിതാംഗുഷ്ഠാ സൈവസംരോധിനീമതാ
ഉത്താനമുഷ്ടിയുഗലാസമ്മുഖീകരണീഭവേൽ
സവ്യഹസ്തകൃതാമുഷ്ടിർ ദീർഘാധോമുഖതർജ്ജനീ
അവകുണ്ഠനമുദ്രേയ മഭിതോഭ്രാമിതാസതി
ദേവതാംഗേ ഷഡംഗാനാം ന്യാസഃസ്യാൽ സകലീകൃതിഃ
അന്യോന്യാഭിമുഖാശ്ലിഷ്ട കനിഷ്ഠാനാമികാപുനഃ
തഥാതർജ്ജനീമദ്ധ്യാ ധേനുമുദ്രാമൃതപ്രദാ
അന്യോന്യഗ്രഥിതാംഗുഷ്ഠാപ്രസാരിതപരാംഗുലിഃ
മഹാമുദ്രേയമുദിതാ . . . . . . .
പ്രയോജയേദിമാമുദ്രാ ദേവതാഹ്വാനകർമ്മണി

[ഇതിലക്ഷണസംഗ്രഹേ)

1 രണ്ടു കൈകളും കൂപ്പി വിടുർത്തി അണിവിരൽ മൂലത്തിൽ പെരുവിരൽപുറംചേർത്തുകാണിക്കുന്നതു് "ആവാഹനി"മുദ്ര.

2 ഇതുതന്നെകമഴ്ത്തികാണിക്കുന്നതു് "സംസ്ഥാപനി"മുദ്ര.

3 കൈരണ്ടുംചുരുട്ടി പെരുവിരൽ നിവർത്തി കൂട്ടിപ്പിടിച്ചുകാണിക്കുന്നതു് "സന്നിധാപനി"മുദ്ര.

4 ഇതുതന്നെപെരുവിരൽരണ്ടും ഉള്ളിൽ കടത്തിപ്പിടിച്ചു കാണിക്കുന്നതു് "സന്നിരോധിനി"മുദ്ര.

5. ഇതു തന്നെ മലത്തിപ്പിടിച്ചു കാണിക്കുന്നതു് "സംമുഖീകരണി" മുദ്ര.

6. ഇടത്തുകൈ ചുരുട്ടി കമഴ്ത്തി ചൂണ്ടാണിവിരൽ നിവൎത്തിച്ചുറം കാണിക്കുന്നതു് "അവകുണ്ഠന" മുദ്ര.

7. ഹൃദയാദിസ്ഥാനങ്ങളിൽ ഷഡംഗമുദ്രകളെകൊണ്ടു ഷഡംഗമന്ത്രങ്ങൾ ന്യസിക്കുന്നതു് "സകലീകരണി" മുദ്ര.

8. കൈപ്പുടം രണ്ടും പരസ്പരം അഭിമുഖമായി കൂട്ടി വിരലുകൾ കോൎത്തുപിടിച്ചു കമിഴ്ത്തി വലത്തുകൈ ചെറുവിരലും ഇടത്തുകൈ അണിവിരലും, ഇടത്തുകൈ ചെറുവിരലും വലത്തുകൈ അണിവിരലും, വലത്തുകൈ ചൂണ്ടാണിവിരലും ഇടത്തുകൈ നടുവിരലും, ഇടത്തുകൈ ചൂണ്ടാണിവിരലും വലത്തുകൈ നടുവിരലും തമ്മിൽ കൂട്ടിപ്പിടിച്ചു കാണിക്കുന്നതു് "ധേനു" മുദ്ര.

9. കൈപ്പുടം രണ്ടും ദേവന്നു അഭിമുഖമായി പിടിച്ചു പെരുവിരൽ രണ്ടും കൂട്ടിപ്പിണച്ചു മറ്റു വിരലുകൾ വിടുൎത്തിപ്പിടിച്ചു കാണിക്കുന്നതു് "മഹാമുദ്ര".

ഇപ്രകാരം പറയപ്പെട്ട ഒരം മുദ്രകൾ ദേവതാഹ്വാനകൎമ്മത്തിൽ പ്രയോഗിക്കേണ്ടതാകുന്നു. തൽക്കാലം സ്ഥാപിക്കുന്നതു് പ്രതിമയാണെങ്കിൽ * പ്രാണപ്രതിഷ്ഠ കഴിക്കണം.

വിധായദേവതാമൂൎത്തൌ മൂലന്യാസമശേഷതഃ
ആസനാദിപ്രസൂനാന്താ നുപചാരാൻ സമൎപ്പയേൽ

അനന്തരം ദേവമൂൎത്തിയിൽ മൂലമന്ത്രത്തിന്റെ ന്യാസങ്ങൾ അശേഷം ന്യസിച്ചു് 'ആസനം' മുതൽ 'പുഷ്പം' വരെയുള്ള ഉപചാരങ്ങൾ സമൎപ്പിക്കണം.

ഉപചാരസംഖ്യാ.

ഗന്ധംപുഷ്പംതഥാധൂപം ദീപംനൈവേദ്യമേവച
ഏതേപഞ്ചോപചാരാശ്ച കൈവല്യഫലദായിനഃ

ഗന്ധം, പുഷ്പം, ധൂപം, ദീപം, നൈവേദ്യം ഇങ്ങനെ ഉപചാരങ്ങൾ അഞ്ചു്. ഇതുകൾ മോക്ഷപ്രാപ്തിയെ നൽകുന്നവകളാകുന്നു എന്നു "നവരത്നേശ്വര"ത്തിൽ പറയുന്നു.

പാദ്യമൎഘ്യംതഥാസ്നാനം മധുപൎക്കാചമംതഥാ
ഗന്ധാദയോനിവേദ്യാന്താ ഉപചാരാദശക്രമാൽ

പാദ്യം, അൎഘ്യം, സ്നാനം, മധുപൎക്കം, ആചമനം, ഗന്ധം,

* പ്രാണപ്രതിഷ്ഠാമന്ത്രം ഒടുവിൽ.

പുഷ്പം, ധൂപം, ദീപം, നൈവേദ്യം ഇപ്രകാരം ഉപചാരങ്ങൾ പത്ത് എന്നു "മഹാകാലസംഹിത"യിൽ പറയുന്നു.

പാദ്യമർഘ്യാചമനീയം സ്നാനംചതഥാഖ്യനക്രമാൽ
ഗന്ധംപുഷ്പഞ്ചധൂപംച ദീപംനൈവേദ്യമേവച
പുനരാചമനീയഞ്ച ദശൈതാൻസംപ്രചക്ഷതെ

പാദ്യം, അർഘ്യം, ആചമനം, സ്നാനം, ഗന്ധം, പുഷ്പം, ധൂപം, ദീപം, നൈവേദ്യം, പുനരാചമനീയം ഇപ്രകാരം ഉപചാരങ്ങൾ പത്ത് എന്നു "സംഹിത"യിൽ പറയുന്നു.

പാദ്യമർഘ്യാചമംസ്നാനം പുനരാചമനീയകം
ഗന്ധാക്ഷതപ്രസൂനാനി ധൂപദീപനിവേദ്യകം.
താംബൂലാദ്വാദശ പ്രോക്താ ഉപചാരാഃപ്രപൂജനേ.

പാദ്യം, അർഘ്യം, ആചമനം, സ്നാനം, പുനരാചമനം, ഗന്ധം, അക്ഷതം, പുഷ്പം, ധൂപം, ദീപം, നൈവേദ്യം, താംബൂലം എന്നിങ്ങനെ ഉപചാരങ്ങൾ പന്ത്രണ്ടാണ് എന്നു "കല്പരത്നാവലി"യിൽ പറയുന്നു.



ആസനംസ്വാഗതംപാദ്യ മർഘ്യമാചമനീയകം
മധുപർക്കാചമസ്നാന വസനാഭരണാനിച
സുഗന്ധസുമനോധൂപ ദീപനൈവേദ്യചന്ദനം
പ്രയോജയേദർച്ചനായാ മുപചാരാംസ്തുഷോഡശ.

ആസനം, സ്വാഗതം, പാദ്യം, അർഘ്യം, ആചമനം, മധുപർക്കം, ആചമനീയം സ്നാനം, വസ്ത്രം, ആഭരണം, ഗന്ധം, പുഷ്പം, ധൂപം, ദീപം, നൈവേദ്യം, ചന്ദനം എന്നിങ്ങനെ ഉപചാരങ്ങൾ പതിനാറെന്ന് "നവരത്നേശ്വര"ത്തിൽ പറയുന്നു.

ആസനംസ്വാഗതംപാദ്യ മർഘ്യാചമനീയകം
സ്നാനംവാസോപവീതംച ഗന്ധംപുഷ്പംച ധൂപകം
ദീപമന്നംചതർപ്പണം മാല്യാനുലേപനംചൈവ
നമസ്കാരംവിസർജ്ജനം— . . . , . .

ഇങ്ങിനെ ഉപചാരങ്ങൾ പതിനെട്ടുഎന്നു "ശാരദാ"ത്തിൽ പറയുന്നു.

ആസനാഭ്യഞ്ജനേതദ്വ ദ്വർത്തനനിരീക്ഷണേ
സമ്മാനംവൈസസ്പിരാദെഃ സ്നപനാവാഹനേതഥാ
പാദ്യാർഘ്യാചമനീയേച സ്നാനീയമധുപർക്കകൌ
പുനരാചമനീയംച വസ്ത്രംയജ്ഞോപവീതകം
അലങ്കാരംഗന്ധപുഷ്പേ ധൂപദീപൌതഥൈവച •

താംബൂലാനി ച നൈവേദ്യം പുഷ്പമാലാ തഥൈവ ച
അനുലേപനശയ്യേ ച ചാമരം വ്യജനം തഥാ
ആദർശദർശനം ചൈവ നമസ്കാരോഥ നർത്തനം
ഗീതവാദ്യവിതാനാനി സ്തുതിർഹോമപ്രദക്ഷിണം
ദന്തകാഷ്ഠപ്രദാനം ച തതോ ദേവവിസർജ്ജനം
ഉപചാരാസ്ത്വമേ ജ്ഞേയാ ഷട്ത്രിംശൽ സുരപൂജനേ.

ഇങ്ങനെ മുപ്പത്താറ് ഉപചാരങ്ങൾ എന്നു „സുന്ദരീരഹസ്യ"ത്തിൽ പറയുന്നു.

ഏവം പഞ്ച, ഷട്, അഷ്ടൗ, ദശ, ദ്വാദശ, ഷോഡശ,
ചതുർവിംശതി സംഖ്യാകാ ദ്വാത്രിംശദ്വാ തതോധികാഃ
ഷട്ത്രിംശച്ചതുഃഷഷ്ടിരുപചാരാഃ പ്രകീർത്തിതാഃ

ഒന്ന്, അഞ്ച്, ആറ്, എട്ട്, പത്ത്, പന്ത്രണ്ട്, പതിനാറ്, ഇരുപത്തിനാല്, മുപ്പത്തിരണ്ട്, മുപ്പത്താറ്, അറുപത്തിനാല്, ഇത്ര സംഖ്യകൾ ഉണ്ട് എന്നു „ഉപചാരദർപ്പണ"ത്തിൽ പറയുന്നു.

ധ്യാനമാവാഹനം ചൈവ സ്വാഗതാദിപ്രശ്നം
ആസനം പാദ്യമർഘ്യം ച തഥാ ചാചമനീയകം
മധുപർക്കം തതഃ സ്നാനം വസ്ത്രം ഗന്ധസ്തഥാക്ഷതാഃ
ഭൂഷണം ചോപവീതം ച പുഷ്പം ധൂപഃ പ്രദീപകഃ
ഭോജനം ചൈവ പാനീയം ദക്ഷിണാരാർത്തികം തഥാ
തതഃ പുഷ്പാഞ്ജലിഃ പ്രോക്താ പ്രദക്ഷിണനമസ്കൃതീ

ഇത്രയും ഉപചാരങ്ങൾ സാധാരണങ്ങളാകുന്നു എന്നു „ദർപ്പണ"ത്തിൽ പറയുന്നു.

ഉപചാരേഷു സർവ്വേഷു യൽകിഞ്ചിദ്ദുർല്ലഭം ഭവേൽ
തത്സർവ്വം മനസാ ധ്യാത്വാ പുഷ്പാക്ഷതേണ കല്പയേൽ

എല്ലാ ഉപചാരങ്ങളിൽ വച്ചും ഏതെങ്കിലും ഒന്നു കിട്ടാതെ വന്നാൽ അതിനെ മനസ്സുകൊണ്ടു വിചാരിച്ചു ഒരു പുഷ്പം സമർപ്പിച്ചാൽ മതി എന്ന് „കുലോഡ്ഡീശതന്ത്ര"ത്തിൽ പറയുന്നു.

അഥ ഉപചാരസമർപ്പണവിധിഃ.

ദേവസ്യ വാമഭാഗേ തു ദദ്യാന്മൂലേന ചാസനം
പൗഷ്പം ദാരുമയം വാസ്ത്രം ചാർമ്മം കൌശേയതൈജസം
ഷഡ്വിധം ചാസനം പ്രോക്തം ദേവതാപ്രീതികാരകം

ദേവതോഷത്തെ ചെയ്യുന്നതായ ആസനം ആറുവിധമാകുന്നു

൧ പുഷ്പം=സുഗന്ധപുഷ്പങ്ങളെക്കൊണ്ടുണ്ടാക്കിയതു്
൨ ദാരുമയം=ചന്ദനാദികളെക്കൊണ്ടുണ്ടാക്കിയതു്.

൩. വാസ്ത്രം = കാർപ്പാസതന്തുക്കൾ കൊണ്ടുണ്ടാക്കിയത്

൪ ചാർമ്മം = മാൻ, പുലി, ഇത്യാദിമൃഗത്തുകൽ കൊണ്ടുണ്ടാക്കിയത്

൫ കൗശേയം = കൃമിഭാഗങ്ങളെകൊണ്ടുണ്ടാക്കിയത്

൬ തൈജസം = പൊൻ, വെള്ളി ഇത്യാദികൊണ്ടുണ്ടാക്കിയത്

മൂലമന്ത്രേണതാൽകൂടി ദേവന്റെ ഇടത്തുഭാഗത്താണ് ആസനം സമർപ്പിക്കേണ്ടത് എന്ന് "സാരസംഗ്രഹ"ത്തിൽ പറയുന്നു.

ധ്യാത്വാ ഇതി മൂലാന്തേ സ്വാഗതം പരികല്പയേൽ

ദേവതയെ ആവാഹിച്ചു ധ്യാനിച്ച് പിന്നീട് മൂലമന്ത്രം ചൊല്ലി സ്വാഗതം കല്പിക്കണമെന്ന് "മേരുതന്ത്ര"ത്തിൽ പറയുന്നു.

പാദ്യം പാദാംബുജേ ദദ്യാ ദ്ദേവസ്യ ഹൃദയേന തു

പാദ്യം "നമഃ" എന്ന മന്ത്രം കൊണ്ടു തൃപ്പാദങ്ങളിൽ സമർപ്പിക്കണമെന്ന് "ജ്ഞാനമാല"യിൽ പറയുന്നു.

ഹസ്താബ്ജയോസ്തതോ ദദ്യാ ദർഘ്യം തോയൈഃ സുവാസിതൈഃ

അർഘ്യം സുഗന്ധജലംകൊണ്ടു തൃക്കൈകളിൽ സമർപ്പിക്കണമെന്നു "ശ്യാമലതന്ത്ര"ത്തിൽ പറയുന്നു.

അർഘ്യാദിശേഷതസ്തന്മൂർദ്ധ്നി ശിരോമന്ത്രേണ പൂജകഃ.

അർഘ്യം "സ്വാഹാ" എന്ന മന്ത്രം കൊണ്ടു ശിരസ്സിങ്കൽ സമർപ്പിക്കണമെന്നു "ജ്ഞാനമാല"യിൽ പറയുന്നു.

അർഘ്യം മൂർദ്ധ്നി സ്വാഹാ മന്ത്രേണ സാധകഃ.

എന്നു "മഹാകാലസംഹിത"യിലും പറയുന്നു.

പാദ്യം ഹൃന്മനുനാ ദദ്യാ ദർഘ്യം ജ്വലനജായയാ

സ്വധയാചമനീയം ച തേനൈവ മധുപർക്കകം.

പാദ്യം "നമഃ" എന്ന മന്ത്രംകൊണ്ടും, അർഘ്യം "സ്വാഹാ" എന്ന മന്ത്രം കൊണ്ടും; ആചമനവും, മധുപർക്കവും "വം" എന്ന മന്ത്രം കൊണ്ടും സമർപ്പിക്കണമെന്ന് "സിദ്ധാന്തസാര"ത്തിൽ പറയുന്നു.

സ്വധാമന്ത്രേണ വദനേ ദദ്യാദാചമനീയകം.

ആചമനം "സ്വാഹാ" എന്ന മന്ത്രം കൊണ്ടും,

സ്വധാമനുനാ തതഃ കുര്യാ മധുപർക്കം മുഖാംബുജേ.

മധുപർക്കം "സ്വാഹാ" എന്ന മന്ത്രംകൊണ്ടും തിരുമുഖത്തിൽ സമർപ്പിക്കണമെന്ന് "ശാരദാതിലക"ത്തിൽ പറയുന്നു.

തേനൈവ മനുനാ കുര്യാ ദ്ദ്വിരാചമനീയകം.

"സ്വാഹാ" എന്ന മന്ത്രംകൊണ്ടുതന്നെ ആചമനവും സമർപ്പിക്കണമെന്നു "ശാരദാതിലകത്തിൽ" പറയുന്നു.

ആദൗ മന്ത്രം സമുച്ചാര്യ പശ്ചാദ്ദ്രവ്യം സമർച്ചയേൽ
സമ്പ്രദാനം തദന്തേ തു ത്യാഗാർത്ഥകപദം തതഃ.
ഏവം ക്രമേണ ദേവേശി ഉപചാരാൻ പ്രകല്പയേൽ.

ആദ്യം മൂലമന്ത്രവും പിന്നീട് ദ്രവ്യങ്ങളും ചതുർത്ഥ്യന്തമായിട്ടും ഒടുവിൽ "നമഃ സ്വസ്തി സ്വാഹാ" ഇത്യാദി ത്യാഗാർത്ഥപദവും ചേർത്ത് ഉച്ചരിച്ച് ഉപചാരങ്ങൾ സമർപ്പിക്കണമെന്ന് "കുലസാരത്തിൽ" പറയുന്നു.

സ്നാനം വാസഃ സാലങ്കരണം ഗന്ധം പുഷ്പം പ്രദാർപ്പയേൽ.

സ്നാനം, വസ്ത്രം, ഭൂഷണം, ഗന്ധം പുഷ്പം—എന്നിവ "നമഃ" എന്ന മന്ത്രംകൊണ്ടു സമർപ്പിക്കണമെന്ന് "നിബന്ധ"ത്തിൽ പറയുന്നു.

വസ്ത്രലക്ഷണം.

അഛിദ്രം മലഹീനം ച സദശം യന്നധാരിതം
കാർപ്പാസജം വാ കൗശേയം രാങ്കവം വാ വിശിഷ്യതേ.

ദ്വാരത്തോടും അഴുക്കോടും കൂടാത്തതും, കരയോടുകൂടിയതും; കുരുപ്പരുത്തിനൂൽ, പുഴുക്കൂട്ടിലെ നൂൽ, മാൻരോമം എന്നിവകളിൽവച്ച് ഏതെങ്കിലും ഒന്നുകൊണ്ടുണ്ടാക്കിയതുമായ വസ്ത്രം ശ്രേഷ്ഠമാകുന്നു.

വിഷ്ണുവിനു മഞ്ഞപ്പട്ടും—ശിവൻ, സരസ്വതി, പാർശ്വനാഥൻ ഇത്യാദികൾക്ക വെള്ളവസ്ത്രവും; ശക്തി, സൂര്യൻ, വിഘ്നൻ, ഭൗമൻ. സൌഗതൻ ഇത്യാദികൾക്ക് ചുമപ്പുവസ്ത്രവും, ഭൈരവൻ തുടങ്ങിയുള്ളവർക്ക് കറുത്തവസ്ത്രവും, രാധാദികൾക്ക നീലവസ്ത്രവും ഇഷ്ടമാകുന്നു.

തൈലാദിദൂഷിതാദ്രോഗഃ സഛിദ്രാദ്ബന്ധ്യതാ ഭവേൽ
പരകീയാച്ച ദാരിദ്ര്യം ജീർണ്ണാദായുഃക്ഷയോ ഭവേൽ.
ദഗ്ധാദ്വിപദ്ഭവേത്തരഃ മലിനാൽ കാന്തിഹീനതാ.

വസ്ത്രം എണ്ണമുതലായതു വീണു ദുഷിച്ചാൽ രോഗവും, ദ്വാരത്തോടുകൂടിയിരുന്നാൽ ഉപദ്രവവും, അന്യനുള്ളതായിരുന്നാൽ ദാരിദ്ര്യവും, പഴകിപ്പൊട്ടിയിരുന്നാൽ അല്പായുസ്സും, വന്തിരുന്നാൽ ആപത്തും, മുഷിഞ്ഞിരുന്നാൽ കാന്തിനാശവും ഫലം.

അഥ ഗന്ധഃ.

സംഘർഷജഃ പരിമളഃ ക്ഷോദജഃ വഹ്നിസംഭവഃ
ക്ലിന്നസാരാഭിധാനശ്ച ഗന്ധഃ പഞ്ചവിധോ മതഃ.

സംഘർഷജം=അരച്ച ചന്ദനം മുതലായതു്.
പരിമലം=സുഗന്ധദ്രവ്യങ്ങൾ മർദ്ദിച്ച ചേർത്തതു്.
ക്ഷോദജം=പച്ചകർപ്പൂരംമുതലായതു് പൊടിച്ചചേർത്തതു്.
വാഹ്നിസംഭവം=കസ്തൂരിതുടങ്ങിയുള്ളവ ചേർത്തതു്.
കൃഷ്ണസാരം=അത്തർമുതലായവ ചേർത്തതു്.

എന്നിങ്ങനെ ഗന്ധം അഞ്ചു വിധമുണ്ടു്. എന്നു "സിദ്ധാന്തസാര"ത്തിൽ പറയുന്നു.

അഥ കർദ്ദമഃ.

യാക്ഷം,ദൈവം,ച ഗാന്ധർവ്വം കർദ്ദമംത്രിതയംമതം
ധർമ്മാ,ർത്ഥ,മോക്ഷ,കാമാനാം സാധനം ദേവതാപ്പിതാം.

"യാക്ഷം, ദൈവം, ഗാന്ധർവ്വം"—എന്നിങ്ങനെ കർദ്ദമം മൂന്നുവിധം. ഇതു് ദേവതക്കു സമർപ്പിച്ചാൽ "ധർമ്മാ,ർത്ഥ, കാമ,മോക്ഷ"ങ്ങൾ സിദ്ധിക്കുമെന്നു് "സിദ്ധാന്തസാര"ത്തിൽ പറയുന്നു.

കുരംഗമദ കക്കോല കാലാഗുരു സിതാഭ്രകൈഃ
പ്രമോദകൃദ്ദേവതാനാം വിജ്ഞേയോ യക്ഷകർദ്ദമഃ
സഏവ ഗോരോചനായുക്തോ ദേവകർദ്ദമ ഉച്യതേ.
പടീരയുഗേവ പങ്കോ വിജ്ഞേയോ ഗന്ധർവ്വ കർദ്ദമഃ.

കസ്തൂരി, തക്കോലം, കാരകിൽ, പച്ചകർപ്പൂരം എന്നിവ ചേർത്തുണ്ടാക്കുന്നതു് യക്ഷകർദ്ദമം. ഇതു് ദേവന്മാൎക്കു പ്രീതികരമാകുന്നു. ഇതിൽതന്നെ ഗോരോചന ചേർത്താൽദേവകർദ്ദമം ആകുന്നു. ദേവകർദ്ദമത്തിൽ ചന്ദനംകൂടി ചേർത്താൽ ഗന്ധർവ്വകർദ്ദമം. എന്നു് "സിദ്ധാന്ത സാര"ത്തിൽ പറയുന്നു.

അഥപുഷ്പഭേദാഃ.

പുഷ്പാപഞ്ചവിധം പ്രോക്തം പരംചാപര മേവച
ഉത്തമം മദ്ധ്യമം ഹീനം തേഷാം വക്ഷ്യമിലക്ഷണം
പരംസുവർണ്ണപുഷ്പംസ്യാൽതത്സദായോഗ്യഃമവഹി
അപരം രജതം പുഷ്പം താമ്രജം ച പ്രകീർത്തിതം
സദാ യോഗ്യം മേദമപി ത്രിവഷം ചെയ്തു വഷ്കം
തുളസീ കേതകീ പദ്മ കരവീരം ച മാലതീ
പഞ്ചൈതാന്യുത്തമാന്യാഹുഃമദ്ധ്യമാനിതഥാഃശ
മല്ലികാ കുന്ദ മന്ദാര തഗരാജ്ജുനകിംശുകാഃ
പാരിജാതമശോകംച ബില്വംചംബകമേവച.
ഏതദ്ഭിന്നംസുവർണ്ണംച സുഗന്ധം ഹീനമുച്യതേ

പരം, അപരം, ഉത്തമം, മദ്ധ്യമം, ഹീനം എന്നിങ്ങനെ പുഷ്പം അഞ്ചുവിധമുണ്ട്. അവയുടെ ലക്ഷണം പറയുന്നു.

സ്വർണ്ണം കൊണ്ടുണ്ടാക്കിയ പുഷ്പം പരമപുഷ്പമാകുന്നു. ഇത് ഒരിക്കലും നിർമ്മാല്യമാകുന്നതല്ല. ഇതു കൊണ്ട് എന്നും ആവർത്തിച്ചു പൂജിക്കുന്നതിനും തരക്കേടില്ലാ.

വെള്ളി ചെമ്പ് ഇവകളെക്കൊണ്ടു ഉണ്ടാക്കുന്നതായ പൂക്കൾ അപരപുഷ്പങ്ങളാകുന്നു. ഇത് സ്വർണ്ണപുഷ്പം പോലെ എപ്പോഴും യോഗ്യമാണെങ്കിലും മൂന്നുവർഷത്തിലധികം ഉപയോഗിക്കുന്നത് യുക്തമല്ലാ.

തുളസിയില, കൈതപ്പൂവ്, താമരപ്പൂവ്, കണവീരപ്പൂവ് ചിച്ചകപ്പൂവ് എന്നിവയഞ്ചും ഉത്തമപുഷ്പങ്ങളാകുന്നു. ഇവ മൂന്നു വർഷം വരെ ഉപയോഗിക്കാമെന്നു പക്ഷാന്തരമുണ്ടു.

മുല്ലപ്പൂവ്, കുരുക്കത്തിമുല്ലപ്പൂവ്, മന്ദാരപ്പൂവ്, തകരപ്പൂവ്, നീർമരുതിൻപൂവ്, പ്ലാശിൻപൂവ്, പാരിജാതപ്പൂവ്, അശോകപ്പൂവ്, കൂവളത്തില, ചെമ്പകപ്പൂവ് ഇവ പത്തും മദ്ധ്യമപുഷ്പങ്ങളാകുന്നു. ഇവ ഒരു വർഷംവരെ ഉപയോഗിക്കാമെന്നു പക്ഷാന്തരമുണ്ട്.

ഇതുകളിൽനിന്നു അന്യങ്ങളും, നല്ലനിറവും മണവുമുള്ള പൂക്കൾ ഹീനങ്ങളാകുന്നു. എന്ന് "മേരുതന്ത്ര"ത്തിൽ പറയുന്നു.

അഥ നിഷിദ്ധപുഷ്പാണി.

ന്നാർപ്പുഃയദ്ഭൂമിപതിതം കോരകം കൃമിഭക്ഷിതം
അംഗലഗ്നംസമാഘ്രാതം മ്ലാനം പര്യുഷിതം തഥാ.
ഉഗ്രഗന്ധമഗന്ധം ച കൃമികേശാദിദൂഷിതാ
അശുദ്ധപാത്രപാണ്യംഗ വാസസംഭിഃ കുത്സിതൈർഭിഃ.
ആനീതംതന്നിഷിദ്ധംസ്യാൽ . . . . . . .

താഴെ വീണു കിടക്കുന്നതോ, മൊട്ടായിട്ടുള്ളതോ, പുഴു മുതലായതു് കടിച്ചതോ, ദേഹത്തിൽപററിയതോ, മണത്തതോ, മുഷിഞ്ഞതോ, തലേദിവസം കൊണ്ടുവന്നതോ, അധികം മണമുള്ളതോ, തീരേമണമില്ലാത്തതോ, പുഴു, തലമുടി എന്നിവകളെക്കൊണ്ടു ദൂഷിച്ചതോ, അശുദ്ധമായ പാത്രത്തിലോ, കയ്യിലോ, മററ അവയവങ്ങളിലോ മുണ്ടുകളിലോ വച്ചു കൊണ്ടുവന്നതോ, നിന്ദിതന്മാരാൽ കൊണ്ടുവരപ്പെട്ടതോ ആയ പുഷ്പം സദാ നിഷിദ്ധമാകുന്നു. ഇപ്രകാരമുള്ള പുഷ്പംകൊണ്ടു് ദേവനെ പൂജിക്കരുതെന്നു് "മേരുതന്ത്ര"ത്തിൽ പറയുന്നു.

അധോമുഖാർപ്പിതം നേഷ്ടം പുഷ്പാഞ്ജലിവിധിം വിനാ

സാധാരണ പുഷ്പം കീഴ്പോട്ടു മുഖമായി സമർപ്പിക്കുന്നത് വിരുദ്ധമാകുന്നു. പുഷ്പാഞ്ജലി സമർപ്പിക്കുമ്പോഴാകട്ടെ ഈ ദോഷം ബാധിക്കുന്നതല്ല.

നപര്യുഷിതദോഷോസ്തി തുളസീവില്വചമ്പകേ

തുളസിയില, കൂവളത്തില, ചെമ്പകപ്പൂവ് എന്നിവയിൽ പര്യുഷിത ദോഷമില്ല.

കേതകീകുടജൈശ്ശംഭും നാർച്ചയേദക്ഷതൈർഹരിം
നദൂർവ്വയാ യജേദ്ദുർഗ്ഗാം വില്വപത്രൈർദ്ദിവാകരം
ലംബോദരം തുളസ്യാ ച , . . . . . ;

കൈതപ്പൂവ്, കുടകപ്പാലപ്പൂവ് എന്നിവകളെക്കൊണ്ടു ശിവനേയും, ചെറുതുളസി, അക്ഷതം ഇവകളെക്കൊണ്ടു വിഷ്ണുവിനേയും, കറുകകൊണ്ടു ദുർഗ്ഗയേയും, കൂവളത്തിലകൊണ്ടു സൂര്യനേയും, തുളസിയിലകൊണ്ടു ഗണപതിയേയും പൂജിക്കരുതെന്നു മേരുതന്ത്രത്തിൽ പറയുന്നു.

ദൂർവ്വാരംഭാബില്വപത്രൈസ്തുളസീവർജ്ജിതൈഃ ശുഭൈഃ
ജലജൈഃ സ്ഥലജൈഃ പുഷ്പൈഃ ശ്വേതരക്തൈർഗ്ഗണാധിപം
മാലതീ കുന്ദ മന്ദാര കുമുദൈഃ ശാരദാം യജേൽ
നീലോൽപ്പലമശോകം ച ബന്ധൂകം ദ്രോണമന്തഥാ.
കരവീരം ജപാപുഷ്പം പത്മം കോകനദം തഥാ
കേതകം മല്ലികാർക്കം ച ത്രിസന്ധ്യാ ചരവേഃ പ്രിയം
കനകം കുമുദം കുന്ദം തഗരം കണ്ടകാരികാ
ഗിരികർണ്ണീ ബില്വപത്രം നിഷിദ്ധം രവിപൂജനേ
ജായാരികുസുമം പത്മം കൈരവം നാഗകേസരം,
ഹരീ സേവന്തികാ ദ്രോണ പുഷ്പാ നീലോല്പലം തഥാ
അർക്കപുഷ്പമപാമാർഗ്ഗ മുന്മത്തം കുടജം തഥാ
ശമീപുഷ്പം വില്വപത്രം ഹരസ്യാതീവവല്ലഭം
കേതകം ച ജപാപുഷ്പം ശിരീഷം ദമനം തഥാ
വിഭീതകം ചാതിമുക്തം സർജ്ജബന്ധൂകയൂഥികാഃ
വിഷ്ണുക്രാന്താമപി ശ്വേതാം വർജ്ജയേച്ഛിവപൂജനേ
മാലതീമല്ലികായൂഥീചമ്പകം നാഗകേസരം
പാടലാകുന്ദമന്ദാരം കൽഹാരമതിമുക്തകം
കർണ്ണികാരം കുരവകം കദംബം കരവീരകം
തമാലവകുലം നീലോൽപ്പലം കമലകൈരവേ
സേവന്തികാ കേതകീ ച ദമനം മുനിപുഷ്പകം
ധാത്രീപുഷ്പം ശമീപത്രമപാമാർഗ്ഗസ്യ പത്രകം

മുദ്ഗനാംചൈവദൂർവ്വാണാം മംഗുരാഃ ശതപത്രികാ
മഞ്ജരീസഹകാരസ്യ തുലസിചഹരേഃപ്രിയാ
ഉന്മത്തമക്കപുഷ്പംച നിർഗ്ഗന്ധമതിലോഹിതം
യദപ്യുല്ക്കടഗന്ധംതദപ്യജ്ജയെദ്വിഷ്ണുപൂജനേ
രക്തപുഷ്പംവില്വപത്രം നൃസിംഹസ്യനിവേദയേൽ
വർജ്ജയേൽ കേതകംപുഷ്പം അന്യത്സവ്വംചപൂവ്വവൽ

തുളസിയിലഒഴിച്ചു കറുക, കദളിവാഴയില, കൂവളത്തില തുടങ്ങീട്ടുള്ള മറ്റെല്ലാപത്രങ്ങളേക്കൊണ്ടും,—വെളുപ്പ്, കറുപ്പ എന്നീവണ്ണങ്ങളുള്ളതും, സ്ഥലത്തിലും, ജലത്തിലും ഉണ്ടാകുന്നവയുമായ മറ്റെല്ലാനല്ലപൂക്കളേക്കൊണ്ടും ഗണപതിയെ പൂജിക്കാം.

പിച്ചകം, കുരുക്കത്തിമുല്ല, മന്ദാരം, ആമ്പൽ എന്നീപുഷ്പങ്ങളേക്കൊണ്ടു സരസ്വതിയെപൂജിക്കാം.

കണവീരം, ചെമ്പരുത്തി, താമര, ചെന്താമര, കരിംകൂവളം, അശോകം, ഉച്ചമലരി, താളിമാതളം, കൈത, മുല്ല, എരുക്ക്, രാജമല്ലി എന്നീപൂക്കളെക്കൊണ്ടു സൂര്യനെ പൂജിക്കാം. എന്നാൽ ഉന്മത്തിൻപൂ, ആമ്പൽപ്പൂ, കുരുക്കത്തിമുല്ലപ്പൂ, തകരപ്പൂ, കണ്ടകാരിപ്പൂ, വിഷ്ണുക്രാന്തി, കൂവളത്തില ഇവകൾ സൂര്യപൂജനത്തിങ്കൽ നിഷിദ്ധങ്ങളാകുന്നു.

കണവീരപ്പൂ, താമരപ്പൂ, ആമ്പൽപ്പൂ, നാഗപ്പൂ, പിച്ചകപ്പൂ, ചേമന്തിപ്പൂ, വെൺതുമ്പപ്പൂ, കരിംകൂവളപ്പൂ എരുക്കിൻപൂ, ചെറുകടലാടി, ഉന്മത്തിൻപൂ, കുടകപ്പാലപ്പൂ, വഹ്നിമരപ്പൂ, കൂവളത്തില എന്നിവകളേക്കൊണ്ട് ശിവനെ പൂജിക്കാം. കേതപ്പൂ, ചെമ്പരത്തിപ്പൂ, നൻമേനിവാകപ്പൂ, മക്കിപ്പൂ, താന്നിപ്പൂ, അതിമുക്തം, വെങ്ങിൻപൂ, ഉച്ചമലരി, വട്ടക്കുറിഞ്ഞി, വെളുത്തവിഷ്ണുക്രാന്തി ഇവകൾ ശിവപൂജനത്തിങ്കൽ വിരുദ്ധങ്ങളാകുന്നു.

പിച്ചകപ്പൂ, മുല്ലപ്പൂ, കുറുമിഴിപ്പൂ, ചെമ്പകപ്പൂ, നാഗപ്പൂ, പാതിരിപ്പൂ, കുരുക്കത്തിമുല്ലപ്പൂ, മന്ദാരപ്പൂ, സൌഗന്ധികപ്പൂ, മാധവിപ്പൂ, ചെറുകൊന്നപ്പൂ, ചെമ്പരത്തിപ്പൂ, കടമ്പിൻപൂ, കണവീരപ്പൂ, പച്ചില, എരഞ്ഞിപ്പൂ, കരിംകൂവളപ്പൂ, താമരപ്പൂ, ആമ്പൽപ്പൂ, ചേമന്തിപ്പൂ, കൈതപ്പൂ, മക്കിപ്പൂ, അകത്തിപ്പൂ, നല്ലിപ്പൂ, വഹ്നിയില, വൻകടലാടിയില, കറുകക്കരുന്ന, മാവിൻപൂ, പൂക്കുല, തുളസിയില എന്നിവകൾ വിഷ്ണുവിനു അതിപ്രിയങ്ങളാകുന്നു. ഉന്മത്തിൻപൂ, എരുക്കിൻപൂ, മണമില്ലാ

ത്തപ്പൂ, അധികംമണമുള്ളപ്പൂ, അധികംചുമപ്പുനിറമുള്ളപുഷ്പം എന്നിവകൾ വിഷ്ണുപൂജനത്തിൽ വർജ്ജിക്കേണ്ടതാകുന്നു.

ചുമപ്പുനിറമുള്ളപൂക്കൾ, കൂവളത്തിലകൾ എന്നിവകളെക്കൊണ്ടു നൃസിംഹമൂർത്തിയെ പൂജിക്കാം. കൈതപ്പൂ മുതലായതുവർജ്ജിക്കേണ്ടതാകുന്നുഎന്നുപാത്മ,ത്തിൽപറയുന്നു

കമലകരവീരൈകമുത്തുലസീദ്വയം
ജാതിദ്വയംകേതകേച കൽഹാരചമ്പകോൽപ്പല
കുന്ദമന്ദാരപുന്നാഗ പാടലാനാഗചമ്പകം
അരഗ്വധംകർണ്ണികാരംവാവന്തീനവമല്ലികാ
സൌഗന്ധികം സകോരണ്ഡാപലാശാശോകമല്ലികാഃ
ധുസ്തൂരസർജ്ജാംബിലമജ്ജുനംമുനിപുഷ്പകം
അന്യാന്യപിസുഗന്ധിനി¶പുഷ്പാപത്രാണിദേശികൈഃ
ഉപദിഷ്ടാനിപൂജായാം മാദദീതവിചക്ഷണഃ

വെൺതാമരപ്പൂവ്, ചെന്താമരപ്പൂവ്, അരളിരണ്ടിന്റേയുംപൂവ്, ഉമ്മത്ത്രണ്ടിന്റേയുംപൂവ്, [കണവീരം—നീർമരുത് എന്നുപക്ഷാന്തരമുണ്ട്.]ആമ്പൽരണ്ടിന്റേയുംപൂവ്, തുളസിയില, കൃഷ്ണതുളസിയില, പിച്ചിരണ്ടിന്റേയുംപൂവു, കൈതരണ്ടിന്റേയുംപൂവ്, സൌഗന്ധികപ്പൂവ്, ചെമ്പകപ്പൂവ്, ചെങ്ങഴനീർപ്പൂവ്, മുല്ലപ്പൂവ്, പാരിജാതപ്പൂവ്, പുന്നപ്പൂവ്, പാതിരിപ്പൂവ്, നാഗപ്പൂവ്, കൊന്നപ്പൂവ്, ചെറുപുന്നപ്പൂവ്, തെറിപ്പൂവ്, മാവിൻപൂവ്, പ്ലാശിൻപൂവ്, അശോകപ്പൂവ്, കുടമുല്ലപ്പൂവ്, കൂവളത്തില, നീർമരുതിൻപൂവ്,(കണവീരം) അഗത്തിപ്പൂവ് എന്നിവകളും; ഇനിയും വേറെനല്ല മണമുള്ള പത്രപുഷ്പങ്ങളും ഗുരുക്കന്മാരാൽ ഉപദേശിക്കപ്പെട്ടിട്ടുണ്ട്. ആയവയും ബുദ്ധിമാൻപൂജയ്ക്കു ഉപയോഗിക്കേണ്ടവയാണ്, എന്നുശാരദാതിലക,ത്തിൽപറയുന്നു.

പുഷ്പൈർദ്ദേവാഃ പ്രസീദന്തിപുഷ്പേദേവാശ്ചസംസ്ഥിതാഃ
കിംചാതിബഹുനോക്തേനപുഷ്പസ്യാക്തിർമതല്ലികാ
പുഷ്പമൂലേ വസേദ്ബ്രഹ്മാ പുഷ്പമദ്ധ്യേതുകേശവഃ

¶ ☞ പ്രബന്ധമാല, കാളിതന്ത്രം,മത്സ്യസൂക്തം, കാളികാപുരാണം, മഹാകാലസംഹിത, ത്രിശക്തിരത്നം, വിദ്യാപദ്ധതി, ജ്ഞാനാർണ്ണവം, കൈലാലവിനം—മുതലായഗ്രന്ഥങ്ങളിൽവിശേഷവിധിയായിപുഷ്പങ്ങളെക്കുറിച്ചുപറഞ്ഞിട്ടുണ്ട്. ആയതു് രണ്ടാംഭാഗത്തിൽ നോക്കിക്കൊൾക.

പുഷ്പാഗ്രേ തു മഹാദേവാഃ സർവ്വേ ദേവാഃ സ്ഥിരാമലേ
തസ്മാൽ പുഷ്പൈർയജേദ്ദേവം നിത്യം ഭക്തിയുതോ നരഃ

പൂക്കളെക്കൊണ്ടു എല്ലാദേവന്മാരും സന്തോഷിക്കുന്നു. പൂവിൽ എല്ലാദേവന്മാരു ഇരിക്കുന്നു. വളരെ പറയുന്നതുകൊണ്ടു ഒരു പ്രയോജനവുമില്ലാ. പുഷ്പം എന്നുച്ചരിക്കുന്നതുതന്നെ അതിപ്രശസ്തമാകുന്നു. പൂക്കളുടെ ചുവട്ടിൽ ബ്രഹ്മാവും, നടുവിൽ വിഷ്ണുവും, അറ്റത്തുമേൽ ശിവനും, ഇതളുകളിൽ മറ്റെല്ലാദേവന്മാരും സ്ഥിതിചെയ്യുന്നു. ആയതിനാൽ മനുഷ്യനായിട്ടുള്ളവൻ ഭക്തിയോടുകൂടി എല്ലാപ്പോഴും പൂക്കളെക്കൊണ്ടു ദേവനെ പൂജിക്കണം. എന്നു യാമലതന്ത്രത്തിൽ പറയുന്നു.

സർവ്വൈഃ പുഷ്പൈസ്തു ദേവേശി പൂജാ വിഹിതാവിഹിതൈരപി
കർത്തവ്യാ സർവ്വദേവാനാം ഭക്തിരേവാത്ര കാരണം
ദേവീപൂജാ സദാ ശസ്താ ജലജൈഃ സ്ഥലജൈരപി
വിഹിതൈർവ്വാ നിഷിദ്ധൈർവ്വാ ഭക്തിയുക്തേന ചേതസാ

വിരുദ്ധങ്ങളായും അവിരുദ്ധങ്ങളായുമിരിക്കുന്ന എല്ലാപ്പൂക്കളെക്കൊണ്ടും എല്ലായ്പോഴും എല്ലാദേവന്മാരെയും പൂജിക്കണം. ഈ വിഷയത്തിൽ ഭക്തിതന്നെയാണ് മുഖ്യകാരണം. അപ്രകാരംതന്നെ നിഷിദ്ധാനിഷിദ്ധങ്ങളായും ജലത്തിങ്കലും സ്ഥലത്തിങ്കലും ഉണ്ടാകുന്നവയായുമിരിക്കുന്ന എല്ലാവക പുഷ്പങ്ങളെക്കൊണ്ടും എല്ലാദേവിമാരേയും എല്ലായ്പോഴും ഭക്തിയോടുകൂടിയിരിക്കുന്ന മനസ്സോടുകൂടി പൂജിക്കാമെന്നു ക്രിയാസാരത്തിൽ പറയുന്നു.

പുഷ്പാഭാവേ പ്രവാളൈർവ്വാ തദഭാവേ ച കോരകൈഃ
തദഭാവേ ഫലൈഃ പത്രൈഃ തദഭാവേ തൃണാങ്കുരൈഃ

പൂക്കൾ കിട്ടാതെ ഇരുന്നാൽ ഇളംതളിരുകളെക്കൊണ്ടും, ആയതു ലഭിക്കാതെയിരുന്നാൽ മൊട്ടുകളെക്കൊണ്ടും, അതും കിട്ടാത്തപക്ഷം കായ്, കനി, ഇല എന്നിവകളെക്കൊണ്ടും, അതുകളുടെയും അഭാവം സത്തായിരിക്കുമ്പോൾ പുൽക്കുരുന്നുകളെക്കൊണ്ടും പൂജിക്കാമെന്നു മേരുതന്ത്രത്തിൽ പറയുന്നു.

അക്ഷതൈർവ്വാ ജലൈർവ്വാപി തദഭാവേ സർഷപൈഃ
സിദ്ധേസ്വേഷാമപ്യലാഭേ മാനസം പൂജനം ചരേൽ.

മേൽപറഞ്ഞവ ഒന്നുംതന്നെ കിട്ടാത്തപക്ഷം അക്ഷതംകൊണ്ടും, അതുംകിട്ടാത്തപക്ഷം ജലംകൊണ്ടും, ജലവും കിട്ടിയില്ലാ എങ്കിൽ വെൺകടുകുകൊണ്ടും, അതുകളുടേയും അലാഭം സത്തായിരിക്കുംവിഷയത്തിൽ കേവലം മനസ്സുകൊണ്ടു

പൂജിക്കണമെന്നു "മാലിനീ"തന്ത്രത്തിൽ പറയുന്നു.

അഥആവരണപൂജാക്രമഃ.

അഥപുഷ്പോപചാരാന്തേ കുര്യാദാവരണാർച്ചനം

പുഷ്പോപചാരം കഴിഞ്ഞതിൽപിന്നിട് ആവരണപൂജ ചെയ്യുന്നു.

പ്രഥമംമന്ത്രമുച്ചാര്യ ശ്രീപൂർവ്വാംപാദുകാംപദം
ദ്വിതീയാന്തംസമുച്ചാര്യ പൂജയാമീതിപൂജയേൽ

ആദ്യം മൂലമന്ത്രംചൊല്ലി "ഓം ശ്രീപാദുകാം പൂജയാമി" എന്നു പൂജിക്കണം എന്നു സിദ്ധാന്തസാരത്തിൽ പറയുന്നു.

തതശ്ചമൂലമന്ത്രേണ ത്രിവാരംപൂജയേൽസുധീഃ
ഗൃഹീത്വാജ്ഞാംമഹാദേവ്യാഃ പരിവാരാൻസമർച്ചയേൽ
ഷഡംഗൈഃപ്രഥമഃകല്പോ ഗുരുഭിസ്തുദ്വിതീയകഃ
പരിവാരസ്തൃതീയഃ സ്യാല്ലോകപാലൈശ്ചതുർത്ഥകഃ
തദസ്ത്രൈഃപഞ്ചമഃപ്രോക്ത ഇതിസാമാന്യതഃക്രമഃ

അനന്തരം ബുദ്ധിമാനായിരിക്കുന്ന പൂജകൻ മൂലമന്ത്രംകൊണ്ടുമൽപ്പറഞ്ഞപ്രകാരം മൂന്നുപ്രാവശ്യം പൂജിച്ച് ‡മഹാദേവിയുടെ കല്പനയെ സ്വീകരിച്ച് പരിവാരങ്ങളെപൂജിക്കണം.

ആവരണപൂജാക്രമം സാധാരണമായി അഞ്ചുപ്രകാരമായിട്ടു തന്ത്രജ്ഞന്മാരാൽ പറയപ്പെട്ടിരിക്കുന്നു. അവയിൽ ഒന്നാമത്തേത് ഷഡംഗങ്ങളെക്കൊണ്ടും, രണ്ടാമത്തേത് ഗുരുക്കളെക്കൊണ്ടും, മൂന്നാമത്തേത് പരിവാരങ്ങളേക്കൊണ്ടും, നാലാമത്തേതു ലോകപാലന്മാരേക്കൊണ്ടും, അഞ്ചാമത്തേത് ആയവരുടെ അസ്ത്രങ്ങളേക്കൊണ്ടും ആകുന്നു. എന്നു സോമശംഭുഗ്രന്ഥാവലിയിൽപറയുന്നു.

പാദ്യാദിനാതഥാപശ്ചാൽ പൂജയേദംഗദേവതാഃ

അനന്തരംഅപ്രകാരം പാദ്യം. അർഘ്യം, ഇത്യാദ്യുപചാരങ്ങളേക്കൊണ്ട് അംഗദേവതകളേ പൂജിക്കണമെന്നു "യാമലതന്ത്ര"ത്തിൽപറയുന്നു.

...അഗ്നികോണാദൌ ഹൃദയാദീതിപൂജയേൽ
നേത്രമഗ്രേദിശാസ്വസ്ത്രം ധ്യാത്വൈതാഅംഗദേവതാഃ
തുഷാരസ്ഫടികശ്യാമ നീലകൃഷ്ണാരുണാർച്ചിഷഃ
വരദാഭയധാരിണ്യഃ പ്രധാനതനവസ്ത്രീയഃ

‡ മഹാദേവി സ്ഥാനത്തിൽ ഇഷ്ടദേവതയുടെ പേർ.

അഗ്നീശാസുരവായവ്യ മദ്ധ്യദിക്ഷുക്രമാൽസ്ഥിതാഃ

"ഓം ഹൃദയായനമഃ" എന്നു അഗ്നികോണിലും, "ഓം ശിരസേസ്വാഹാ" എന്നു ഈശകോണിലും, "ഓം ശിഖായൈവഷട്" എന്നു നിരൃതികോണിലും, "ഓം കവചായ ഹും" എന്നു വായുകോണിലും, "ഓം നേത്രത്രയായവൌഷട്" എന്നു മുൻവശത്തും, "ഓം അസ്ത്രായഫട്" എന്നുഎല്ലാദിക്കുകളിലും* പൂജിക്കണം.

ക്രമപ്രകാരം മേൽപറഞ്ഞ സ്ഥാനങ്ങളിൽ വരദമുദ്ര, അഭയമുദ്ര, എന്നിവകളെ ധരിക്കുന്നവരായി, മഞ്ഞ, സ്ഫടികം, ശ്യാമളം, നീലം, കറുപ്പു, ചുമപ്പ് എന്നീ നിറങ്ങളോടുകൂടിയവരായി, പ്രധാനമായിരിക്കുന്നശരീരത്തോടുകൂടിയവരായി, അംഗദേവതകളായിരിക്കുന്നസ്ത്രീകൾ സ്ഥിതിചെയ്യുന്നതായിട്ടുധ്യാനിക്കണമെന്ന് "മേരുതന്ത്ര" ത്തിൽപറയുന്നു.

അഭീഷ്ടസിദ്ധിംമേദേഹി ശരണാഗതവത്സല!
ഭക്ത്യാ സമർപ്പയേതുഭ്യം പ്രഥമാവരണാർച്ചനം
ഇതിപുഷ്പാഞ്ജലിംദദ്യാൽ പ്രണമേദിതിഭക്തിതഃ
പ്രത്യാവരണമേവംതു തത്തന്നാമ്നാസമർപ്പയേൽ

ശരണംപ്രാപിക്കുന്നവരിൽ വാത്സല്യമുള്ളവനായ ഹേ സ്വാമിൻ! ഞാൻ ഭക്തിയോടുകൂടി അങ്ങേക്കായിക്കൊണ്ട് ആദ്യത്തെ ആവരണപൂജ സമർപ്പിക്കുന്നു. അങ്ങ് എന്റെ എല്ലാ അഭീഷ്ടങ്ങളേയും സാധിച്ചുതരണമേ. എന്നു പ്രാർത്ഥിച്ച് പുഷ്പാഞ്ജലി സമർപ്പിച്ച് ഭക്തിസമേതം നമസ്കരിക്കണം. ഇപ്രകാരം എല്ലാ ആവരണങ്ങളും അതാതിന്റെ നാമധേയത്തോടുകൂടി സമർപ്പിക്കണമെന്നു "ജ്ഞാനാർണ്ണവ" ത്തിൽ പറയുന്നു.

ദ്വിതീയാവരണം.

"ഓം ശ്രീഗുരുഭ്യോനമഃ" എന്നു വായുകോണിൽ "ഓം ശ്രീപരമഗുരുഭ്യോനമഃ"—മുൻവശത്ത് "ഓം ശ്രീപരാപരഗുരുഭ്യോ നമഃ"—ഈശകോണിൽ "ഓം ശ്രീ പരമേഷ്ഠിഗുരുഭ്യോനമഃ"— വായുകോൺമുതൽ ഈശാനകോൺവരെ പൂജിച്ചു പൂർവ്വോക്തപ്രകാരം രണ്ടാമത്തെ ആവരണം സമർപ്പിക്കണം. എന്നു "ദീക്ഷാപ്രയോഗ" ത്തിൽ പറയുന്നു.

---

* ഇപ്രകാരം പൂജിക്കുന്നതിനു മുമ്പുതന്നെ അംഗദേവതകളെധ്യാനിക്കണം.

പശ്ചാദഭ്യർച്ചനീയാഃ സ്യുഃ കല്പോക്താഃ വൃത്തയഃ ക്രമാൽ
അനന്തയജേല്ലോകപാലാൻ മൂലപാരിഷദാന്വിതാൻ

അനന്തരം അതാതു കല്പങ്ങളിൽ പറയപ്പെട്ട വൃത്തികളെ പൂജിക്കേണം. പിന്നീടു മൂലപാരിഷന്മാരോടുകൂടെ ലോകപാലന്മാരെയും പൂജിക്കേണം എന്നു ശാരദാതിലകത്തിൽ പറയുന്നു.

ലോകപാലധ്യാനപൂജനാദിഃ.

ഇന്ദ്രം സുരാധിപം പീതമൈരാവതഗതം വിഭും
സഹസ്രനേത്രം ദ്വിഭുജം പീതവജ്രായുധം ഭജേ ... 1
അഗ്നിം തേജോധിപം രക്തം ശക്തിധരം വിഭും
സ്വഭൂഷണം മേഷവാഹം വന്ദേ രക്താംഗലോചനം .. 2
യമം പ്രേതാധിപം കൃഷ്ണം മഹിഷോപരിസംസ്ഥിതം
കാലദണ്ഡധരം ക്രൂരം വൃതം ദൂതൈർഭയാനകൈഃ .. 3
രക്ഷോധിപം നിരൃതിം ശവാസനസമാശ്രിതം
ധൂമ്രാഭം ഖഡ്ഗഹസ്തം ച പിംഗശ്മശ്രുകൂർച്ചകം ... 4
മകരേ സംസ്ഥിതം പിശ്യന്തിഭയോസകരാംബുജം
ശുഭ്രാംഗം തുന്ദിലം വന്ദേ വരുണം യാദസാം പതിം ... 5
വായും പ്രാണാധിപം ധൂമ്രം രക്താങ്കുശധരം പരം
വാതപ്രമീസമാരൂഢം ധ്വജവന്തം വേഗതോ ഭജേ ... 6
യക്ഷനാഥം കുബേരം ച ശുക്ലം ശുക്ലഗദാധരം
നരസിംഹാസനാരൂഢം മേഖലം ച ത്രിണീയുതം ... 7
വിദ്യാധിപം നീലഗളം ശൂലധരം വൃഷഭവാഹനം
ത്രിനേത്രം ഫാലനേത്രം ച ജടാജൂടധരം സിതം ... 8
ഹംസാരൂഢം വേദപാണിം കുർവന്തം തമഹം ഭജേ ... 9
ഗൗരം നാഗാധിപം മൂർദ്ധ്നി ഫണാമണ്ഡലഭൂഷിതം
പീനോത്തുംഗം ച ചക്രധരമനന്തം വിശ്വഗം ഭജേ ... 10

ദേവന്മാർക്കു അധിപതിയായി, സർവസമർത്ഥനായി, ആയിരം കണ്ണുകളോടും, രണ്ടു കൈകളോടും കൂടിയവനായി, കയ്യിൽ മഞ്ഞനിറമുള്ള വജ്രായുധത്തെ ധരിക്കുന്നവനായി § “ഐരാവത”മെന്ന വാഹനത്തോടു കൂടിയവനായി, മഞ്ഞനിറത്തോടു കൂടിയവനായിരിക്കുന്ന ദേവേന്ദ്രനെ ഞാൻ ഭജിക്കുന്നു. എന്നർത്ഥമായ ഈ ശ്ലോകം ചൊല്ലി ഇന്ദ്രനെ ധ്യാനിച്ചു ദേവന്മാർക്കു കിഴക്കേ ദിക്കിൽ “ലം ഇന്ദ്രായ നമഃ” എന്നു,—

§ ആന.

തേജസ്സുകൾക്കും അധിപനായി, സർവ്വസ്വാമിയായി, നല്ല ആഭരണങ്ങളോടു കൂടിയവനായി, വെള്ളനിറമുള്ള ശക്തിയെന്ന ആയുധത്തെ ധരിക്കുന്നവനായി, ചുമന്നിരിക്കുന്ന അവയവങ്ങളോടും, കണ്ണുകളോടും കൂടിയവനായി, †മേഷമാകുന്ന വാഹനത്തോടു കൂടിയവനായി, രക്തവർണ്ണനായിരിക്കുന്ന അഗ്നിയെ ഞാൻ സേവിക്കുന്നു എന്ന രണ്ടാമത്തെ ശ്ലോകം ചൊല്ലി അഗ്നിയെ ധ്യാനിച്ചു അഗ്നികോണിൽ "രം അഗ്നയനമഃ" എന്നും,—

പ്രേതങ്ങൾക്കു അധിപനായി, പോത്തിന്റെ മുകളിൽ ഇരിക്കുന്നവനായി, കയ്യിൽ കാലദണ്ഡം എന്ന ആയുധത്തെ ധരിക്കുന്നവനായി, അതിഭയങ്കരനായി, പേടിയെ ഉണ്ടാക്കുന്ന അനേകം കിങ്കരന്മാരാൽ ചുറ്റപ്പെട്ടവനായി, കറുത്ത നിറത്തോടു കൂടിയവനായിരിക്കുന്ന യമധർമ്മനെ ഞാൻ ധ്യാനിക്കുന്നു എന്ന മൂന്നാമത്തെ ശ്ലോകം ചൊല്ലി യമനെ ധ്യാനിച്ചു തെക്കേ ദിക്കിൽ "മം യമായനമഃ" എന്നും,—

രാക്ഷസന്മാർക്കധിപനായി, ശവമാകുന്ന ആസനത്തിൽ ഇരിക്കുന്നവനായി, കയ്യിൽ വാൾ ധരിക്കുന്നവനായി, പിംഗശവർണ്ണങ്ങളായ താടിരോമങ്ങളോടും, പുരികമദ്ധ്യഭാഗങ്ങളോടും കൂടിയവനായി, ചുമപ്പു കറുപ്പു നിറത്തോടു കൂടിയവനായിരിക്കുന്ന നിരൃതിയെ ഞാൻ ധ്യാനിക്കുന്നു എന്ന നാലാമത്തെ ശ്ലോകം ചൊല്ലി നിരൃതിയെ ധ്യാനിച്ചു നിരൃതികോണിൽ "ക്ഷം നൈരൃതായനമഃ" എന്നും—

ജലജന്തുക്കൾക്കധിപനായി, മിന്നല്പിണരു പോലെ പ്രകാശിച്ചുകൊണ്ടിരിക്കുന്ന കൈകളോടു കൂടിയവനായി, മകരമെന്ന മത്സ്യത്തിങ്കൽ സ്ഥിതിചെയ്യുന്നവനായി, തൂങ്ങിക്കിടക്കുന്ന വയറോടു കൂടിയവനായി, വെളുത്ത ശരീരത്തോടു കൂടിയവനായിരിക്കുന്ന വരുണനെ ഞാൻ ധ്യാനിക്കുന്നു എന്ന അഞ്ചാമത്തെ ശ്ലോകം ചൊല്ലി വരുണനെ ധ്യാനിച്ചു പടിഞ്ഞാറു "വം വരുണായനമഃ" എന്നും;—

പ്രാണങ്ങൾക്കധിപനായി, സർവ്വശ്രേഷ്ഠനായി, വെരുമാൻപുറത്തു ഇരിക്കുന്നവനായി, രക്തവർണ്ണമുള്ള §അങ്കുശം എന്ന ആയുധത്തെ ധരിക്കുന്നവനായി, ലോകമൊട്ടുക്കും അതിവേഗേന ഒട്ടപ്പുരക്കുന്നവനായി, ചുമപ്പു, കറുപ്പുനിറത്തോടു കൂടിയവനായിരിക്കുന്ന വായുവിനെ ഞാൻ

† ആടു

§ തോട്ടി

ധ്യാനിക്കുന്നു എന്നു ആറാമത്തെ ശ്ലോകം ചൊല്ലി വായുവിനെ ധ്യാനിച്ച് വായുകോണിൽ "യം വായവേ നമഃ" എന്നും,—

യക്ഷന്മാൎക്കധിപനായി നരസിംഹാസനങ്ങളിൽ ഇരിക്കുന്നവനായി, വെള്ളനിറമുള്ള ഗദയെ ധരിക്കുന്നവനായി, മുഴുത്തും മിനുത്തുമിരിക്കുന്ന ശരീരത്തോടുകൂടിയവനായി, വെള്ളനിറമുള്ളവനായി, ചിത്രിണി എന്ന ഭാൎയ്യാസമേതനായിരിക്കുന്ന കുബേരനെ ഞാൻ ധ്യാനിക്കുന്നു എന്നു ഏഴാമത്തെ ശ്ലോകം ചൊല്ലി കുബേരനെ ധ്യാനിച്ച് വടക്ക് "സം കുബേരായ നമഃ" എന്നും,—

വിദ്യകൾക്കധിപനായി, മുക്കണ്ണനായി, നെററിത്തടത്തിങ്കൽ ചന്ദ്രനേയും, ശിരസ്സിൽ ജടാജൂടത്തേയും, കയ്യിൽ തൃശ്ശൂലത്തേയും ധരിക്കുന്നവനായി; §വൃഷഭ വാഹനത്തോടു കൂടിയവനായിരിക്കുന്ന ഈശനെ ഞാൻ ധ്യാനിക്കുന്നു എന്നു എട്ടാമത്തെ ശ്ലോകം ചൊല്ലി ഈശനെ ധ്യാനിച്ച് ഈശകോണിൽ "ഹം ഈശായ നമഃ" എന്നും,—

എല്ലാലോകങ്ങൾക്കും അധിപനായി, എല്ലാവൎക്കും മംഗളത്തെ ചെയ്യുന്നവനായി, എല്ലായ്പോഴും വേദപാഠം ചെയ്യുന്നവനായി, ‡ഹംസവാഹനത്തിങ്കൽ ഇരിക്കുന്നവനായി, കയ്യിൽ ചെന്താമരയെ ധരിക്കുന്നവനായി, പ്രസിദ്ധനായിരിക്കുന്ന ബ്രഹ്മാവിനെ ഞാൻ ധ്യാനിക്കുന്നു എന്നു ഒമ്പതാമത്തെ ശ്ലോകം ചൊല്ലി ബ്രഹ്മാവിനെ ധ്യാനിച്ചു മുകളിൽ "ആം ബ്രഹ്മണേ നമഃ" എന്നും,—

സൎപ്പങ്ങൾക്ക് അധിപനായി, പത്തിക്കൂട്ടങ്ങളെക്കൊണ്ടു അലംകരിക്കപ്പെട്ടവനായി, ശിരസ്സിങ്കൽ ചക്രത്തെ ധരിക്കുന്നവനായി, ഉടിച്ചുയൎന്നിരിക്കുന്നവനായി, വിശ്വവ്യാപകനായി, ഗൌരവൎണ്ണനായിരിക്കുന്ന ആദിശേഷനെ ഞാൻ ധ്യാനിക്കുന്നു എന്നു പത്താമത്തെ ശ്ലോകം ചൊല്ലി അനന്തനെ ധ്യാനിച്ചു അധോഭാഗത്തിൽ "അം അനന്തായ നമഃ" എന്നും ജപിച്ചു പൂജിക്കണമെന്നു "മേരുതന്ത്ര"ത്തിൽ പറയുന്നു.

വജ്രം ശക്തിം ദണ്ഡമസിം പാശമങ്കുശകം ഗദാം
ശൂലം ചക്രം പത്മമേഷാമായുധാനി ക്രമാദിദഃ

ഇതുകൾ ക്രമപ്രകാരം ലോകപാലന്മാരുടെ ആയുധങ്ങളാകുന്നു.

"വം വജ്രായ നമഃ, ശം ശക്തയേ നമഃ, ദം ദണ്ഡായ നമഃ,

§ കാള. ‡ അരയന്നം.

ഖം ഖഡ്ഗായനമഃ, പം പാശായനമഃ, അം അങ്കുശായനമഃ, ഗാം ഗദായൈനമഃ, ശം ശൂലായനമഃ, പം പത്മായനമഃ, ചം ചക്രായനമഃ"—എന്നു പ്രകാരം മേൽപ്പറഞ്ഞ സ്ഥാനങ്ങളിൽ പൂജിക്കണമെന്നു "ശാരദാതിലക"ത്തിൽ പറയുന്നു.

ഗണേശംബടുകംക്ഷേത്രപാലംചയോഗിനീംതഥാ
പൂർവ്വാദിക്രമയോഗേനഗന്ധപുഷ്പൈസ്സമർച്ചയേൽ

അനന്തരം "ഗം ഗണേശായനമഃ, ബം ബടുകായനമഃ, ക്ഷം ക്ഷേത്രപാലായനമഃ, യോം യോഗിനീഭ്യോനമഃ" എന്നു കിഴക്കുതുടങ്ങി യഥാക്രമം നാലുദിക്കുകളിലും ഗന്ധപുഷ്പങ്ങളെക്കൊണ്ടു പൂജിക്കണമെന്നു തന്ത്രങ്ങളിൽപറയു

പുനർമൂലംസമുച്ചാര്യസാംഗായൈസപരിവാരായൈനമദേവ്യാശ്ചചതുർത്ഥ്യന്തമുദീരയേൽ
നമഇത്യർച്ചയേദ്ഗന്ധപുഷ്പാദ്യൈസ്സാധകസ്സുധീഃ

ആവരണപൂജ കഴിഞ്ഞാൽ പിന്നീടു ഇഷ്ടദേവതയുടെ മൂലമന്ത്രം ചൊല്ലി "ഓം സാംഗായൈസപരിവാരായൈനമഃ * "ഇഷ്ടദേവതായൈനമഃ, ശ്രീപാദുകാംപൂജയാമി" എന്നു ഗന്ധപുഷ്പാദികളെക്കൊണ്ടു ഇഷ്ടദേവതയെ മൂന്നു പ്രാവശ്യം പൂജിക്കണമെന്നു മേരുതന്ത്രത്തിൽ പറയുന്നു.

"കൃത്വാവരണപൂജാന്തുധൂപദീപൌനിവേദയേൽ"

ഇപ്രകാരം ആവരണപൂജചെയ്തു് അനന്തരം ധൂപദീപങ്ങളെ സമർപ്പിക്കണം.

അഥധൂപഭേദാഃ.

ധൂപദ്രവ്യാദ്ഗണേശസ്യപ്രിയഃപ്രാകൃതഗുഗ്ഗുലുഃ
സജ്ജാദവ്യാമഹേശസ്യനിര്യാസോദേവദാരുജഃ
വിഷ്ണോഃകൃഷ്ണാഗുരുഃശീതംഭാസ്കരസ്യപ്രിയംമതം

ഗണപതിക്കു് ഗുൽഗുലുവും—ദേവിക്കു് സാംബ്രാണിയും—ശിവനു് ദേവദാരുനിര്യാസവും—വിഷ്ണുവിനു കാരകിലും—സൂര്യനു ചന്ദനവും ഇഷ്ടമായിട്ടു തന്ത്രജ്ഞന്മാരാൽപറയപ്പെട്ടിരിക്കുന്നു. ആയതിനാൽ അവരവൎക്കു ഇഷ്ടമായിട്ടുള്ള ദ്രവ്യങ്ങൾ പുകപ്പിച്ചു് ധൂപം സമർപ്പിക്കണമെന്നു "മേരുതന്ത്ര"ത്തിൽ പറയുന്നു

ശൃണുതൎദ്ദശാംഗംവക്ഷ്യാമിശൈലേയംമലയോദ്ഭവം
നവംകുഷ്ഠംസജ്ജാസമേതൈകൈകാംശാപ്രകല്പയേൽ

* അതാതുദേവതയുടെ പേർ ചേർത്തുചൊല്ലണം.

ശിലാജതാഗുരുജടാമാംസീഭാഗദ്വയം മതം
ഷഡ്മാക്ഷികം സിതാചാഷ്ടൗ ധൂപോയം ശക്തിമോഹനഃ

അനന്തരം ശക്തിയുടെ ദശാംഗധൂപം പറയുന്നു. മുരാമാഞ്ചി, ചന്ദനം, നാഗ്ഗണം, കൊട്ടം. സാമ്പ്രാണി (ചെഞ്ചല്യം) ഇവ ഓരോരോ ഭാഗം; കന്മദം, അകിൽ, ജടാമാഞ്ചി ഇവ ഈരണ്ടുഭാഗം, ആറുഭാഗം തേൻ, എട്ടുഭാഗം പഞ്ചസാര . . . . . ഈ ധൂപം ശക്തികളെ മോഹിപ്പിക്കുന്നതാകുന്നു.

ഹരീതകീസർജ്ജരസമുരമാംസ്യഃ ഏകഭാഗകാഃ
ലാക്ഷാ ത്രിഭാഗശ്ചത്വാരോ ഭാഗാഃ ശൈലജമുസ്തയോഃ
പഞ്ചഭാഗാ നഖം പ്രോക്താ ഷഡ്ഭാഗം കുഷ്ഠമുച്യതേ
ദ്വാദശാംശോ ഗുഡോർക്കശൈവവിഘ്നവിഷ്ണുദശാംഗകഃ

കടുക്കാത്തോട്, ചെഞ്ചല്യം, മുരാമാഞ്ചി, ഇവ ഓരോ ഭാഗം. അരക്ക് മൂന്നുഭാഗം. കന്മദം, മുത്തങ്ങ ഇവ നന്നാലുഭാഗം. നാഗ്ഗണം അഞ്ചുഭാഗം. കൊട്ടം എട്ടുഭാഗം. ശക്കര [തേൻ] പന്ത്രണ്ടുഭാഗം ഇത് സൂര്യൻ, ശിവൻ, വിഘ്നേശ്വരൻ, വിഷ്ണു എന്നിവരുടെ ദശാംഗധൂപമാകുന്നു.

മധുമുസ്താജ്യതംഗന്ധഗുഗ്ഗുല്വഗുരുശൈലജം
സാലാസിൽഹാസിതാധൂപഃ ശേഷദേവദശാംഗകഃ

തേൻ, മുത്തങ്ങ, നെയ്, ചന്ദനം, ഗുഗ്ഗുലു, അകിൽ കന്മദം, ചാലം, കുന്തുരുക്കം, വെൺകടുക എന്നിവകൾ ചേർക്കുന്ന ധൂപം മറ്റുള്ള ദേവന്മാർക്കു പ്രിയമായിട്ടുള്ളതാകുന്നു. എന്നു മേരുതന്ത്രം പറയുന്നു.

ധൂപഭാജനമസ്ത്രേണ സംപ്രോക്ഷ്യാഭ്യർച്ച്യ പ്രപൂജ്യ ദാണനാ
അസ്ത്രേണ പൂജിതാം ഘണ്ടാം വാദയൻ ഗുഗ്ഗുലും ദഹേൽ

ധൂപപാത്രത്തിൽ തീക്കനൽ ഇട്ടു ഗുൽഗ്ഗുലു മുതലായ ധൂപദ്രവ്യങ്ങളും ചേർത്തു പുകപ്പിച്ച് 'ഓം ഫട്' എന്നു ജലം പ്രോക്ഷിച്ച് 'നമഃ' എന്നു ഗന്ധപുഷ്പങ്ങളെക്കൊണ്ടു പൂജിച്ച്, മൂലമന്ത്രംകൊണ്ടു അഭിമന്ത്രിച്ചു, ധേനുമുദ്രകൊണ്ടു അമൃതീകരിച്ച് —ഓം ഫട്— എന്നമന്ത്രംകൊണ്ടു മണി പൂജിച്ച്, ഇടത്തെ കൈകൊണ്ടു മണിയടിച്ചു ദേവന്റെ നാഭിപ്രദേശത്തിൽ ധൂപം സമർപ്പിക്കുക. എന്നു 'രാഘവഭട്ടീയ'ത്തിൽ പറയുന്നു.

'ധൂപദാനേഥ വാസ്ത്രേണ ഘണ്ടാം സംപൂജ്യ വാദയേൽ'
'നമഃ—ഫട്' എന്നീ മന്ത്രങ്ങളിൽ ഏതെങ്കിലും ഒരു

മന്ത്രംകൊണ്ടുമണിപൂജിച്ചു അടിക്കണമെന്നു 'മേരുതന്ത്ര'ത്തിൽപറയുന്നു.

താരരാജയധ്വനിപദാമന്ത്രമാതോഗ്നിഗേഹിനീ
ഏകാദശാക്ഷരോമന്ത്രോഘണ്ടായാഃ സർവ്വസിദ്ധിദഃ

'ഓം ജയധ്വനിമന്ത്രമാതഃസ്വാഹാ— എന്നു പതിനൊന്നു അക്ഷരങ്ങളോടുകൂടിയ ഈ മണിമന്ത്രം സർവ്വഭീഷ്ടങ്ങളേയും നൽകുന്നതാകുന്നു എന്നു മേരുതന്ത്രത്തിൽ പറയുന്നു.

ആവാഹനേർഘ്യധൂപേചപുഷ്പേനൈവേദ്യദീപയോഃ
ഘണ്ടാനാദംപ്രകുർവീതവിശേഷാദ്ധൂപദീപയോഃ
നാനയാചവിനാപൂജാംകാരയേൽസിദ്ധിലാലസഃ

ആവാഹനത്തിങ്കലും, അർഘ്യത്തിങ്കലും, ധൂപത്തിങ്കലും, പുഷ്പത്തിങ്കലും നൈവേദ്യത്തിങ്കലും, —ദീപത്തിങ്കലും—വിശേഷിച്ചു് ധൂപദീപങ്ങളിലും—മണിനാദംചെയ്യണം. സിദ്ധികളിൽ ആഗ്രഹമുള്ളവൻ മണികൂടാതെ പൂജിക്കരുതെന്നു 'മേരുതന്ത്ര'ത്തിൽ പറയുന്നു.

അഥദീപഃ.

"ഘൃതദീപഃപ്രഥമസ്തുലതൈലസമുദ്ഭവഃ"

നെയ്‌വിളക്കു് ഉത്തമമെന്നും—നല്ലെണ്ണവിളക്കു് മദ്ധ്യമമെന്നും—മററുള്ളവ അധമമെന്നും ചൂഡാമണിയിൽ പറയുന്നു.

വർത്തിഃശ്വേതാഥവാരക്താനപീതാനാസിതാപിച
ബീജതുന്ന്യഞ്ചകാർപ്പാസം തദീയാസ്സുനവോപിച
വടാവാന്തനഃസ്സ്ഥൂലാവർത്തികായാംപ്രശസ്യതേ
ജീർണ്ണാംചമലിനംവസ്ത്രംനൈവദദ്യാൽകദാചന

ദീപത്തിനു ഉപയോഗിക്കേണ്ടതായ തിരി വെളുത്തതോ, ചുവന്നതോ ആയിരിക്കണം. മഞ്ഞനിറമുള്ളതും കറുത്തതും കൊള്ളുകയില്ലാ. തിരിക്കായി ഉപയോഗിക്കേണ്ടതു് കുരുകളഞ്ഞ കുരുപ്പരുത്തിപ്പഞ്ഞിയോ, ആറ്റിന്റെ നൂലോ, പുതിയതും വെളുത്തതുമായ വസ്ത്രമോ ആയിരിക്കണം. ജീർണ്ണിച്ചതും മുഷിഞ്ഞതുമായ വസ്ത്രം ഒരിക്കലും ഉപയോഗിച്ചുകൂടാ എന്നു "യാമളതന്ത്ര"ത്തിൽ പറയുന്നു.

നിവേദയേൽപുരോഭാഗേഗന്ധംപുഷ്പംചഭൂഷണം
വാമതസ്തുതഥാധൂപമഗ്രേ വാനതുലക്ഷണേ
ദീപംദക്ഷിണതോദദ്യാൽപുരതോവാനവാമതഃ

ഗന്ധം, പുഷ്പം അലങ്കാരം എന്നിവകൾ ദേവന്റെ മുൻവശത്തും—ധൂപം ഇടത്തുവശത്തും സമർപ്പിക്കേണ്ടതാകുന്നു. മുൻവശത്തും വലത്തുവശത്തും പാടില്ലാ. എന്നാൽ ദീപം സമർപ്പിക്കേണ്ടത് വലത്തുഭാഗത്താണ്. മുൻവശത്തും ഇടത്തുഭാഗത്തും പാടില്ലാ എന്നു "യാമലതന്ത്ര"ത്തിൽ പറയുന്നു.

ഗോസർപ്പിഷാ വാ തൈലേന വർത്ത്യാ കർപ്പൂരഗർഭയാ
ഉച്ചപ്രദേശേ ദദ്യാദ്ദീപം ന ച മേദാദിനാ ക്വചിൽ
ന മിശ്രീകൃത്യ ദദ്യാത്തു ദീപം സ്നേഹാൻ ഘൃതാദികാൻ
ഘൃതാദിമിശ്രീകൃതൈഃ സ്നേഹം താമിസ്രനരകം വ്രജേൽ

പശുവിന്റെ നെയ്യോ നല്ലെണ്ണയോ ഒഴിച്ച് കർപ്പൂരം ചേർത്ത് തിരത്തതിരികളാവച്ച് തീ കൊളുത്തി ദീപം ഉയർത്തിപ്പിടിച്ചു കാണിക്കണം. മേദാദി ചേർത്ത് ഒരിക്കലും ദീപം കാണിച്ചുകൂടാ. എണ്ണ നെയ്യ് മുതലായ സ്നേഹങ്ങൾ കൂട്ടിച്ചേർത്ത് ദീപം കാണിക്കുന്നവൻ "താമിസ്രനരകം" പ്രാപിക്കുമെന്ന് മേരുതന്ത്രത്തിൽ പറയുന്നു.

അംഗുഷ്ഠാഗ്രേണ ദേവേശി ധൃതാദീപം നിവേദയേൽ
പാദാദിതഃ ഭ്രമാകാരമുദ്ഭ്രാമ്യ നയനാവധി

ദീപം വലത്തു കൈപെരുവിരൽ അറ്റംകൊണ്ടു പിടിച്ചു മാടപ്രാവു ചുറ്റിപ്പറക്കുന്നതുപോലെ ദേവന്റെ തൃക്കണ്ണുകൾ വരെ ഉയർത്തി ഭ്രമിപ്പിച്ചു സമർപ്പിക്കണം.

പൂജയിത്വാ സ്വമന്ത്രേണ ഘണ്ടാം തന്നാദപൂർവകം
ദീപം ദദ്യാത്തു വിഭവേ നാനാവാദ്യപുരസ്സരം

മേൽപറഞ്ഞ മന്ത്രംകൊണ്ടു മണി പൂജിച്ച് അതിന്റെ നാദത്തോടുകൂടിയും വിഭവം ഉണ്ടായിരിക്കും വിഷയത്തിങ്കൽ പലപല വാദ്യങ്ങളോടുകൂടിയും* ദീപം സമർപ്പിക്കണമെന്നു മേരുതന്ത്രത്തിൽ പറയുന്നു.

നാസ്യ പാവിതരാദ്ഭ്രമേന്നാസനേ ന ഘടേ തഥാ
യഥാ തഥാധാരഗതം കൃത്വാ താം വിനിവേദയേൽ

---

* ധൂനാശേഷമഹാദോഷപൂതിഗന്ധപ്രഹാരിതഃ
പരാത്മാത്മജനനാ ധൂപസ്ത്വദ്ഭിർധീയതേ
ദീർഘാജ്ഞാനമഹാന്ധപാതസംഹാരപരിവർജ്ജനാൽ
പരതത്വപ്രകാശാച്ച ദീപസ്ത്വദ്ഭിർധീയതേ
* ദീപപാത്രസംസ്കാരം ധൂപപാത്രത്തിനുള്ളതുപോലെ

ധൂപംഭൂമിയിലോ ആസനത്തിലോ അപ്രകാരംതന്നെ ഘടത്തിലോ വിതരണംചെയ്യരുതു്. വഴിയാംവണ്ണം അതിനെ ആധാരശതമാക്കിച്ചെയ്തിട്ടു നിവേദിക്കണം.

നൈവനിർവ്വാപയേദ്ദീപം ദേവാർത്ഥമുപകല്പിതാ
ദീപഹർത്താഭവേദന്ധഃകാണോനിർവ്വാപകോഭവേൽ

ദേവനായിക്കൊണ്ടു കല്പിക്കപ്പെട്ടദീപം ഒരിക്കലും അണക്കരുതു്. ദീപംഹരിക്കുന്നവൻകുരുടനായിട്ടും അണെക്കുന്നവൻ കോങ്കണ്ണനായിട്ടും ഭവിക്കും.

സർവ്വംസഹാവസുമതീസഹതേനദ്വയന്ത്വിദം
അകാര്യപാദഘാതംചദീപതാപംതഥൈവച

ദീപംസമർപ്പിച്ചുകഴിഞ്ഞാൽ ആയതുഭൂമിയിൽ തട്ടിയിരുന്നതു് വലിയദോഷമാകുന്നു. ഭൂമിദേവി എല്ലാഅപരാധങ്ങളെ ക്ഷമിക്കുന്നവളായിരുന്നാലും കാര്യമില്ലാതെതന്നെ കാലുകൊണ്ടുചവുട്ടുന്നതും ദീപത്തിന്റെ ചൂടുമാകുന്ന ഈരണ്ടിനെ സഹിക്കുന്നില്ലാ എന്നു "കാളിപുരാണ"ത്തിൽപറയുന്നു.

അഥ നൈവേദ്യം.

നിധായസ്വർണ്ണജേപാത്രേസാധാരംതച്ചമണ്ഡലേ
നിധായചതുരശ്രേചസംസ്കൃത്യാച്ചാസ്ത്രമാർഗ്ഗതഃ
അസ്ത്രമന്ത്രേണസംപ്രോക്ഷ്യ ചക്രമുദ്രേണ രക്ഷിതാ
വായുബീജേനസംശോഷ്യ വഹ്നിബീജേനതദ്ദഹേൽ
സ്പൃശൻദക്ഷകരാഗ്രേണ സുധാബീജേനമന്ത്രയേൽ
ധേനുമുദ്രാംപ്രദശ്യാഥഗന്ധ പുഷ്പൈഃ സമർച്ചയേൽ

അനന്തരം ദേവതയുടെ പുരോഭാഗത്തിൽ സാമാന്യാർഘ്യജലംകൊണ്ടു ഭൂമിയെ പ്രോക്ഷിച്ചിട്ടു ചതുരശ്രമണ്ഡലംവരച്ചു് അതിൽ സ്വർണ്ണംമുതലായതുകൊണ്ടു് ഉണ്ടാക്കീട്ടുള്ളതും ആധാരത്തോടുകൂടിയതുമായ നൈവേദ്യപാത്രം സ്ഥാപിച്ചു് അതിൽ യഥാസംഭവമായിരിക്കുന്ന നൈവേദ്യവുംവച്ചു് ആയതിനെ ശാസ്ത്രാനുസരണംസംസ്കരിക്കുക.

അതായതു് "ഓം ഫട്" എന്നു അർഘ്യജലംകൊണ്ടു് ചക്രമുദ്രപിടിച്ചുകാണിച്ചു സംരക്ഷിച്ചു യം എന്നു സംശോധിച്ചു രം എന്നുദഹിപ്പിച്ചു വലത്തുകൈഅറ്റംകൊണ്ടുതൊട്ടു വം എന്നുമന്ത്രിച്ചു ധേനുമുദ്രപിടിച്ചു കാണിച്ചു അമൃതീകരിച്ചുപിന്നെയും പാത്രംതൊട്ടു എട്ടുരുമൂലമന്ത്രംജപിച്ചു ധേനുമുദ്രപിടിച്ചുകാണിച്ചു "നമഃ" എന്നുഗന്ധപുഷ്പാദികളെക്കൊണ്ടു പൂജിക്കാമെന്നു് സാരസംഗ്രഹത്തിൽ പറയുന്നു.

ദേവമഭ്യർച്യ കുർയ്യാച്ച പുഷ്പാഞ്ജലിമനന്യധീഃ
ഹേമപാത്രസ്ഥിതം ദിവ്യം പരമാന്നം സുസംസ്കൃതം
പഞ്ചധാ ഷഡ്രസോപേതം ഗൃഹാണ മമ സിദ്ധയേ
മൂലമന്ത്രം സമുച്ചാര്യ സ്വാഹാന്തം ജലമർപ്പയേൽ
കരാഭ്യാം സംസ്പൃശൻ പാത്രം നൈവേദ്യം നേന മോദദ
ദേവസ്യ ദക്ഷിണേ ഹസ്തേ ജലാർദ്രം ചാപരേ ദിതാം [ത്ര
അമൃതോപസ്തരണമസി സ്വാഹേതി നവാക്ഷരം
ദർശയേദ്വാമഹസ്തേന വികചോൽപലസന്നിഭാം
ദർശയിത്വാ ഗ്രാസമുദ്രാം പഞ്ചപ്രാണാഹുതിം ചരേൽ

മൂലമന്ത്രം കൊണ്ടു ദേവനെ പൂജിച്ച് മൂന്നുപ്രാവശ്യം പുഷ്പാഞ്ജലി സമർപ്പിച്ച് ഭോ! സ്വാമിൻ! സുവർണ്ണപാത്രത്തിങ്കൽ ഇരിക്കുന്നതും അതിശ്രേഷ്ഠമായും അഞ്ചുപ്രകാരം സംസ്കരിക്കപ്പെട്ടതും ആറു രസങ്ങളോടുകൂടിയതുമായ ഈ പരമാന്നത്തെ എന്റെ സിദ്ധിക്കായിക്കൊണ്ടു ഗ്രഹിച്ചരുളേണമേ. എന്നു ശ്ലോകം ചൊല്ലി പ്രാർത്ഥിച്ച് നൈവേദ്യം തൊട്ട് മൂലമന്ത്രം ജപിച്ച് "ഇഷ്ടദേവതായൈ ഇദം യഥാസംഭവം നിവേദയാമി നമഃ സ്വാഹാ,,-എന്നു വലത്തേകയ്യിൽ വെള്ളമെടുത്ത് നൈവേദ്യം സമർപ്പിച്ച് ദേവന്റെ വലത്തുകയ്യിൽ "ഓം അമൃതോപസ്തരണമസി സ്വാഹാ,, എന്നു ജലം സമർപ്പിച്ച് തന്റെ ഇടത്തുകൈകൊണ്ടു വിടുർന്നിരിക്കുന്ന ചെങ്ങഴനീർപ്പൂപോലെ ഗ്രാസമുദ്ര പിടിച്ചു കാണിച്ച് വലത്തുകൈകൊണ്ടു മുദ്രകളോടുകൂടി പ്രാണാഹുതി ചെയ്യണം.

### പ്രാണാഹുതിമന്ത്രം.

"ഓം പ്രാണായ സ്വാഹാ—ഓം അപാനായ സ്വാഹാ—ഓം ഉദാനായ സ്വാഹാ—ഓം വ്യാനായ സ്വാഹാ— ഓം സമാനായ സ്വാഹാ."

### അഥ പ്രാണാഹുതിമുദ്രാഃ.

സ്പൃശേൽ കനിഷ്ഠോപകനിഷ്ഠകേ ച
സ്വാംഗുഷ്ഠമൂർദ്ധ്നി പ്രഥമേഹ മുദ്രാ
തഥാപരാ തർജ്ജനിമദ്ധ്യമേന്യാ-
ദനാമികാമദ്ധ്യമികേ ച മദ്ധ്യാ
അനാമികാതർജ്ജനിമദ്ധ്യമാശ്ച
തദാ ചതുർത്ഥീ സകനിഷ്ഠികാസ്താഃ
സ്യാൽ പഞ്ചമീ മദ്ധ്യമതഃ പ്രതിഷ്ഠാഃ
പ്രാണാദിമുദ്രാ നിജമന്ത്രയുക്താഃ

ചെറുവിരലും അണിവിരലും പെരുവിരൽപുറത്തോടു കൂട്ടിച്ചേൎത്തുപിടിച്ചു കാണിക്കുന്നതു് പ്രാണമുദ്ര.—ചൂണ്ടാണിവിരലും നടുവിരലും പെരുവിരൽപുറത്തോടു കൂട്ടിച്ചേൎത്തു പിടിച്ചുകാണിക്കുന്നതു് ഉദാനമുദ്ര.—അണിവിരലും ചൂണ്ടാണിവിരലും നടുവിരലും പെരുവിരൽപുറത്തോടു കൂട്ടിച്ചേൎത്തു പിടിച്ചു കാണിക്കുന്നതു് വ്യാനമുദ്ര.—നാലുവിരലും പെരുവിരൽപുറത്തോടുകൂട്ടിച്ചേൎത്തുപിടിച്ചുകാണിക്കുന്നതു് സമാനമുദ്ര.

തതഃ സ്വൎണ്ണാദിജെപാത്രേ സുതോയം ധേനുമുദ്രയാ
അമൃതീകൃത്യ ദേവായ ദേയം മന്ത്രമിദംപഠേൽ

അനന്തരം സ്വൎണ്ണം മുതലായതുകൊണ്ടുണ്ടാക്കീട്ടുള്ള പാത്രത്തിൽകുറച്ചു നല്ലവെള്ളംവീഴ്ത്തി ധേനുമുദ്രപിടിച്ചു കാണിച്ചു അമൃതീകരിച്ചു അടിയിൽ പറയുന്ന മന്ത്രം ചൊല്ലി ഇഷ്ടദേവനായിക്കൊണ്ടു സമൎപ്പിക്കണം.

നമസ്തേ ദേവദേവേശ! സൎവ്വതൃപ്തികരം പരം
അന്യാനിവേദിതം ശുദ്ധം പ്രകൃതിസ്ഥം സുശീതലം
പരമാനന്ദസംപൂൎണ്ണ! ഗൃഹാണ ജലമുത്തമം

അല്ലയോ ദേവന്മാൎക്ക ഈശ്വരനായിട്ടുള്ളോവേ! അങ്ങേക്കു നമസ്കാരം. അല്ലയോ പരമാനന്ദം കൊണ്ടു് നിറഞ്ഞിരിക്കുന്നോവേ! സ്വഭാവേന ഇരിക്കുന്നതും, നല്ലതണുപ്പോടുകൂടിയതും, അതിനിൎമ്മലമായിട്ടുള്ളതും, മറെറല്ലദേവന്മാൎക്ക സമൎപ്പിക്കപ്പെടാത്തതും, എല്ലാ ദേവന്മാൎക്കും സന്തോഷത്തെ ഉണ്ടാക്കുന്നതും, അതിശ്രേഷ്ഠമായുമിരിക്കുന്ന ഈ ജലത്തെ ഗ്രഹിച്ചരുളണമേ.

ഉത്തരെത്വാം ദേവതാവാമേ ജലപാത്രം നിവേശയേൽ
തതഃപുഷ്പാഞ്ജലിം ദത്വാ അസ്ത്രമന്ത്രേണ ബന്ധനം
ദിശാം കൃത്വാ ജപനികാം ദേവസ്യപരിതോന്യസേൽ
അമൃതാത്മകനൈവേദ്യം നമഃഇത്യുച്ചരേൽ പുനഃ
ധേനുമുദ്രാം പ്രദൎശ്യാഥ ഭുഞ്ജാനാം ദേവതാം സ്മരേൽ
അഷ്ടോത്തരശതം ജപ്ത്വാ മൂലമന്ത്രം ദദേജ്ജലം
നൈവേദ്യാന്തെ ത്വാചമനം ദത്വാ ഹോമവിധിം ചരേൽ

ഇപ്രകാരം പ്രാൎത്ഥിച്ചു മേൽപറഞ്ഞ ജലപാത്രം ദേവന്റെ ഇടത്തുവശം സ്ഥാപിച്ചു് മൂലമന്ത്രം കൊണ്ടു് പുഷ്പാഞ്ജലിസമൎപ്പിച്ചു്—ഓം ഫട്—എന്ന അസ്ത്രമന്ത്രം കൊണ്ടു ദിഗ്ബന്ധനംചെയ്തിട്ടു് ദേവതയുടെ ചുററും [illegible]

ണ്ടുമാച്ച് — അമൃതാത്മകനൈവേദ്യംനമഃ— എന്നുച്ചരിച്ച ധേനുമുദ്ര പിടിച്ചുകാണിച്ച് ഇഷ്ടദേവത തിരുവക്ത്രത്തു ഭക്ഷിക്കുന്നതായിവിചാരിച്ച് കണ്ണടച്ച് പത്തുരെട്ടുമൂലമന്ത്രം ജപിച്ചുജലം സമർപ്പിച്ചു നൈവേദ്യാവസാനത്തിങ്കൽ—ഓം അമൃതാപിധാനമസി സ്വാഹാ—എന്നു പുനരാചമനം സമർപ്പിച്ചു ഹോമവിധിയാചരിക്കണമെന്ന് മേരുതന്ത്രത്തിൽ പറയുന്നു.

വേദികായാ ദക്ഷഭാഗേ കൃത്വാ സ്ഥണ്ഡിലമുത്തമം
സംസ്ഥാപ്യ വഹ്നിം സംസ്കൃത്യ വൈശ്വദേവം സമാചരേൽ
യഥാവിധി തത്ര ഗന്ധാദ്യൈർദ്ദേവതാം യജേൽ
തത്ര പൂർവാഭിർഹുത്വാ വ്യാഹൃതിഭിഃ പുരാ
ജുഹുയാൻമൂലമന്ത്രേണ പായസേന ഘൃതേന ച
പഞ്ചവിംശതിഭിഃ പശ്ചാദ്ധുത്വാ വ്യാഹൃതിഭിഃ പുനഃ
സംപൂജ്യ താം ചന്ദനാദ്യൈഃ പീഠമൂർത്തൗ നിയോജയേൽ
അഗ്നിം വിസൃജ്യ ശിഷ്ടേന പായസേന ബലിം ഹരേൽ
പാഷദേഭ്യശ്ചന്ദനാദി പുഷ്പാക്ഷത സമന്വിതം.

അനന്തരം വേദികയുടെ വലത്തുവശം ഉത്തമമായിരിക്കുന്ന സ്ഥണ്ഡിലമുണ്ടാക്കി യഥാവിധി അഗ്നിയെ സ്ഥാപിച്ചു സംസ്കരിച്ചു വൈശ്വദേവമാചരിക്കണം.

അതായതു്:—വിധിയ്ക്കുതക്കവണ്ണം ആ അഗ്നിയിൽ ദേവതയെ ആവാഹിച്ചു പാദ്യാദികളെക്കൊണ്ടും ഗന്ധപുഷ്പാദികളെക്കൊണ്ടും പൂജിച്ചു നൈവേദ്യപ്പെട്ട പായസം, ആജ്യം ഓംകാരത്തോടുകൂടിയ വ്യാഹൃതികളെക്കൊണ്ടു ഏഴു പ്രാവശ്യവും മൂലമന്ത്രംകൊണ്ട് ഇരുപത്തഞ്ചു പ്രാവശ്യവും; പിന്നെയും ഓംകാരത്തോടുകൂടിയ വ്യാഹൃതികളെക്കൊണ്ട് ഏഴു പ്രാവശ്യവും ആഹുതി സമർപ്പിച്ചു പഞ്ചോപചാരങ്ങളെക്കൊണ്ട് ദേവതയെ പൂജിച്ച് ദേവതയെ പീഠമൂർത്തിയിങ്കൽ സംയോജിപ്പിച്ചു അഗ്നിയെ വിസൃജിച്ച് ശേഷിച്ച പായസംകൊണ്ട്—

ഓം ഇഷ്ടദേവതായാഃ പാർഷദേഭ്യഃ ഏഷ ബലിഃ നമഃ— എന്നു ദേവപാർഷദന്മാർക്കായിക്കൊണ്ടു ഗന്ധപുഷ്പാക്ഷതങ്ങളോടുകൂടി ബലിവിസൃജിക്കണമെന്നു മേരുതന്ത്രത്തിൽ പറയുന്നു. *

ദേവതൃപ്തിമിതി ധ്യാത്വാ നൈവേദ്യം ശരസാരകം
സംചിന്ത്യ രക്ഷാദിക് ഭാഗേ പാത്രം തത്സ്ഥാപയേത്തതഃ
ഗോമയാദ്ഭിസ്സുദത്സ്യോന്നൈവേദ്യസ്ഥാനശോധനം

* സമാപ്യവൈശ്വദേവന്തു ഭൂതേഭ്യോ ബലിമാഹരേൽ
ശുദ്ധേന്തു ബലിദാനാന്തേദ്ദ്യാദ് ഭൂതബലിം സുധീഃ

ദ്ധേഃ വാച്ഛാഷ്ടംഗൃഹീത്വാത്തു നിർമ്മാല്യഭോജിനേ നമഃ
ഇത്യെശാന്യാം വിനിഃക്ഷിപ്യഹസ്തംപ്രക്ഷാലയേത്തതഃ
പുനരാചമനംദദ്യാൽകരോ ദ്വ ത്തനമേവച
ശുദ്ധമാചമനംദത്വാറസുഗന്ധൈർഗ്ഗന്ധയേൽകരൌ

അനന്തരം പട്ടത [മുഖവസ്ത്രം]മാററി നൈവേദ്യം യഥേഷ്ടമാകുംവണ്ണം ഭക്ഷിച്ചു ദേവൻ തൃപ്തനായിഎന്നും, സാരാംശങ്ങളെ ദേവൻ സ്വീകരിക്കനിമിത്തം നൈവേദ്യം ഗതസാരമായിരിക്കുന്നുഎന്നുംവിചാരിച്ച് നൈവേദ്യപാത്രം അവിടെനിന്നും മാററി നിരൃതികോണിൽ സ്ഥാപിച്ച് ഓം ഫട് എന്നുച്ചരിച്ച് ചാണകപ്പാൽതളിച്ചുപാത്രംവെച്ചസ്ഥലം ശുദ്ധിയാക്കി ദേവൻെറ ഉച്ഛിഷ്ടം കുറെ കയ്യിലെടുത്ത് ഓം നിർമ്മാല്യഭോജിനേനമഃ എന്നുജപിച്ച് ആ ഭത്ത് ഈശകോണിൽ ക്ഷേപിച്ച് കൈകഴുകിമൂലമന്ത്രംകൊണ്ട പുനരാചമനവും, ശുദ്ധാചമനവും,കരഗന്ധവുംസമർപ്പിക്കണമെന്നുഃമേരുതന്ത്രത്തിൽപറയുന്നു.

തതോദദ്യാച്ചതാംബൂലം. . . . . . . .
ദർശയച്ചതഥാദശംകല്പയേഛത്രചാമരൈഃ.

അനന്തരം മൂലമന്ത്രംകൊണ്ടു താംബൂലം, കണ്ണാടി, കുട, വെൺചാമരം, ആലവട്ടം, പല്ലക്കമുതലായവയും സമർപ്പിക്കണം.

സർവോപകരണാദീനി മൂലാന്തേചനിവേദയേൽ
അശക്തോമനസാദദ്യാൽ . . . .

മൂലമന്ത്രംചൊല്ലി മറെറല്ലാ ഉപചാരങ്ങളും സമർപ്പിക്കണം. ശക്തിയില്ലാത്തവൻ കേവലം മനസ്സുകൊണ്ടു സമർപ്പിക്കണമെന്നു ഗൌതമീയതന്ത്രത്തിൽപറയുന്നു.

ഉപചാരമുദ്രാഃ.

ആസനംപദ്മമുദ്രാസ്യാദ്ധസ്തദ്വയമധോമുഖം
മുദ്രെഷാകുശലപ്രശ്നേ തദേവോദ്ധ്വമുഖംപുനഃ
മുദ്രാസ്യാൽസ്വാഗതേചാർഘ്യമുദ്രാത്വഞ്ജലിരുച്യതേ
അനാമാംഗുഷ്ഠയോഗാച്ചസൈവോക്താപാദ്യമുദ്രികാ
ഉത്താനംദക്ഷഹസ്തന്തുകൃത്വാനിമ്നതലംസുധീഃ
കനിഷ്ഠഹീനഃ സംയുക്താശ്ചതസ്രോംഗുല്യഉന്നതാഃ
മുദ്രൈഷാചമനേപ്രോക്താഃധോമുഖീചതഥാമയാ
സ്പൃഷ്ടാംഗുഷ്ഠാഭവന്മുദ്രാമധുപർക്കേവരാനനേ
അധോമുഖീദക്ഷഹസ്തകൃതാമുഷ്ടിഃകനിഷ്ഠയാ

വിമുക്താസ്സാനമുദ്രേഷാഗദിതാ പരമേശ്വരി
ഉത്താനം ദക്ഷിണം ഹസ്തം കൃത്വാതന്മദ്ധ്യമം പുനഃ
അംഗുഷ്ഠേന സ്പൃശേദേഷാമുദ്രാവസ്ത്രസ്യകീർത്തിതാ
ഏതാമേവാനാമികാസ്പൃശാന്മുദ്രാഭൂഷണസംജ്ഞിതാ
കനിഷ്ഠാസ്പൃശേതാഹ്യേഷാഉപവീതസ്യമുദ്രികാ
അധോമുഖംകരംകൃത്വാതർജ്ജന്യഗ്രേതുയോജയേൽ
അംഗുഷ്ഠാഗ്രന്തുമുദ്രേയംപുഷ്പാഖ്യാ പരമേശ്വരി
അംഗുഷ്ഠാഗ്രേണതർജ്ജന്യാഃസ്പൃശേദഗ്രം മഹേശ്വരി
ധൂപമുദ്രേയമാഖ്യാതാസർവ്വദേവപ്രിയംകരീ
മദ്ധ്യമാനാമികാഭ്യാംതുമദ്ധ്യപർവ്വണിദേശികഃ
അംഗുഷ്ഠാഗ്രേണദേവേശി ധൃത്വാദീപംനിവേദയേൽ
അനാമാഗ്രാസ്പൃശേദ്വിജ്യേഷ്ഠാഗ്രേതുദേശികഃ
നൈവേദ്യമുദ്രാകഥിതാദേവതാതൃപ്തികാരിണീ

പത്മ,മുദ്ര ഏതോ അതുതന്നെ ആസന,മുദ്ര. കൈപ്പടം രണ്ടും കമഴ്ത്തിപ്പിടിച്ചു കാണിക്കുന്നതു് ശൈലപൃഷ്ഠ,മുദ്ര. അതുതന്നെ മലർത്തിപ്പിടിച്ചുകാണിക്കുന്നതു് സ്വാഗത,മുദ്ര. രണ്ടുകയ്യുംകൂട്ടിപ്പിടിച്ചുകാണിക്കുന്നതു് അഞ്ജലി,മുദ്ര. അണിവിരൽ മൂലത്തിൽ പെരുവിരൽപുറം ചേർത്തുപിടിച്ചുകാണിക്കുന്നതു് പാദ്യ,മുദ്ര. വലത്തുകൈമലർത്തി ഉള്ളംകൈ കമഴ്ത്തി ചെറുവിരലൊഴിച്ചു മററനാലുവിരലുകളുംകൂട്ടി ഉയർത്തിപ്പിടിച്ചുകാണിക്കുന്നതു് ആചമന,മുദ്ര. അതുതന്നെ കമഴ്ത്തി അണിവിരൽ പുറത്തോടു ചെറുവിരൽപുറം ചേർത്തുപിടിച്ചുകാണിക്കുന്നതു് മധുപർക്ക,മുദ്ര. അഞ്ചുവിരലും ചുരുട്ടിപ്പിടിച്ചു കമഴ്ത്തി ചെറുവിരൽ നിവർത്തിപ്പിടിച്ചുകാണിക്കുന്നതു് സ്നാന,മുദ്ര കൈപ്പടംമലർത്തി നടുവിരൽപുറത്തിൽ പെരുവിരൽപുറം ചേർത്തുപിടിച്ചുകാണിക്കുന്നതു് വസ്ത്ര,മുദ്ര ഇതുതന്നെ അണിവിരൽപുറത്തിൽചേർത്തുപിടിച്ചുകാണിക്കുന്നതു് ഭൂഷണ,മുദ്ര. ഇതുതന്നെ ചെറുവിരൽപുറത്തിൽ ചേർത്തുപിടിച്ചുകാണിക്കുന്നതു് ഉപവീത,മുദ്ര. പെരുവിരൽ പുറംകൊണ്ടു ചെറുവിരൽപുറംതൊട്ടുപിടിച്ചുകാണിക്കുന്നതു് ഗന്ധ,മുദ്ര കൈപ്പടംകമഴ്ത്തി ചൂണ്ടാണിവിരൽ പുറത്തിൽ പെരുവിരൽപുറം ചേർത്തുപിടിച്ചുകാണിക്കുന്നതു് പുഷ്പ,മുദ്ര. പെരുവിരൽപുറംകൊണ്ടു ചൂണ്ടാണിവിരൽ പുറംതൊട്ടുപിടിച്ചുകാണിക്കുന്നതു് ധൂപ,മുദ്ര. നടുവിരൽ, അണിവിരൽ എന്നിവയുടെ മദ്ധ്യമൂലത്തിൽ പെരുവിരൽപുറംചേർത്തു

പിടിച്ചുകാണിക്കുന്നതു് ദീപമുദ്ര. രണ്ടുകയ്യിന്റെയും ചെറുവിരൽപുറംകൊണ്ടു അണിവിരൽപുറംതൊട്ടുപിടിച്ചുകാണിക്കുന്നതു് നൈവേദ്യമുദ്ര. എന്നിപ്രകാരം "മേരുതന്ത്രം" തുടങ്ങിയുള്ള തന്ത്രങ്ങളിൽപറയുന്നു.

അഷ്ടോത്തര ശതം വാപി
ജപേൻ മൂല മതന്ദ്രിതാ
ദേവസ്യ ദക്ഷിണേ ഹസ്തേ
തോയം ദത്വാ സമർപ്പയേൽ.

അനന്തരം അതന്ദ്രിതനായി ഇഷ്ടദേവതയുടെമൂലമന്ത്രം ആയിരത്തെട്ടോ, നൂറ്റെട്ടോ ഉരുജപിച്ചു് ദേവന്റെ വലത്തുകയ്യിൽ ജലദാനംചെയ്തു് ജപംസമർപ്പിക്കണം. എന്നുമേരുതന്ത്രത്തിൽ പറയുന്നു.

തതശ്ച ദേവതാം ഭക്ത്യാ
പരിക്രമ്യ നമേൽ സുധീഃ

അനന്തരം ബുദ്ധിമാനായിരിക്കുന്ന പൂജകൻഭക്തിയോടുകൂടി ദേവതയെ വലത്തുവച്ചു് നമസ്കരിക്കണമെന്നു മേരുതന്ത്രത്തിൽപറയുന്നു.

നമസ്കാരം.

പദ്ഭ്യാം കരാഭ്യാം ജാനുഭ്യാം
ശിരസാ വചസാ ദൃശാ
പഞ്ചാംഗോയം പ്രണാമഃ
സ്യാൽപൂജാസുപ്രവരാവിമൌ.

കൈ, മുട്ടുകാൽ, ശിരസ്സ്, വാക്ക്, കണ്ണ് എന്നിവകളെക്കൊണ്ടു ചെയ്യുന്നനമസ്കാരം പഞ്ചാംഗമാകുന്നു. അഷ്ടാംഗനമസ്കാരം, പഞ്ചാംഗനമസ്കാരം എന്നിരണ്ടും പൂജകളിൽ ശ്രേഷ്ഠങ്ങളാകുന്നുഎന്നു "കല്പലത" പറയുന്നു.

ഭൂമൌനിപത്യ യഃകുര്യാൽ
കൃഷ്ണദൃഷ്ട നതിം സുധീഃ
സഹസ്ര ജന്മജം പാപം
ത്യക്ത്വാ വൈകുണ്ഠമാപ്നുയാൽ

യാതൊരുവിദ്വാൻ കൃഷ്ണഭഗവാനെ കണ്ടമാത്രയിൽതന്നെ വടിപോലെ ഭൂമിയിൽപതിച്ചിട്ടു നമസ്കാരംചെയ്യുമോ അവൻ ആയിരംജന്മങ്ങളിൽനിന്നുമുണ്ടായിട്ടുള്ളപാപത്തെ ഉപേക്ഷിച്ചു് സാക്ഷാൽ വൈകുണ്ഠലോകം പ്രാപിക്കുമെന്നു "കല്പവല്ലി"യിൽപറയുന്നു.

പരമാണൂനിയാവന്തി ലലാടേ പുരുഷസ്യ തു
പാർത്ഥിവാനി ഭവന്തീഹ നമതോ മധുസൂദനം

„താവത്താബ്ദാസ്സുവിപ്രേന്ദ്ര!
സ്വർഗ്ഗലോകേ മഹീയതേ"

വിഷ്ണുഭഗവാനെ നമസ്കരിക്കുന്നവനായ പുരുഷന്റെ നെററിയിൽ പാർത്ഥിവങ്ങളായിരിക്കുന്ന എത്ര പരമാണുക്കൾ (മൺപൊടികൾ) പററുന്നുവോ അത്രയും വർഷം അവൻ സ്വർഗ്ഗലോകത്തിൽ ദേവന്മാരാൽ പൂജിക്കപ്പെടുന്നു എന്നു „വിഷ്ണുധർമ്മ"ത്തിൽ പറയുന്നു. *

ഇതി പ്രകാരാന്തരേണ സപ്രമാണസർവ്വസാമാന്യ

സംക്ഷിപ്തപൂജാവിധിഃ

സമ്പൂർണ്ണം.

---



 * അധികം രണ്ടാംഭാഗത്തിൽ കണ്ടുകൊൾക.

പ്രകാരാന്തരേണ

# സർവ്വസാമാന്യ

# പൂജാവിധിഃ.



ഓം ശ്രീഗണേശായനമഃ

ദേവനെ നമസ്കരിച്ച് പൂജാലയത്തിൽ പ്രവേശിച്ച്
"പൃഥിവീത്യസ്യ മന്ത്രസ്യ മേരുപൃഷ്ഠഋഷിഃ കൂർമ്മോദേവതാ
സുതലംഛന്ദഃ മേരുപൃഷ്ഠാസനേ വിനിയോഗഃ"
പൃഥ്വി! ത്വയാധൃതാ ലോകാ ദേവി! ത്വം വിഷ്ണുനാധൃതാ
ത്വം ച ധാരയ മാം ദേവി! പവിത്രം കുരു ചാസനം

"ഓം ഭൂർഭുവസ്സ്വഃ" എന്നു ഉച്ചരിച്ച് ആസനത്തിൽ ഇരുന്ന് പൂജാദ്രവ്യങ്ങൾ തന്റെ വലത്തുവശം സ്ഥാപിച്ച്, ദേവന്റെ വലത്തുഭാഗം നെയ്‌വിളക്കും, ഇടത്തുഭാഗം എണ്ണവിളക്കും സ്ഥാപിച്ച്, ഇഷ്ടദേവതകളേയും ഗുരുക്കന്മാരേയും നമസ്കരിച്ച് ദേശകാലങ്ങളെ കീർത്തിച്ച് സങ്കല്പം ചെയ്ത് (അപസർപ്പന്തു) ഇത്യാദി ശ്ലോകം ചൊല്ലി ഭൂതോത്സാരണം ചെയ്ത് [ദേവാ ആയാന്തു യാതുധാനാ അപയാന്തു വിഷ്ണോ ദേവയജനം രക്ഷസ്വ] എന്നു പ്രാർത്ഥിച്ച് "യേഭ്യോമാതേതി" മന്ത്രം ജപിക്കുക.

അഥമന്ത്രഃ

യേഭ്യോമാതേത്യസ്യ ഗയഃപ്ലാതോ വിശ്വേദേവാ
ജഗതീ മനുഷ്യഗന്ധനിവാരണേ വിനിയോഗഃ"
ഓം യേഭ്യോ മാതാ മധുമത് പിന്വതേ പയഃ പീയൂഷം
ദ്യൌരദിതിരദ്രിബർഹാഃ ഉക്ഥശുഷ്മാൻ വൃഷഭരാൻ
സ്വപ്നസസ്താൻ ആദിത്യാൻ അനുമദാ സ്വസ്തയേ

സർവ്വത്തിന്റേയും നിർമ്മാത്രിയായിരിക്കുന്ന പൃഥിവി യാതൊരു ദേവന്മാർക്കായിക്കൊണ്ടു മാധുര്യത്തോടുകൂടിയതും സാരഭൂതമായുമിരിക്കുന്ന ക്ഷീരത്തെ രക്ഷിക്കുന്നു? അപ്രകാരംതന്നെ ദീനരായി പാർവ്വതമേഘനായിരിക്കുന്ന ദ്യോവും പീയൂഷത്തെ രക്ഷിക്കുന്നു. * അതിബലന്മാരായി, വൃഷ്ടിയുടെ

---

* ഭൂമിയും സ്വർഗ്ഗവും ഹവിസ്സിനെ ഉല്പാദിപ്പിക്കുന്നു എന്നു സാരം.

ആഹൎത്താക്കളായി, നല്ലകൎമ്മത്തോടു കൂടിയവരായി, അഗ്നി
തിപുത്രന്മാരായിരിക്കുന്ന ആ ദേവന്മാരെ അവിനാശത്തിനാ
യിക്കൊണ്ടു സ്തുതിച്ചാലും.

ഏവാപിത്രഇത്യസ്യ വാമദേവോ ബൃഹസ്പതിസ്ത്രിഷ്ടുപ്
മനുഷ്യഗന്ധനിവാരണേ വിനിയോഗഃ"
ഓം ഏവാപിത്രേ വിശ്വദേവായ വൃഷ്ണേയജ്ഞൈർവിധേമ
മനസാഹവിർഭിഃ ബൃഹസ്പതേസുപ്രജാവീരവന്തോവയംസ്യാമ
പതയോരയീണാം"

ലോകത്തെ പാലിക്കുന്നവനായി, എല്ലാവരാലും സ്തുതിക്കപ്പെടുന്നവനായി, വൎഷകനായിരിക്കുന്ന ദേവനായിക്കൊണ്ടു യജ്ഞസാധനങ്ങളായിരിക്കുന്ന ആജ്യാദികളെക്കൊണ്ടും, മനസ്സുകൊണ്ടും, സ്തുതികൊണ്ടും പരിചരിക്കുന്നു—അല്ലയോ ദേവ! ഞങ്ങൾ നല്ലസന്താനത്തോടും, വീൎയ്യത്തോടും, വൎദ്ധിച്ചിരിക്കുന്ന ധനത്തോടും കൂടിയവരായി ഭവിക്കണമേ.

ആഗമാൎത്ഥന്തുദേവാനാം ഗമനാൎത്ഥന്തുരക്ഷസാം
കുൎവ്വേഘണ്ടാരവന്തത്ര ദേവതാഹ്വാനലക്ഷണം.

എന്നു ഉച്ചരിച്ചു മണിയടിക്കുക. അനന്തരം ചന്ദനം കൊണ്ടു മൂന്നുഷട്കോണമണ്ഡലം ഉദകസംസ്ഥമായി വരച്ച് ഗന്ധപുഷ്പങ്ങളെക്കൊണ്ടു പൂജിച്ച് ദക്ഷിണസ്ഥലത്തിൽ ശംഖുകഴുകി വെള്ളം നിറച്ചുസ്ഥാപിച്ചു, മദ്ധ്യമണ്ഡലത്തിൽ അൎഘ്യപാത്രവും, ഉത്തരമണ്ഡലത്തിൽ നിറച്ച ചെമ്പുകലശവും സ്ഥാപിച്ച് ഗന്ധപുഷ്പാദികളെക്കൊണ്ടു പൂജിച്ചു ശംഖുതൊട്ടു നമസ്കരിച്ചു ശംഖിൽ തീൎത്ഥങ്ങളെ സ്മരിക്കുക.

മന്ത്രം

പൃഥിവ്യാം യാനിതീൎത്ഥാനി സ്ഥാവരാണി ചരാണിച
താനി തീൎത്ഥാനി ശംഖേസ്മിൻ വിശന്തു ബ്രഹ്മശാസനാൽ

ഭൂമിയിൽ സ്ഥാവരങ്ങളായും ജംഗമങ്ങളായും യാവചിലതീൎത്ഥങ്ങളുണ്ടോ ആയവയെല്ലാം ബ്രഹ്മശാസനം ഹേതുവായിട്ടു ഈ ശംഖിൽ പ്രവേശിക്കട്ടെ. എന്ന ശ്ലോകം ചൊല്ലി തീൎത്ഥം സ്മരിച്ച് "ശംഖമുദ്ര, അൎഘ്യമുദ്ര, കലശമുദ്ര എന്നീ മുദ്രകൾ ക്രമപ്രകാരം പിടിച്ചുകാണിച്ചു "ഓം കലശസ്യമുഖേ വിഷ്ണുഃ" ഇത്യാദി മേൽപ്പറഞ്ഞ ശ്ലോകങ്ങൾ ചൊല്ലി കലശദേവതകളെ സ്മരിച്ചു പ്രണവത്തോടു കൂടിയ വ്യാഹൃതികളെ ഉച്ചരിച്ച് ശംഖിലെ വെള്ളം കൊണ്ട് പൂജാദ്രവ്യങ്ങളേയും തന്നെയും പ്രോക്ഷിച്ചു "ഓം വഹ്നിമണ്ഡലായനമഃ" എന്നു നമസ്ക

ച്ച് നിൎമ്മാല്യ വിസൎജ്ജനം ചെയ്തു ആദ്യം തൻകലും പിന്നിട്ടു ദേവകൾക്കും അംഗന്യാസം ചെയ്യണം.

ന്യാസക്രമഃ.

പ്രഥമാംവിന്യസേദ്വാമേ ദ്വിതീയാംദക്ഷിണേകരേ
തൃതീയാംവാമപാദേതു ചതുൎത്ഥിന്ദക്ഷിണേ ന്യസേൽ
പഞ്ചമീംവാമജാനൌച ഷഷ്ഠീംവൈദക്ഷിണേന്യസേൽ
സപ്തമീംവാമകട്യാംതു അഷ്ടമീംദക്ഷിണേകടൌ
നവമീംനാഭിമദ്ധ്യേതു ദശമീംഹൃദിവിന്യസേൽ
ഏകാദശീംകണ്ഠദേശേ ദ്വാദശീംവാമബാഹുകേ.
ത്രയോദശീംദക്ഷിണേച ആസ്യദേശേചതുൎദ്ദശീം
അക്ഷ്ണോഃപഞ്ചദശീംചൈവഷോഡശീംമൂൎദ്ധ്നിവിന്യ
പുരുഷസൂക്തത്തിലെഋക്കുകളിൽ— [സേൽ

൧—ാമത്തേത് വലത്തുകയ്യിലും ൨—ാമത്തേത് ഇടത്തുകയ്യിലും൩—ാമത്തേത് ഇടത്തെകാലിലും ൪—ാമത്തേത് വലത്തെകാലിലും ൫—ാമത്തേത് ഇടത്തെമുട്ടുകാലിലും ൬—ാമത്തേത് വലത്തെമുട്ടുകാലിലും ൭—ാമത്തേത് ഇടത്തെഅരയിലും ൮—ാമത്തേത് വലത്തെഅരയിലും ൯—ാമത്തേത് നാഭമദ്ധ്യത്തിലും ൧൦—ാമത്തേത് ഹൃദയത്തിലും ൧൧—ാമത്തേത് കണ്ഠത്തിലും ൧൨—ാമത്തെ ഇടത് തോളിലും ൧൩—ാമത്തേത് വലതുതോളിലും ൧൪—ാമത്തേത് മുഖത്തിലും ൧൫—ാമത്തേത് രണ്ടുകണ്ണിലും ൧൬—മത്തേത് ശിരസ്സിലും ന്യസിക്കണം.

ഏവംന്യാസവിധിംകൃത്വാ പഞ്ചാംഗാനിസമാചരേൽ
ബ്രാഹ്മണോസ്യാദികാഭിൎഋഗ്ഭിഃപഞ്ചാംഗകല്പനാ

ഇപ്രകാരം ന്യാസവിധിയെ ചെയ്തിട്ടുപഞ്ചാംഗന്യാസം ചെയ്യണം. ബ്രാഹ്മണോസ്യ എന്നതുടങ്ങിട്ടുള്ള അഞ്ചു ഋക്കുകളെകൊണ്ടു പഞ്ചാംഗന്യാസം വിധിപ്പെടുത്തിരിക്കുന്നു. ഹൃദയം, ശിരസ്സ്, ശിഖ, കവചം, അസ്ത്രം ഇവ പഞ്ചാംഗങ്ങൾ

ഏവംന്യാസവിധിംകൃത്വാപൂജയേച്ചയഥാവിധി
ഇപ്രകാരം പഞ്ചാംഗന്യാസംകഴിച്ച് വിധിപ്രകാരം പൂജിക്കണം

പൂജാവിധിക്രമഃ.

ആദ്യയാവാഹയേദ്ദേവ മൃചാതുപുരുഷോത്തമം
ദ്വിതീയയാസനംദദ്യാൽ പാദ്യംചൈവതൃതീയയാ



ശ്രീ.

# ദേവീപൂജാ.

ശ്രീദേവ്യൈ നമഃ.

* പൂർവ്വോക്തപ്രകാരം അർഗ്ഘ്യോദകാഹരണം മുതൽ പഞ്ചാമൃതപൂജ വരെ കഴിക്കുക.

## അഥ പീഠപൂജാ.

ആധാരത്തിൽ "ഓം മം മണ്ഡൂകായ നമഃ, ഓം കാം കാലാഗ്നിരുദ്രായ നമഃ, ഓം മൂം മൂലപ്രകൃത്യൈ നമഃ, ഓം ആം ആധാരശക്ത്യൈ നമഃ, ഓം കൂം കൂർമ്മായ നമഃ, ഓം അം അനന്തായ നമഃ, ഓം വം വരാഹായ നമഃ, ഓം പൃം പൃഥിവ്യൈ നമഃ, ഓം സും സുധാസമുദ്രായ നമഃ, ഓം രം രത്നദ്വീപായ നമഃ, ഓം സും സുവർണ്ണദ്വീപായ നമഃ, ഓം നം നന്ദനോദ്യാനായ നമഃ, ഓം മം മണിമണ്ഡപായ നമഃ, ഓം സും സുവർണ്ണമണ്ഡപായ നമഃ, ഓം സും സുവർണ്ണവേദികായൈ നമഃ, ഓം രം രത്നസിംഹാസനായ നമഃ, ഓം ധം ധർമ്മായ നമഃ, ഓം ജ്ഞാം ജ്ഞാനായ നമഃ, ഓം വൈം വൈരാഗ്യായ നമഃ, ഓം ഐം ഐശ്വര്യായ നമഃ" കിഴക്കുതുടങ്ങീട്ടുള്ള ദിക്കുകളിൽ— "ഓം അം അധർമ്മായ നമഃ, ഓം അം അജ്ഞാനായ നമഃ, ഓം അം അവൈരാഗ്യായ നമഃ, ഓം അം അനൈശ്വര്യായ നമഃ" മദ്ധ്യത്തിൽ— "ഓം അം അനന്തായ നമഃ, ഓം പം പത്മായ നമഃ, ഓം അം അർക്കമണ്ഡലായ നമഃ, ഓം ഉം സോമമണ്ഡലായ നമഃ, ഓം മം വഹ്നിമണ്ഡലായ നമഃ, ഓം സം സത്വായ നമഃ, ഓം രം രജസേ നമഃ, ഓം തം തമസേ നമഃ, ഓം ആം ആത്മനേ നമഃ, ഓം അം അന്തരാത്മനേ നമഃ, ഓം പം പരമാത്മനേ നമഃ, ഓം ഹ്രീം ജ്ഞാനാത്മനേ നമഃ, ഓം മാം മായാതത്വായ നമഃ, ഓം കം കലാതത്വായ നമഃ, ഓം വിം വിദ്യാതത്വായ നമഃ, ഓം പം പരതത്വായ നമഃ."

---

* പൂർവ്വോക്തപ്രകാരം "ദേവ" സ്ഥാനത്തിൽ "ദേവി" എന്നു ഭേദം.

1. * ധ്യാനം.

"ജഗൽപൂജ്യേ! ജഗദ്വന്ദ്യേ! സൎവ്വശക്തിസ്വരൂപിണി!
പൂജാം ഗൃഹാണ കൌമാരി! ജഗന്മാതൎന്നമോസ്തു തേ"

എല്ലാവരാലും പൂജിക്കപ്പെടുന്നവളായും, എല്ലാവരാലും നമസ്കരിക്കപ്പെടുന്നവളായും, എല്ലാ ദേവീരൂപത്തോടുകൂടിയവളായും, എല്ലാവരേയും മോഹിപ്പിക്കുന്നവളായും ഇരിക്കുന്ന മഹാദേവി! നിനക്കു നമസ്കാരം. എന്റെ പൂജ ഗ്രഹിച്ചരുളേണമേ.

2. ആവാഹനം. "ഹിരണ്യവൎണ്ണാം ശ്രീ."

"തപ്തകാഞ്ചനസങ്കാശാം മുക്താഭരണഭൂഷിതാം
രത്നസിംഹാസനാസീനാം വന്ദേ താം വൈ മഹേശ്വരീം"

പുടപാകശോധിതമായിരിക്കുന്ന സ്വൎണ്ണംപോലെ പ്രകാശിച്ചുകൊണ്ടിരിക്കുന്നവളായും, മുത്തുമാലമുതലായ ആഭരണങ്ങളെക്കൊണ്ടു് അലംകൃതയായും, നവരത്നഖചിതമായിരിക്കുന്ന സിംഹാസനത്തിൽ ഇരിക്കുന്നവളായും, വേദശാസ്ത്രങ്ങളിൽ പ്രസിദ്ധയായും, എല്ലാവരാലും പൂജിക്കപ്പെടുന്നവളായും, അഷ്ടൈശ്വൎയ്യസമ്പന്നയായും ഇരിക്കുന്ന ദേവിയെ ഞാൻ അഭിവാദനം ചെയ്യുന്നു.

3. ആസനം. "താമാവഹ ശ്രീ."

"ഖഡ്ഗശൂലഗദാഹസ്താമഭയം ദധതീം കരൈഃ
ഗജാരൂഢാം മഹാദേവീം സൎവ്വൈശ്വൎയ്യപ്രദായിനീം"

കൈകളിൽ വാൾ, ശൂലം, ഗദ, അഭയമുദ്ര എന്നിവകളെ ധരിക്കുന്നവളായും, ആനപ്പുറത്തേറുന്നവളായും, സൎവ്വശ്രേഷ്ഠയായും, സൎവ്വപ്രകാശകയായും, സൎവ്വൈശ്വൎയ്യങ്ങളെ ദാനംചെയ്യുന്നവളായും ഇരിക്കുന്ന ദേവിയെ ഞാൻ നമസ്കരിക്കുന്നു.

4. പാദ്യം. "അശ്വപൂൎവ്വാം ശ്രീ."

വിദ്യാധരീം മഹാദേവീം പത്മാഭാം ലോകനായകാം
സൎവ്വൈശ്വൎയ്യപ്രദാം ദേവീം മഹാലക്ഷ്മീം പ്രപൂജയേ.

എല്ലാവിദ്യകളെ ധരിക്കുന്നവളായും, എല്ലാവരാലും പൂജിക്കപ്പെടുന്നവളായും, എല്ലാവരേയും പ്രകാശിപ്പിക്കുന്നവളായും, എല്ലാജനങ്ങളേയും അതാതു വ്യാപാരങ്ങളിൽ പ്രേരിപ്പിക്കുന്നവളായും, എല്ലാഭക്തന്മാരുടെ ഹൃദയങ്ങളിലും ക്രീഡിക്കുന്നവളായും, എല്ലാ ഐശ്വൎയ്യങ്ങളെ നല്കുന്നവളാ

* ധ്യാനാവാഹനാദിക്രമം മുൻപോലെ.

യും, താമരപ്പൂനിറത്തോടുകൂടിയവളായും, മഹത്തുക്കളാൽ ശ്രേഷ്ഠിക്കപ്പെടുന്നവളായും, ഇരിക്കുന്നദേവിയെ ഞാൻ വിശേഷിച്ചും പൂജിക്കുന്നു.

5 അൎഘ്യം. "കോസ്മാൻശ്രീ"

"ദധിദൂൎവാക്ഷതായുക്തം ഗന്ധതോയസമന്വിതം
അൎഘ്യംഗൃഹാണഭോ! ദേവി! മയാഭക്ത്യാനിവേദിതം".

അല്ലയോദേവി! തൈർ, കറുക, അക്ഷതം, ചന്ദനം, ജലം എന്നിവകളോടുകൂടിയിരിക്കുന്നംരംഅൎഘ്യംഗ്രഹിക്കണമേ

6 ആചമനം. "ചന്ദ്രാം ഭാസാം ശ്രീ."

"നാനാരത്നപ്രഭാം ദേവീം! നാരായണസമന്വിതാം
നാരായണീം മഹാലക്ഷ്മീം വന്ദേഹം വിഷ്ണുവല്ലഭാം!".

വജ്രം, വൈഡൂൎയ്യംമുതലായപലവിധ രത്നങ്ങളുടെ ശോഭപോലെ ഇരിക്കുന്നശോഭയോടുകൂടിയവളായും, ലോകരക്ഷാൎത്ഥംമനുഷ്യാവതാരമെടുക്കുന്നഎല്ലാദേവന്മാരോടുകൂടിമനുഷ്യാവതാരമെടുക്കുന്നവളായും, പൂജ്യന്മാരായിട്ടുള്ളവരെ കടാക്ഷിക്കുന്നവളായും, ജഗദ്വ്യാപിനിയായും ജഗച്ഛ്രേഷ്ഠയായുമിരിക്കുന്ന ദേവിയെഞാൻനമസ്കരിക്കുന്നു.

7 * സ്നാനം ആദിത്യവൎണ്ണേ ശ്രീ.

ദധിമധ്വാജ്യസംയുക്ത ശൎക്കരാഭിഃ സമന്വിതം
ഗാംഗോദകം സമാനീതംത്വംഗൃഹാണ സുരേശ്വരി.

അല്ലയോദേവനാഥേ! തൈർ, തേൻ, നെയ്യ്, പാൽ, പഞ്ചസാര എന്നിവകളോടുകൂടി ഞാൻ കൊണ്ടുവന്നിട്ടുള്ളതാം ഗംഗാജലം സ്വീകരിക്കണമേ.

8 വസ്ത്രം. ഉപൈതുമാം ശ്രീ.

മുക്താമണിഗണസ്യൂതം ഹേമസൂത്രകഞ്ചുകമുത്തമം
പീതാംബരം സോത്തരീയം ഗൃഹാണപരമേശ്വരി!

അത്യധികകാന്തിയോടുകൂടിയവളായും, അനൈശ്വൎയ്യസമ്പന്നയായും ഇരിക്കുന്ന ഹേ ദേവി! അനേകമുത്തുമണികളും, നവരത്നങ്ങളും ചേൎത്തുകെട്ടപ്പെട്ടകനിമത്തം ഏററവുംപ്രകാശിച്ചുകൊണ്ടിരിക്കുന്നതും, ശ്രേഷ്ഠവുമായ രേംചട്ടയും മേൽവസ്ത്രത്തോടു കൂടിയപഞ്ഞിപ്പട്ടും സ്വീകരിക്കണമേ.

* ആപോഹിഷ്ഠേതിമന്ത്രം കൊണ്ട് മലാപകൎഷസ്നാനം ഹിരണ്യവൎണ്ണാം ഇത്യാദി അഞ്ചു മന്ത്രംകൊണ്ടു പഞ്ചാമൃതസ്നാനം എന്നറിക.

9 ഉപവസ്ത്രം. ക്ഷുൽപ്പിപാ ശ്രീ.

"നാനാസിദ്ധിപ്രദാം ദേവി! നാനാഗുണവിവർദ്ധിനീം
നാനാസൂത്രധരാം ദേവിം! സർവ്വലോകമഹേശ്വരി!"

ഭക്തന്മാൎക്കു പലപ്രകാരമുള്ള സിദ്ധിയെ നല്കുന്നവളായും ഭക്തന്മാരുടെ ഹൃദയത്തിങ്കൽതന്നെ ക്രീഡിക്കുന്നവളായും ശൌൎയ്യൌദാൎയ്യാദികളെ വൎദ്ധിപ്പിക്കുന്നവളായും, നാനാപ്രകാരങ്ങളായിരിക്കുന്ന സൂത്രങ്ങളെധരിക്കുന്നവളായും, ജഗൽപ്രകാശകയായും അഖില ലോകങ്ങൾക്കു നാഥയായും, ഇരിക്കുന്ന ദേവിയെ ഞാൻവന്ദിക്കുന്നു.

10 ആഭരണം

"തപ്തകാഞ്ചനസങ്കാശാം മഹാലക്ഷ്മീം വരപ്രദാം!
നാനാഭരണശോഭാഢ്യാംവന്ദേതാംവരദാഭയാം"

തീയിൽവച്ചു പഴുപ്പിക്കപ്പെട്ട സ്വൎണ്ണംപോലെ പ്രകാശിച്ചുകൊണ്ടിരിക്കുന്നവളായും, മഹാജനങ്ങളാൽ ദൎശിക്കപ്പെട്ടവളായും, സൎവ്വാഭീഷ്ടങ്ങളെ ദാനംചെയ്യുന്നവളായും; പലപ്രകാരമുള്ള ആഭരണങ്ങളെക്കൊണ്ടു ശോഭിക്കുന്നവളായും, കൈകളിൽ വരദാഭയമുദ്രകളെ ധരിക്കുന്നവളായും, വേദശാസ്ത്രപ്രസിദ്ധയുമായിരിക്കുന്ന ദേവിയെ ഞാൻ വന്ദിക്കുന്നു.

11 കണ്ഠസൂത്രം.

മഹാഗുണസമായുക്തം നാനാമണിസമന്വിതം
കണ്ഠസൂത്രംമയാനീതം ഗൃഹാണ ഭക്തവത്സലേ!"

ആശ്രിതജനങ്ങളിൽ വാത്സല്യമുള്ളവളേ! എന്നാൽ കൊണ്ടുവരപ്പെട്ടതും, മുത്ത്, പവിഴം, രത്നംമുതലായതു കോൎത്തു കെട്ടപ്പെട്ടതും, അനേകം പട്ടുനൂൽപിടികളോടു കൂടിയതുമായ ഒരു കണ്ഠസൂത്രം ഗ്രഹിച്ചരുളണമേ.

12 ഗന്ധം. "ഗന്ധദ്വാരാംശ്രീ."

"ചന്ദനാഗുരുകൎപ്പൂരകുങ്കുമരോചനൈസ്തഥാ
കസ്തൂൎയ്യാദിസുഗന്ധൈശ്ചസൎവ്വാംഗേഷുവിലേപയേ"

അകിൽ, പച്ചക്കർപ്പൂരം, കാകുമപ്പൂവു്, ചന്ദനം, ഗോരോചന, കസ്തൂരിമുതലായ സുഗന്ധദ്രവ്യങ്ങൾചേൎത്തു അരച്ചിട്ടുള്ള ഒരു ചന്ദനപ്പൂച്ചു് ദേവിയുടെ സൎവ്വാംഗങ്ങളിലും ഞാൻ പൂശുന്നു.

13 അക്ഷതം

"അക്ഷതാന്നിൎമ്മലാൻശുദ്ധാൻമുക്താമണിസമപ്രഭാൻ
ഗൃഹാണചാന്മഹാദേവി!ദേഹിമേനിൎമ്മലാംധിയം"

അല്ലയോ മഹാദേവി! മലിനത്തോടു കൂടാത്തതുകളായും, ശുദ്ധങ്ങളായും, മുത്തുമണികൾപോലെ പ്രകാശിച്ചുകൊണ്ടിരിക്കുന്നതുകളുമായ ഈ അക്ഷതങ്ങളെ സ്വീകരിച്ചു എനിക്കു കളങ്കരഹിതയായ ബുദ്ധിയെ തരേണമേ.

14 പുഷ്പം. "മനസ്സ്കാമശ്രീ"

"മന്ദാരപാരിജാതാദി-പാടലീകേതകാനിച
ജാതീചെമ്പകപുഷ്പാണിഗൃഹാണേമാനിശോഭനേ!"

ഹേ! കല്യാണി! മന്ദാരം, പാരിജാതം, താതരി, കൈതം, പിച്ചി, ചെമ്പകം മുതലായ ഈ പൂക്കളെ ഗ്രഹിക്കേണമേ

15 ആവരണപൂജാ.

കിഴക്ക്—"ഓം ഹൃദയായനമഃ" തെക്ക്—"ഓം ശിരസേസ്വാഹാ" പടിഞ്ഞാറ്—"ശിഖായൈവഷട്" വടക്ക് "ഓം കവചായഹും" കിഴക്ക്—"ഓം നേത്രത്രയായവൌഷട്" സർവ്വദിക്കുകളിലും "ഓം അസ്ത്രായഫട്,—കിഴക്ക്—"ഓം ബ്രാം ബ്രാഹ്മൈനമഃ" തെക്കുകിഴക്ക്— "ഓം മാം മാഹേശ്വര്യൈനമഃ" തെക്ക്—"ഓം കൌം കൌമാര്യൈനമഃ" തെക്കുപടിഞ്ഞാറ്— "ഓം വൈം വൈഷ്ണവ്യൈനമഃ" പടിഞ്ഞാറ്—"ഓം വാം വാരാഹ്യൈനമഃ" വടക്കുപടിഞ്ഞാറ്—"ഓം ഇം ഇന്ദ്രാണ്യൈനമഃ" വടക്ക്—"ഓം ചാം ചാമുണ്ഡായൈനമഃ" വടക്കുകിഴക്ക് "ഓം മം മഹാലക്ഷ്മ്യൈനമഃ"— കിഴക്കുതുടങ്ങി എട്ടുദിക്കുകളിലും "ഓം ഇം ഇന്ദ്രായനമഃ, ഓം അം അഗ്നയേനമഃ, ഓം യം യമായനമഃ, ഓം നിം നിൎഋതയേനമഃ, ഓം വം വരുണായനമഃ, ഓം വാം വായവേനമഃ, ഓം സോം സോമായനമഃ, ഓം ഈം ഈശായനമഃ"

16 ധൂപഃ "കർദ്ദമേനശ്രീ".

ദശാംഗംഗുൽഗ്ഗുലുധൂപംചന്ദനാഗുരുസംയുതം
സമർപ്പിതംമയാഭക്ത്യാമഹാലക്ഷ്മി! പ്രഗൃഹ്യതാം

എല്ലാവരാലും പൂജിക്കപ്പെടുന്നവളും, എല്ലാവരാലും അതിശയേന ദർശിക്കപ്പെടുന്നവളുമായ ഹേ! ദേവി! ദശാംഗദ്രവ്യങ്ങളും, ഗുഗ്ഗുലു, ചന്ദനം, അകിൽ മുതലായ സുഗന്ധദ്രവ്യങ്ങളും ചേർത്തു പുകക്കപ്പെട്ടതും, ഭക്തിയോടുകൂടി ഞാൻ സമർപ്പിക്കുന്നതുമായ ഈ ധൂപം സ്വീകരിക്കേണമേ.

17 ദീപം. ആപസൃജംശ്രീ.

"ഘൃതവർത്തിസമായുക്തം മഹാതേജോമഹോജ്ജ്വലം
ദീപംദാസ്യാമിഗിരിജേസുപ്രീതാഭവസർവ്വദാ"

നെയ്യ്, തിരി ഇവയോടുകൂടി കത്തിയാളിനില്ക്കുന്നതും വലിയ തേജസ്സോടുകൂടിയതുമായ ദീപം ഞാൻ ദേവിക്കായി ദാനംചെയ്യുന്നു. അല്ലയോദേവീ! അവിടുന്ന് നല്ലമനസ്സോടുകൂടിയവളായി, എനിക്കു് എല്ലാഅഭീഷ്ടങ്ങളേയുംനല്കുന്നവളായിതീരണമേ!

18 നൈവേദ്യം. ആർദ്രാംയഃകരിം ശ്രീ.

„അന്നംചതുർവ്വിധംസ്വാദുരസൈഃഷഡ്ഭിഃസമന്വിതം
നൈവേദ്യംഗൃഹ്യതാംദേവി!ഭക്തിംമേഹ്യചലാംകുരു”

അല്ലയോ ദേവി! ആറുരസങ്ങളുള്ള നാലുവിധം അന്നത്തോടുകൂടിയതും, വളരെ രുചിയുള്ളതുമായ ഈ നൈവേദ്യം പ്രതിഗ്രഹിച്ച് ദേവിയിങ്കലെ ഭക്തി എന്നും സ്ഥിരയാക്കിച്ചെയ്യണമേ.

19 ഹസ്തപ്രക്ഷാളനം.

ഗന്ധതോയംമഹാദിവ്യംസുവർണ്ണകലശേസ്ഥിതം
ഹസ്തപ്രക്ഷാളനാർത്ഥായപാനീയംതേനിവേദയേ”

അനേകം സുഗന്ധദ്രവ്യങ്ങൾചേർത്തു മണംപിടിപ്പിക്കപ്പെട്ടതും, അതിശ്രേഷ്ഠമായും, പൊൻകലശത്തിൽ ഇരുന്നതുമായ ഒരു ജലം ഞാൻദേവിക്കു് കൈകഴുകുവാനായിനിവേദിക്കുന്നു.

20 ഫലം.

ദ്രാക്ഷാകർജ്ജൂരകദളീപനസാമ്രകപിത്ഥകം
നാളികേരേക്ഷുജംബ്വാദിഫലാനിപ്രതിഗൃഹ്യതാം”

അല്ലയോദേവി! മുന്തിരിങ്ങാപ്പഴം, ഈന്തപ്പഴം, കദളിപ്പഴം, ചക്കപ്പഴം, മാമ്പഴം, വിളാർമ്പഴം, നാളികേരം, കരിമ്പ്, ഞാവൽപ്പഴം മുതലായഈഫലങ്ങളെ പ്രതിഗ്രഹിക്കേണമേ,

21 താംബൂലം

ഏലാലവംഗകസ്തൂരീകർപ്പൂരൈഃപുഷ്പവാസിതം
വടികാംമുഖവാസാർത്ഥമർപ്പയാമിസുരേശ്വരി!”

അല്ലയോദേവനാഥേ! ഏലം, ഇലവർങ്ഗം, കസ്തൂരി, പച്ചക്കർപ്പൂരം മുതലായത് ചേർക്കപ്പെട്ടതും വിശേഷിച്ച് നല്ല സുഗന്ധങ്ങളെക്കൊണ്ടു വാസനപിടിപ്പിക്കപ്പെട്ടതുമായ ഒരു വടിക ദേവിയുടെ മുഖവാസനക്കായി ഞാൻസമർപ്പിക്കുന്നു.

22 ദക്ഷിണ.

„പൂജാഫലസമൃദ്ധ്യർത്ഥംതവാഗ്രേസ്വർണ്ണമീശ്വരി!
സ്ഥാപിതംതേനമേപ്രീതാപൂർണ്ണാൽകുരുമനോരഥാൽ”

അല്ലയോ അഷ്ടൈശ്വര്യസമ്പന്നയായ ദേവി! എന്റെ ഈ പൂജാകൎമ്മത്തിന്റെ ഫലപ്രാപ്തിക്കായി ദേവിയുടെ മുമ്പാകെ ഇതാ സൎവ്വവും സ്ഥാപിച്ചിരിക്കുന്നു. ഇതുകൊണ്ടു സന്തോഷിച്ച് എന്റെ അനുഗ്രഹങ്ങളെല്ലാം പൂൎത്തിയാക്കിച്ചെയ്യേണമേ!

23 നീരാജനം. “ശ്രീജാതശ്രീ”

“കൎപ്പൂരവൎത്തിസംയുക്തം ഗോഘൃതേന സമന്വിതം
നീരാജനം മയാ ദത്തം ഗൃഹാണ പരമേശ്വരി!”

അല്ലയോ അതിപ്രഭയോടുകൂടിയ ദേവി! പശുവിൻ നെയ്യോടും, കൎപ്പൂരംകൊണ്ടുണ്ടാക്കീട്ടുള്ള തിരികളോടും കൂടിയതും, ഞാൻ ദാനം ചെയ്യുന്നതുമായ ഈ നീരാജനം ഗ്രഹിച്ചരുളണമേ.

24 നമസ്കാരം. “ത്ര്യൎഭാംവഃശ്രീ”

“നമസ്തേ ദേവദേവേശി! നമസ്തേഽഭീപ്സിതപ്രദേ!
നമസ്തേ ദേവദേവേശി! നമസ്തേ ശങ്കരപ്രിയേ!”

അല്ലയോ ദേവദേവന്മാരുടെ നാഥയായുള്ളോവേ! അഭീഷ്ടങ്ങളെ ദാനംചെയ്യുന്നോളേ! അവിടുത്തേക്കു നമസ്കാരം. അല്ലയോ ദേവേശ്വരവല്ലഭേ! പരമശിവന്റെ ഇഷ്ടയായിട്ടുള്ളോവേ! അവിടുത്തേക്കു നമസ്കാരം.

25 മന്ത്രപുഷ്പം. “യശ്ശുചിഃ പ്രയതോ”

“ദാമോദരി! നമസ്തേസ്തു നമസ്ത്രൈലോക്യനായികേ!
നമസ്തേസ്തു മഹാലക്ഷ്മി! ത്രാഹി മാം പരമേശ്വരി!”

ഉദരത്തിങ്കൽ മാലയുള്ളവളേ! മൂന്നുലോകങ്ങൾക്കും നാഥയായുള്ളവളേ! അവിടുത്തേക്കു നമസ്കാരം! അല്ലയോ മഹാലക്ഷ്മി! അവിടുത്തേക്കു നമസ്കാരം! അല്ലയോ പരമേശ്വരി! അവിടുത്തേക്കു നമസ്കാരം! എന്നെ രക്ഷിക്കേണമേ!

26 പ്രാൎത്ഥന.

“ന്യൂനം വാപ്യധികം വാപി യന്മയാ മോഹതഃ കൃതം
സൎവ്വം തദസ്തു സമ്പൂൎണ്ണം ത്വൽപ്രസാദാന്മഹേശ്വരി!
ദ്രവ്യമാരോഗ്യവിജയം ദേഹി ദേവി! നമോസ്തു തേ
ഭൂതപ്രേതപിശാചേഭ്യോ രക്ഷോഭ്യശ്ച മഹേശ്വരി!
ദേവേഭ്യോ മാനുഷേഭ്യശ്ച ഭയേഭ്യോ രക്ഷ മാം സദാ”

അല്ലയോ പരമേശ്വരി! ഞാൻ അറിവില്ലായ്കകൊണ്ടു യാതൊന്നു കൂടുതലായിട്ടും, കുറവായിട്ടും ചെയ്തുവോ അതെല്ലാം അവിടുത്തെ അനുഗ്രഹമുണ്ടായി പരിപൂൎണ്ണമായിത്തീരേണമേ. എനിക്കു വേണ്ട ധനവും, ദേഹസുഖവും, ജയവും തരേണ

ദേ. അവിടുത്തെക്കു നമസ്കാരം. ഭൂതങ്ങളിൽ നിന്നും, പ്രേതങ്ങളിൽനിന്നും പിശാചുക്കളിൽ നിന്നും, ദേവന്മാരിൽനിന്നും, മനുഷ്യരിൽ നിന്നും, മറ്റെല്ലാഭയങ്ങളിൽ നിന്നും എന്നെ എല്ലായ്പ്പോഴും രക്ഷിക്കണമേ! എന്നുപ്രാർത്ഥിച്ചു പൂജസമാപിക്കുക. *

ഇതി ലഘുപൂജാരത്നേ ദേവീപൂജാ

സംപൂർണ്ണം.

---

ശ്രീ.

# പുരുഷസൂക്തം

ഉത്തരാനുവാകം.

ശ്രീഗണേശായ നമഃ.



അദ്ഭ്യസ്സംഭൂതഃ പൃഥിവ്യൈ രസാച്ച
വിശ്വകർമ്മണസ്സമവർത്തതാധി
തസ്യ ത്വഷ്ടാ വിദധദ്രൂപമേതി
തൽപ്പുരുഷസ്യ വിശ്വമാജാനമഗ്രേ. 1

വിശ: ഭാ: സ:—ഈ കാണുന്ന ബ്രഹ്മാണ്ഡം ജലത്തിൽനിന്നുമുണ്ടായി. ഇതിൽപെട്ട ദേവ, മനുഷ്യ, മൃഗ, പക്ഷ്യാദി പ്രാണികൾ ഭൂമിയിലെ അന്നരസംകൊണ്ടു് വൃദ്ധിയെ പ്രാപിച്ചു. അവരവരുടെ കർമ്മാനുസരണം ഭഗവാനാൽ സൃഷ്ടിക്കപ്പെട്ടു യോഗ്യതയ്ക്കനുരൂപമായി വൃദ്ധിക്ഷയങ്ങളെയും പ്രാപിച്ചു. പരമാത്മാവു് ഇതിനെ സൃഷ്ടിച്ചുരക്ഷിക്കുവാനായ ഇതിൽ അന്തർയ്യാമിയായി വ്യാപിക്കുകയും ചെയ്തു. ആയതിനാൽ ഈ ജഗത്ത് പരമാത്മാവിനു ശേഷമാണു് ഉത്ഭവിച്ചതെന്നു ജ്ഞാനി ആദ്യമായിട്ടുതന്നെ അറിഞ്ഞു.

വിദ്യാ: ഭാ: സ:—വിരാട്പുരുഷസ്വരൂപമെന്നു മേൽ പറയപ്പെട്ട ഈ ബ്രഹ്മാണ്ഡം ജലഭൂമികളെക്കൊണ്ടു് ഉണ്ടായി. ഇതിൽ കഠിനാംശം ഭൂമിയും, മൃദ്വംശം ജലവുമാകുന്നു. ഇവരണ്ടു കൂടിച്ചേർന്നാണു് അണ്ഡമുണ്ടായതു്. ഈ അണ്ഡം സർവ്വേശ്വരങ്കൽനിന്നുമുണ്ടായി. സർവ്വേശ്വരൻ എന്നുപറയുന്ന

---

* അധികം രണ്ടാംഭാഗം ദേവീകല്പത്തിൽ കണ്ടുകൊൾക.

വൻ ഈ ബ്രഹ്മാണ്ഡത്തിന്റെ അഭിമാനിയായി നിൽക്കുന്നപുരുഷനാകുന്നു. ആ സർവേശ്വരൻ അണ്ഡത്തിലുള്ള ലോകങ്ങളേഎല്ലാം സൃഷ്ടിച്ച്, അതുകളിൽ താൻ ദേവമനുഷ്യാദിരൂപനായിട്ടുംഭവിച്ചു. ചരാചരത്തോടുകൂടിയ ഈ ജഗത്ത് സൃഷ്ടിക്കുന്നകാലത്തിൽതന്നെ അനേകമായിട്ടുജനിച്ചു.

വേദാഹമേതംപുരുഷംമഹാന്തം
ആദിത്യവർണ്ണംതമസഃപുരസ്താൽ
തമേവംവിദ്വാനമൃതഇഹഭവതി
നാന്യഃപന്ഥാവിദ്യതേഽയനായ. 2

വിശി: ഭാ: സം:—സകലജഗത്തിനും കാരണഭൂതമായ പ്രകൃതിമണ്ഡലത്തിനും അപ്പുറം ശുദ്ധസത്വമയമായിരിക്കുന്ന ശ്രീവൈകുണ്ഠത്തിൽ കോടിസൂര്യസമാനനായി പ്രകാശിച്ചുകൊണ്ടിരിക്കുന്ന സാക്ഷാൽ പരമപുരുഷനെ ഞാൻഅറിഞ്ഞു. (എന്നു "വേദപുരുഷൻ" പറയുന്നു.) ഇപ്രകാരം യാവനൊരുത്തൻ ഈ ശ്രീപതിയെ ഉപായോപേയമായി അറിയുന്നുവോ, അവൻ ഈ ജന്മത്തിൽതന്നെ മോക്ഷത്തെ പ്രാപിക്കുന്നവനായി ഭവിക്കുന്നു. മോക്ഷംപ്രാപിക്കുന്നതിനു ഇതിൽനിന്നും അപരമായിട്ടു വേറൊരുമാർഗ്ഗവുമില്ലാ.

പ്രജാപതിശ്ചരതിഗർഭേഅന്തഃ
അജായമാനോബഹുധാവിജായതേ
തസ്യധീരാഃപരിജാനന്തിയോനിം
മരീചീനാംപദമിച്ഛന്തിവേധസഃ 3

വിശി: ഭാ: സം:—സിദ്ധോപായനായ പരമപുരുഷൻ തന്നിൽ അദ്വേഷത്തേയും ആഭിമുഖ്യത്തേയും ഉണ്ടാക്കുവാനായി സകലപ്രാണികളുടേയും ഉള്ളിൽ അന്തര്യാമിയായി സഞ്ചരിക്കുന്നു. താൻ ഈ ലോകത്തിൽ അവതരിക്കുന്നതുകൊണ്ട് മറ്റൊരുപ്രയോജനവുമില്ലെങ്കിലും തന്റെ ദിവ്യവിഗ്രഹങ്ങൾ ഇവർക്ക് അനുഭവിക്കുന്നതിനുവേണ്ടി യുഗംതോറും നൃസിംഹ, രാമ, കൃഷ്ണാദ്യനേകാവതാരങ്ങളെചെയ്യുന്നു. ആ ശ്രീപതിയുടെ അവതാരങ്ങൾ ആശ്രിതജനങ്ങളെ രക്ഷിക്കുവാനാകുന്നുഎന്നു ജ്ഞാനികൾ മാത്രമേ അറിയുന്നുള്ളു. ആയവർ നിത്യസൂരികൾവസിക്കുന്ന പരമപദത്തെഇച്ഛിച്ച് അതിനായി ശ്രീപതിയുടെ അവതാര രഹസ്യങ്ങളേയും അറിയുന്നു.

വിദ്യാ: ഭാ: സാ:—ബ്രഹ്മാണ്ഡത്തിന് അഭിമാനിയായി

നിൽക്കുന്ന പുരുഷൻ അതിന്റെമദ്ധ്യത്തിങ്കൽ ദേവമനുഷ്യാദിശരീരത്തെ പരിഗ്രഹിച്ച് സഞ്ചരിക്കുന്നു. അദ്ദേഹത്തിന്റെ സ്വരൂപം ചിദാനന്ദമാകയാൽ ഉല്പത്തിരഹിതമാകുന്നു. എങ്കിലും മായയെ സ്വീകരിച്ച് അനേകരൂപമായി ജനിക്കുന്നു. അദ്ദേഹത്തിന്റെ യഥാർത്ഥസ്വരൂപം ജ്ഞാനികൾ അറിയുന്നു. അത്രിമുതലായ ഋഷിശ്രേഷ്ഠന്മാർ ഇദ്ദേഹത്തെ ആരാധിച്ചുംകൊണ്ടുതന്നെ ലോകത്തെ സൃഷ്ടിപ്പാനായിക്കൊണ്ട് അനുഗ്രഹിക്കുന്നു.

യോദേവേഭ്യആതപതി യോദേവാനാംപുരോഹിതഃ
പൂർവ്വോയോദേവേഭ്യോജാതഃനമോരുചായബ്രാഹ്മയേ. 4

വിശി: ഭാ: സം:—യാതൊരു പരമാത്മാവ് നിത്യസൂരികളെക്കൊണ്ട് ആയവരുടെ സർവ്വപാപങ്ങളും നശിപ്പിച്ച് സ്വാനുഭവത്തെ ദാനംചെയ്ത് അവർചെയ്യുന്ന ഉപചാരങ്ങളെയും താൻമുന്നിട്ടുനിന്നു അംഗീകരിക്കുന്നുവോ, ജാജ്വല്യമാനമായിരിക്കുന്ന ദിവ്യവിഗ്രഹത്തോടുകൂടിയ ആ പരമാത്മാവിനായ്ക്കൊണ്ടുനമസ്കാരം.



വിദ്യാ: ഭാ: സാ:—യാതൊരുസർവ്വേശ്വരൻ ദേവതകളുടെ ഹൃദയകമലങ്ങളിൽ പ്രവേശിച്ച് തദ്രൂപമായി പ്രകാശിക്കുന്നുവോ? യാവനൊരുത്തൻദേവഗുരുവായിരിക്കുന്ന ബൃഹസ്പതിയായി ഭവിക്കുന്നുവോ? യാവനൊരുത്തൻ ദേവന്മാരിൽ നിന്നു മുൻപുജനിച്ചവനായ ബ്രഹ്മാവായിട്ടു ഭവിക്കുന്നുവോ? ആ സ്വയംപ്രകാശസ്വരൂപമായിരിക്കുന്ന സ്വരൂപത്തിനായ്ക്കൊണ്ടുനമസ്കാരം.

രുചംബ്രാഹ്മംജനയന്തഃ ദേവാഅഗ്രേതദബ്രുവൻ
യസ്ത്വൈവംബ്രാഹ്മണോവിദ്യാൽതസ്യദേവാഅസൻവശേ 5

വിശി: ഭാ: സം:—ഭഗവൽകൈങ്കര്യപ്രാർത്ഥനയൊഴിച്ചു മറ്റൊരു പ്രയോജനത്തോടുകൂടാത്തവരായിരിക്കുന്ന നിത്യസൂരികൾ, ശ്രീപതിക്കു് എതിരായിനിന്നു് കൈങ്കര്യത്തെ പ്രാർത്ഥിച്ച് ഭഗവൽസംബന്ധിനിയായിരിക്കുന്ന പ്രീതിയെ ജനിപ്പിക്കുന്നു? ബ്രഹ്മജ്ഞാനിയായിരിക്കുന്ന ഏവനൊരുത്തൻ ഇപ്രകാരം കൈങ്കര്യപ്രാർത്ഥനയെ അറിയുന്നുവോ? അവന്, ബ്രഹ്മാവുതുടങ്ങീട്ടുള്ള സകലദേവന്മാരും സ്വാധീനന്മാരായി ഭവിക്കും.

വിദ്യാ: ഭാ: സാ:—സൃഷ്ടികാലത്തിൽ ദേവന്മാർ ബ്രഹ്മസ്വരൂപമറിഞ്ഞ് ആയതിനെ സംബോധിച്ചുപറഞ്ഞു. ആ

ണെന്നെന്നാൽ—അല്ലയോ പരമാത്മാവേ! അങ്ങയുടെസ്വരൂപം യാവനൊരുത്തൻ അറിയുന്നുവോ? അവന്നുബ്രഹ്മാവു് തുടങ്ങിട്ടുള്ളദേവന്മാർ സ്വാധീനന്മാരായിട്ടു ഭവിയ്ക്കും. ബ്രഹ്മജ്ഞാനിതന്നെ പരബ്രഹ്മമാകയാലും, താൻതന്നെ ദേവന്മാക്കു അന്തൎയ്യാമിയാകയാലും തന്റെ സ്വാധീനത്തിൽ അവർ ഇരിയ്ക്കുമെന്നുസാരം.

ഹ്രീശ്ചതെലക്ഷ്മീശ്ചപത്ന്യൌ അഹോരാത്രേപാൎശ്വേ
നക്ഷത്രാണിരൂപം അശ്വിനൌവ്യാത്തം
ഇഷ്ടംമനിഷാണ അമുംമനിഷാണ 6
സൎവ്വംമനിഷാണ . . . . . .

വിശി: ഭാ: സം:—ഭൂമീദേവി, ലക്ഷ്മീദേവി എന്നീരണ്ടു പേരും അങ്ങയുടെ ഭാൎയ്യമാരാകുന്നു. ഇവർ ഇരുവരും അങ്ങയുടെ ഇരുവശവും എല്ലായ്പോഴും സ്ഥിതിചെയ്യുന്നു. നക്ഷത്രംപോലെ പ്രകാശിച്ചുംകൊണ്ടിരിക്കുന്ന അങ്ങയുടെ ദിവ്യവിഗ്രഹം ഏററവും അഴകോടുകൂടിയതായിട്ടു ഭവിക്കുന്നു. അങ്ങയുടെ തിരുമുഖം അശ്വിനീദേവകളുംപോലെ അതിസുന്ദരമായിരിക്കുന്നു. ഇപ്രകാരമിരിക്കുന്നദിവ്യവിഗ്രഹത്തോടു കൂടിയ അങ്ങയുടെവിഷയത്തിൽ ഞാൻ പ്രാൎത്ഥിച്ച കൈങ്കൎയ്യവും മററു എല്ലാഇഷ്ടങ്ങളും തന്നു് അരുളണമേ.

വിദ്യാ: ഭാ: സം:—ലജ്ജയ്ക്കു് അഭിമാനിനിയായിരിക്കുന്ന ദേവതയും, ഐശ്വൎയ്യത്തിനു അഭിമാനിനിയായിരിക്കുന്ന ദേവതയും അങ്ങേയ്ക്കുഭാൎയ്യമാരായിരിക്കുന്നു. പകലും രാത്രിയും അങ്ങയുടെ ശരീരത്തിന്റെ ഇരുവശങ്ങളായിട്ടുഭവിക്കുന്നു. നക്ഷത്രങ്ങൾ ശരീരമായിട്ടും, അശ്വിനീദേവകൾമുഖമായിട്ടും ഭവിക്കുന്നു. ഞാൻപ്രാൎത്ഥിച്ച തത്വജ്ഞാനവും, ഇഹലോകത്തിലുണ്ടാകുന്ന പശു, ധനം മുതലായ എല്ലാവറേറയും തന്നരുളുന്നമേ.

ഇതിലഘുപൂജാരതോ
പുരുഷസൂക്തം ഉത്തരാനുവാകം

സമ്പൂൎണ്ണം.

# ശ്രീ

# നാരായണസൂക്തം.



സഹസ്രശീർഷം ദേവം വിശ്വാക്ഷം വിശ്വശംഭുവം
വിശ്വം നാരായണം ദേവമക്ഷരം പരമം പ്രഭും
വിശ്വതഃ പരമം നിത്യം വിശ്വം നാരായണം ഹരിം
വിശ്വമേവേദം പുരുഷസ്തദ്വിശ്വമുപജീവതി
പതിം വിശ്വസ്യാത്മേശ്വരം ശാശ്വതം ശിവമച്യുതം
നാരായണം മഹാജ്ഞേയം വിശ്വാത്മാനം പരായണം
നാരായണഃ പരംബ്രഹ്മതത്വം നാരായണഃ പരഃ
നാരായണഃ പരോജ്യോതിരാത്മാ നാരായണഃ പരഃ
യച്ചകിഞ്ചിജ്ജഗത്യസ്മിൻ ദൃശ്യതേ ശ്രൂയതേഽപിവാ
അന്തർബ്ബഹിശ്ചതത്സർവ്വംവ്യാപ്യനാരായണഃസ്ഥിതഃ
അനന്തമവ്യയംകവിം സമുദ്രേന്തം വിശ്വശംഭുവം
പദ്മകോശപ്രതീകാശം ഹൃദയംചാപ്യധോമുഖം
അധോനിഷ്ട്യാവിതസ്ത്യാന്തേ നാഭ്യാമുപരിതിഷ്ഠതി
ഹൃദയം വിജാനീയാദ്വിശ്വസ്യായതനംമഹത്
സന്തതം സിരാഭിസ്തു ലംബത്യാകോശസന്നിഭം
തസ്യാന്തേസുഷിരം സൂക്ഷ്മംതസ്മിൻസർവ്വം പ്രതിഷ്ഠിതം
തസ്യമദ്ധ്യേ മഹാനഗ്നിർവിശ്വാർച്ചിർവിശ്വതോമുഖഃ
സോഽഗ്രഭുഗ്വിഭജൻ തിഷ്ഠന്നാഹാരമജരഃകവിഃ
സന്താപയതിസ്വന്ദേഹ മാപാദതലമസ്തകഃ
തസ്യമദ്ധ്യേവഹ്നിശിഖാ അണീയോർദ്ധ്വാവ്യവസ്ഥിതഃ
നീലതോയദമദ്ധ്യസ്ഥാ വിദ്യുല്ലേഖേവഭാസ്വരാ
നീവാരശൂകവത്തന്വീപീതാഭാസ്വത്യണൂപമാ
തസ്യാശ്ശിഖായാമദ്ധ്യേപരമാത്മാവ്യവസ്ഥിതഃ
സബ്രഹ്മസശിവസ്സേന്ദ്രസ്സോക്ഷരഃപരമസ്സ്വരാട്.

[ഇതിഏകാദശോനുവാകഃ]

സഹസ്രശീർഷം=ആയിരം തലയുള്ളവനും— ദേവം= പ്രകാശിച്ചുകൊണ്ടിരിക്കുന്നവനും—വിശ്വാക്ഷം=എല്ലാവറ്റേയുംകാണുന്നവനും—വിശ്വശംഭുവം=എല്ലാവററിനും മോക്ഷം ചെയ്യുന്നവനും—വിശ്വം=എല്ലാ വസ്തുക്കൾക്കും ആത്മാവാ

യിരിക്കുന്നവനും — ദേവം=അതിൻദോഷങ്ങളററവനും — അക്ഷരം=നാശമില്ലാത്തവനും — പരമം=സൎവ്വശ്രേഷ്ഠനും — പ്രഭും=ജഗൽസ്വാമിയുമായിരിക്കുന്നവൻ — നാരായണം=നാരായണനാകുന്നു."

"വിശ്വതഃപരമം=എല്ലാവററിനേക്കാളും ശ്രേഷ്ഠനായിരിക്കുന്നവനും — നിത്യം=ഉല്പത്തിയില്ലാത്തവനും — നാരായണം=പ്രാപകനായിരിക്കുന്നവനും — വിഷ്ണും=വിഷ്ണുതന്നെ. ഇദംവിശ്വംപുരുഷഏവ=ഈകാണുന്ന പ്രപഞ്ചം പുരുഷൻതന്നെ ആകുന്നു. തൽവിശ്വംഉപജീവതി=അവൻ അന്തരാത്മാവാകയാൽ പ്രപഞ്ചം അവനെ പ്രാപിച്ച് ഉപജീവിക്കുന്നു. വിശ്വസ്യ=പ്രപഞ്ചത്തിന്റെ — പതിം=നായകനും — ആത്മേശ്വരം=എല്ലാ ആത്മാക്കൾക്കും നായകനും — ശാശ്വതം=ജനനമരണമില്ലാത്തവനും — ശിവം=ശിവൻ എന്നു പറയപ്പെടുന്നവനും — അച്യുതം=പ്രാപിച്ചവരെ കീഴ്പതിപ്പിക്കാത്തവനും — മഹാജ്ഞേയം=ശ്രേഷ്ഠമായി അറിയുന്നവനും — വിശ്വാത്മാനം=എല്ലാററിനും ആത്മാവും — പരായണം=എല്ലാവററിനഗതിയും — നാരായണം=നാരായണൻ തന്നെ ആകുന്നു. പരബ്രഹ്മ=പരബ്രഹ്മവും — നാരായണഃ=നാരായണൻ ആകുന്നു. പരഃതത്വംനാരായണഃ=ശ്രേഷ്ഠമായിരിക്കുന്ന യഥാൎത്ഥവസ്തുവുംനാരായണൻആകുന്നു. പരഃജ്യോതിഃനാരായണഃ=ശ്രേഷ്ഠമായിരിക്കുന്ന ജ്യോതിസ്സും നാരായണൻ ആകുന്നു. പരഃ ആത്മാനാരായണഃ=ശ്രേഷ്ഠമായിരിക്കുന്ന ആത്മാവും നാരായണൻ ആകുന്നു. — അസ്മിൻജഗതി=ഈ പ്രപഞ്ചത്തിൽ — യൽകിഞ്ചിൽദൃശ്യതേ=യാതൊന്നുകാണപ്പെടുന്നുവോ — ശ്രൂയതേപിവാ=അല്ലെങ്കിൽ കേൾക്കപ്പെടുന്നുവോ — തൽസൎവ്വം=ആയതെല്ലാം — അന്തഃ=ഉള്ളിലും — ബഹിശ്ച=വെളിയിലും — വ്യാപ്യ=വ്യാപിച്ചിട്ട് — നാരായണഃ=നാരായണൻ — സ്ഥിതഃ=സ്ഥിതനായിഭവിക്കുന്നു. അനന്തം=അനന്തൻഎന്നുപറയപ്പെടുന്നവനും — അവ്യയം=നാശരഹിതനും — കവിം=എല്ലാശബ്ദങ്ങളെ ഉച്ചരിക്കുന്നവനും — സമുദ്രേന്തം=സമുദ്രത്തിൽ വസിക്കുന്നവനും — വിശ്വശംഭുവം=സകലത്തിനും നന്മചെയ്യുന്നവനും — നാരായണഃ=നാരായണൻ ആകുന്നു. നിഷ്ട്യാ=കഴുത്തിന്റെ മൂലഭാഗത്തിനു — അധഃ=കീഴും — നാഭ്യാം=പൊക്കിളിൽ — ഉപരി=മേലും — വിതസ്ത്യാം=ചെറുവിരൽകുട്ടി വെക്കുന്ന ചാൺ അളവിൽ — പത്മ

കോശപ്രതീകാശം=താമരമൊട്ടിനു സമാനമായി— അധോമുഖം=തലകീഴായുമിരിക്കുന്ന— ഹൃദയം ചാപി=ഹൃദയവും— തിഷ്ഠതി=ഇരിക്കുന്നു. തൽ=ആ— ഹൃദയം=ഹൃദയത്തെ— വിശ്വസ്യ=ജഗൽസ്വരൂപനായിരിക്കുന്ന നാരായണന്റെ— മഹൽ=ശ്രേഷ്ഠമായിരിക്കുന്ന— ആയതനം=ഇരിപ്പിടമായിട്ട്— വിജാനീയാൽ=അറിയണം. ആകോശസന്നിഭാം=അല്പം മലർന്നിരിക്കുന്ന താമരമൊട്ടിനു സമാനമായിരിക്കുന്ന ആ ഹൃദയം—

സന്തതം=എല്ലായ്പോഴും— സിരാഭിഃ=ഞരമ്പുകളോടുകൂടി— ലംബതി=തൂങ്ങിനിൽക്കുന്നു. തസ്യ=ആ ഹൃദയപദ്മത്തിന്റെ— അന്തേ=നടുവിൽ— സൂക്ഷ്മം=സ്വല്പമായ— സുഷിരം=ദ്വാരവും— അസ്തി=ഉണ്ട്. തസ്മിൻ=ആ ദ്വാരത്തിൽ— സർവം=എല്ലാവറ്റിനും ഈശ്വരനായിരിക്കുന്നവൻ—

പ്രതിഷ്ഠിതം=ഇരിക്കുന്നു. വിശ്വാർച്ചിഃ=എല്ലായിടത്തും ജ്വാലയോടുകൂടിയവനും— വിശ്വതോമുഖഃ=എല്ലായിടത്തും മുഖത്തോടുകൂടിയവനും— മഹാൻ=ശ്രേഷ്ഠനായുമിരിക്കുന്ന അഗ്നിഃ=ജഠരാഗ്നിസ്വരൂപൻ— തസ്യ=ആ ഹൃദയപദ്മത്തിന്റെ— മദ്ധ്യേ=നടുവിൽ— വർത്തതേ=ഇരിക്കുന്നു. സ തു=ആ ജഠരാഗ്നിയാകട്ടെ— അജരഃ=അജരമായി— കവിഃ=ഒലിച്ചുകൊണ്ട്— ആഹാരം=ഭക്ഷിക്കപ്പെടുന്നതിനെ— വിഭജൻ=മൂന്നായിതിരിച്ച്— അഗ്രഭുൽ=ആദ്യം താൻ ഭക്ഷിക്കുന്നു.

സ്വം=തന്റെ— ദേഹം=ശരീരത്തെ— ആപാദതലമസ്തകഃ=ഉള്ളംകാൽമുതൽ തലവരെ— സന്താപയതി=ചൂടിനെ ഉണ്ടാക്കുന്നു. തസ്യ=ആ അഗ്നിയുടെ— മദ്ധ്യേ=നടുവിൽ— അണീയോർദ്ധ്വാ=അത്യല്പയായും മേല്പോട്ടുനോക്കുന്നതായുമിരിക്കുന്ന— വഹ്നിശിഖാ=അഗ്നിജ്വാല— വ്യവസ്ഥിതാ= ഇരിക്കുന്നു. നീലതോയദമദ്ധ്യസ്ഥാ=കാർമേഘത്തിന്റെ നടുവിൽ ഇരിക്കുന്നതും— ഭാസ്വരാ=അതിതേജസ്സുള്ളതുമായ— വിദ്യുല്ലേഖേവ=മിന്നൽപിണരെന്നപോലെയും— നീവാരശൂകവൽ=നെൽനനിപോലെ— തന്വീ=മെലിഞ്ഞതായും— പീതാഭാ=സ്വയംപ്രകാശമായും— തനൂപമാ=സമാനത്തോടുകൂടാത്തതായും— സ്യാൽ=ഭവിക്കും. തസ്യാഃ ശിഖായാഃ=ആ അഗ്നിജ്വാലയുടെ— മദ്ധ്യേ=നടുവിൽ— പരമാത്മാ=പരമാത്മാവു— വ്യവസ്ഥിതഃ=ഇരിക്കുന്നു. സഃ=അവൻ=ശിവഃ=ശിവാന്തര്യാമി. സഃ=അവൻ— ഇന്ദ്രഃ=ഇന്ദ്രാന്തര്യാമി.

സഃ=അവൻ — അക്ഷരഃ=നാശരഹിതൻ. പരമഃ=ശ്രേഷ്ഠൻ — സ്വരാട്=ആത്മജ്ഞാനവശ്യൻ."

ഇതി ലഘു പൂജാ രത്നേ
"നാരായണസൂക്തം"
സമ്പൂർണ്ണം.



# അഥഭൂസൂക്തം.



ഭൂമിർഭൂമ്നാദ്യൗർവരിണാന്തരിക്ഷംമഹിത്വാ
ഉപസ്ഥേതേദേവ്യദിതേഗ്നിമന്നാദ്യായാദധേ (൧.)

വിശ: ഭാ: സം:— [൧] ഭൂമിദേവിഎന്നുപറയുന്നവൾ ക്ഷമയ്ക്കു് അധിഷ്ഠാതൃദേവതയാകുന്നു. ക്ഷമ എന്നു പറയുന്നതു് അന്യന്മാർ തന്നെ എത്രതന്നെ ഉപദ്രവിച്ചാലും തന്റെ അവരെ ഉപദ്രവിക്കാതെ പൊറുത്തിരിക്കുന്നതാകുന്നു. ആ ഭൂമിദേവി ഭൂമിമുതൽ കീഴിലുള്ളലോകങ്ങളും, സ്വർഗ്ഗംമുതൽ മേലുള്ളലോകങ്ങളും, നടുവിലുള്ള അന്തരിക്ഷം എന്നീ മൂന്നുലോകങ്ങളുടെ രൂപത്തോടുകൂടിയവളായിഭവിക്കുന്നു. (അതുകളിൽഅന്തര്യാമിയായിരുന്നു് ആലോകങ്ങളേയും അതുമൂലമായി അവിടെയുള്ള വസ്തുക്കളേയും കീഴ്പോട്ടു വീഴാതെധരിച്ചുകൊണ്ടിരിക്കുന്നു.) അതാതുകളിൽവസിക്കുന്ന പ്രാണികൾ മലവിസർജ്ജനംചെയ്യുക, വെട്ടുക, കുഴിക്കുക, ചവിട്ടുക, ചാടുക, ഓടുകമുതലായ അനേകവിധംചെയ്താലും അവയെല്ലാം ക്ഷമിച്ചു്, അവർക്കു വേണ്ടതുആഹാരവും, ഇഷ്ടംപോലെക്രീഡിക്കുന്നതിനുള്ളസ്ഥലവുംകൊടുത്തു് സംരക്ഷിക്കുന്നു. ഇപ്രകാരമിരിക്കുന്ന ഭൂമിദേവിയെതനിക്കു് പരമാത്മാവിൽഭക്തിയുണ്ടാകുന്നതിനുവേണ്ടി പ്രാർത്ഥിച്ചുകൊള്ളുന്നു.

[൨] അല്ലയോഭൂമിദേവി! അവിടുത്തേക്കു് വ്യാപിക്കൽ, മേന്മ, മഹത്വം എന്നീമൂന്നുഗുണങ്ങളുണ്ടു്. അവയിൽവ്യാപിക്കൽ എന്നഗുണത്തോടു കൂടിയവളായി ഭൂമിയിൽ പ്രവേശിച്ചു അവിടെയുള്ള പ്രാണികൾക്കുയഥേഷ്ടമായി സഞ്ചരിക്കത്തക്കവിധത്തിൽ പരപ്പോടു കൂടിയഭൂമിയായി ഭവിക്കുന്നു. മേന്മ എന്നഗുണത്തോടുകൂടിയവളായി അന്തരിക്ഷ

ത്തിൽ പ്രവേശിച്ച് നിരാധാരമായി സഞ്ചരിക്കുന്ന സൂര്യചന്ദ്രൻമുതലായ ഗ്രഹങ്ങളേയും, നക്ഷത്രങ്ങളേയും കീഴ്പോട്ടു വീഴാതെധരിക്കുവാനായിക്കൊണ്ട് അന്തരീക്ഷലോകമായുംഭവിക്കുന്നു.

[നു] ഭൂമി എന്നുപറയുന്നത് ധാന്യം മുതലായ ശ്രേഷ്ഠവസ്തുക്കൾ ഉണ്ടാകുന്നദേശം. ദ്യോവ് എന്നുപറയുന്നതു ദേവന്മാർക്രീഡിക്കുവാൻവേണ്ടി ആഗ്രഹിക്കുന്ന ദേശം. അന്തരീക്ഷം എന്നുവച്ചാൽ മേല്പോട്ടുള്ള നിരാധാരമായി സൂര്യചന്ദ്രാദികൾ സഞ്ചരിക്കുന്നദേശം. ഇതുകളിൽ അഗ്നി ടുന്നുപ്രവേശിച്ചുമേൽപ്പറയപ്പെട്ട ശ്രേഷ്ഠവസ്തുക്കൾ ഉണ്ടാകുന്നതിനായി ഭൂമിയെപരപ്പോടുകൂടിയും, സ്വർഗ്ഗത്തെ ദേവന്മാർ ആഗ്രഹിക്കത്തക്കവിധത്തിൽ മേന്മയോടുകൂടിയതായും, അന്തരീക്ഷത്തെ ഗ്രഹ, നക്ഷത്ര, പക്ഷ്യാദികളെ താങ്ങിക്കൊണ്ടു നിൽക്കത്തക്കവിധത്തിൽമഹത്വത്തോടുകൂടിയതാക്കിയുംചെയ്തു് അതാതു സ്വരൂപത്തോടുകൂടിയവളായിട്ടു ഭവിക്കുന്നു. മോക്ഷംപ്രാപിച്ച് അവിടെയുള്ള ഭഗവാനെ അറിഞ്ഞ് അനുഭവിച്ച് ആനന്ദിക്കത്തക്കതായ ഈ ജീവാത്മാവിന് ഭഗവാനിൽ ഭക്തിയുണ്ടാക്കിത്തരണമേ. (അഖിലലോകങ്ങളേയും അനുഭവിക്കത്തക്കതായ ഈ ആത്മാവിനെ തിരുവടിയിൽ സമർപ്പിക്കുന്നു. ഈ ആത്മാവിന് അന്നംമുതലായ സകലസമ്പത്തുകളുമുണ്ടാക്കിത്തരണമേ.)

വിദ്യാ:ഭാ:സാ:— ഈമന്ത്രംകൊണ്ടു ഗാർഹപത്യാഗ്നിയെ മൂന്നുലോകസ്വരൂപമായിട്ടുസ്തോത്രംചെയ്യുന്നു. അല്ലയോ ഗാർഹപത്യാഗ്നിയേ! പരപ്പുകൊണ്ടു് ഭൂമിയായും, ദേവകൊണ്ടു സ്വർഗ്ഗമായും മഹത്വംകൊണ്ട് അന്തരീക്ഷമായുംഭവിക്കുന്നു. ഗാർഹപത്യസ്വരൂപമായ ഹേ! ഭൂമിയേ! നിന്റെമടിയിൽ അന്നത്തെഭുജിച്ചുംകൊണ്ടിരിക്കുന്നഗാർഹപത്യാഗ്നിയെ ഈ യാഗംചെയ്യുന്ന യജമാനനു അന്നംമുതലായ സമ്പത്തുകൾ വർദ്ധിക്കുവാൻവേണ്ടി സ്ഥാപനംചെയ്യുന്നു. നീ യജമാനന് സമസ്തസമ്പത്തും ഉണ്ടാക്കിത്തരണമേ.

അയംഗൗഃപൃശ്നിരക്രമീദസനന്മാതരംപുരഃ
പിതരംചപ്രയൻസ്വഃ. . . . . . . .

വിശി: ഭാ: സം:— അല്ലയോ ഭൂമി! [illegible] ഇരുട്ടിനെപോക്കടിച്ചു് സകലവസ്തുക്കളേയും പ്രകാശിപ്പിച്ചു ലോകത്തെ രക്ഷിക്കുന്ന സൂര്യനും, ലോകമാതാവായ നിന്നെ

ഒരിടത്തുനില്ക്കാതെ അതിവേഗമായിച്ചെന്നു, സമസ്തലോകപാലകനായ മഹാവിഷ്ണുവിനെ തന്മദ്ധ്യത്തിലാക്കി ദിവസം പ്രതിപ്രദക്ഷിണംചെയ്തുവരുന്നു.

വ്യാ: ഭാ:സാ:— ആദിത്യനായുദിക്കുന്ന ഈ ഗാർഹപത്യാഗ്നി മൂന്നു ലോകത്തേയും അതിക്രമിച്ചിരിക്കുന്നു. മാതരം=ഭൂലോകം പിതരം=സ്വർഗ്ഗലോകം— ഇപ്രകാരം വേദത്തിൽ പറഞ്ഞിരിക്കുന്നു. ശിഷ്ടം മുൻ പറഞ്ഞതുപോലെ.

*ത്രിംശദ്ധാമ വിരാജതി വാക്പതംഗായ ധീയതേ
പ്രത്യസ്യ വഹദ്യുഭിഃ. . . . . . . ൩

വിശി:ഭാ:സ:— ഈ സൂര്യൻ ഒരുനിമിഷവും ഒഴിവില്ലാതെ അവിടത്തെ പ്രദക്ഷിണംചെയ്യുന്നതുകൊണ്ടു എല്ലാവരാലുംസ്തുതിക്കപ്പെടുന്നവനായി പ്രകാശിക്കുന്നു. ആയതിനാൽ വേദവും ആ സൂര്യനെസ്തോത്രം ചെയ്യുന്നു. ആസൂര്യനോടുകൂടി സാക്ഷാൽ മഹാവിഷ്ണു എഴുന്നള്ളിയിരുന്നു ലോകപരിപാലനവിഷയത്തിൽ ലേശവുംമടിയ്ക്കാതെ അറുപതുനാഴികയും ജാഗ്രതയോടുകൂടിയിരിക്കുന്നു. വേദവും ആ മഹാവിഷ്ണുവിനെ തന്നെ സ്തുതിക്കുന്നു. അല്ലയോമഹാവിഷ്ണുദേവ! അങ്ങയുടെ തേജസ്സുകളെക്കൊണ്ട് എന്റെ പാപങ്ങളെനശിപ്പിക്കേണമേ.

വി:വ്യാ:ഭാ:സാ:— ഒരുദിവസത്തിൽ മുപ്പതു മുഹൂർത്തങ്ങൾ ഉണ്ടു. ഈ മുപ്പതുമുഹൂർത്തങ്ങളിലും വേദങ്ങൾ വിടാതെ സൂര്യനെസ്തുതിക്കുന്നു. ഇപ്രകാരം ഇരിക്കുന്ന ഹേ! സൂര്യദേവ! ഞാൻ എന്തുദ്രോഹംചെയ്തിരുന്നാലും അതിനെമനസ്സിൽ വയ്ക്കാതെ വിട്ടുകളയണമേ. എന്നാൽ അനുഗ്രഹമുണ്ടായി ഞാൻ തരുന്നഹവിസ്സിനെ അവിടത്തെ കിരണങ്ങളെക്കൊണ്ടു സ്വീകരിക്കണമേ.

അസ്യപ്രാണാദപാനത്യന്തശ്ചരതി രോചനാ
വ്യഖ്യന്മഹിഷസ്സ്വഃ. . . . . . . ൪

വിശി:ഭാ:സം:— ഈമഹാവിഷ്ണുവിന്റെ തേജസ്സ് പ്രാണികളുടെശരീരങ്ങൾക്കുള്ളിൽ പ്രവേശിച്ചു ഞരമ്പിൻ വഴിയായി വായുമേൽപ്പോട്ടുവരത്തക്കവിധത്തിൽചെയ്യുന്ന പ്രാണനം എന്ന വ്യാപാരത്തെയും, ഞരമ്പുവഴിയായി വായുകീഴ്പോട്ടുവരത്തക്കവിധത്തിൽ ചെയ്യുന്ന അപാനം എന്ന വ്യാപാരത്തെയും ചെയ്തു പ്രാണികളെ രക്ഷിച്ചുംകൊണ്ട് എല്ലാവരാലും പൂജിക്കത്തക്കതായും വലിയ അഴകോടുകൂടിയതായിട്ടും ശരീരത്തിനുള്ളിൽ പ്രകാശിക്കുന്നു.

*മുപ്പതു സ്ഥാനങ്ങൾ (മുഹൂർത്തങ്ങൾ) മുഹൂർത്തം = രണ്ടുനാഴിക)

വിദ്യാ: ഭാ: സാ:—ഒരം സൂൎയ്യന്റെ തേജസ്സശ്വാസോച്ഛ്വാസം ചെയ്യുന്നതോടു സമാനമായി ഉദയാസ്തമയങ്ങളെ ചെയ്തുകൊണ്ട്, ഭൂമിയിലും, സ്വൎഗ്ഗത്തിലും, നടുവിലും സഞ്ചരിക്കുന്നു. വലിയമണ്ഡലത്തിൽ വസിക്കുന്നവനായ സൂൎയ്യൻ യജമാനന് സ്വൎഗ്ഗത്തെയും കൊടുക്കുന്നു. [ആകാശത്തിൽ സഞ്ചരിക്കുന്നവനും, സൂൎയ്യരൂപേണ സ്തുതിക്കപ്പെടുന്നവനായ ഹേ! ഗാൎഹപത്യാഗ്നി! അവിടത്തെ ആധാനം ചെയ്യുന്നു.-എന്നു താല്പൎയ്യം.] അല്ലെങ്കിൽ, സൂൎയ്യന്റെ തേജസ്സ് ശരീരങ്ങളുടെ ഉള്ളിൽ മുഖ്യപ്രാണരൂപമായിരുന്ന് പ്രാണനെന്നും അപാനനെന്നും, വ്യാനനെന്നും, ഉദാനനെന്നും, സമാനനെന്നു, അഞ്ചുവിധമായി സഞ്ചരിക്കുന്നു. ഇപ്രകാരമിരിക്കുന്ന കാന്തിയോടുകൂടിയ സൂൎയ്യൻ ഉദയം മുതൽ അസ്തമനംവരെ ആകാശത്തിൽ വിളങ്ങുന്നു.

യൽത്വാക്രുദ്ധഃ പരോവപമന്യുനായദവൎത്ത്യാ
സുകല്പമഗ്നേ! തത്തവപുനസ്ത്വോദ്ദീപയാമസി .൫.

വിശ: ഭാ: സം:—ഇപ്രകാരം ലോകത്തെ സംരക്ഷിച്ച് ഒടുവിൽ മോക്ഷത്തെയും കൊടുക്കുന്നവനായ ഹേ! വിഷ്ണുഭഗവൻ! അവിടുത്തെ ധ്യാനിക്കുന്നതിനു ശക്തിയില്ലായ്കയാൽ കോപിച്ചുകൊണ്ട് ഇത്രനാളും ധ്യാനംചെയ്യാതെ ഇരുന്നുപോയി. ഇനി എപ്പോഴും അവിടത്തെ ധ്യാനിക്കത്തക്കവിധത്തിൽ എന്നെ അനുഗ്രഹിക്കണമേ. അങ്ങയാൽ അനുഗ്രഹിക്കപ്പെട്ടവനായി ഇനി എല്ലായ്പോഴും ധ്യാനിക്കാം.

വിദ്യാ: ഭാ: സാ:— അല്ലയോ ദക്ഷിണാഗ്നി! ഹോമിക്കുന്നതിന് പുരോഡാശം മുതലായത് ഉണ്ടാക്കത്തക്ക ധനസമൃദ്ധിയില്ലായ്കകൊണ്ടുള്ള ദാരിദ്ര്യത്താൽ കോപിച്ചുംകൊണ്ട് അങ്ങ ഉദാസനാചെയ്യുവടുന്നു. അതും അവിടുത്തെ അനുഗ്രഹത്താൽ അങ്ങ ആരാധിച്ചതായിട്ടുതന്നെ വരണമേ. ഇനിയും അവിടുത്തെ ആധാനംചെയ്യാം.

യത്തേമന്യുപരോപ്തസ്യപൃഥിവീമനുദധ്വസേ
ആദിത്യാവിശ്വേതദ്ദേവാവസവശ്ചസമാരഭൻ ൬.

വിശ: ഭാ: സം:—ഞാൻ കോപിച്ച് അവിടുത്തെ ധ്യാനിക്കാതെ വിട്ടതിൽ പിന്നീടു ഈ അകൃത്യം കൊണ്ടു അവിടുത്തേക്ക് എന്നിൽ ഉണ്ടായിട്ടുള്ള കോപം ഭൂമിദേവിയാൽ നശിപ്പിക്കപ്പെട്ടു. [എന്തെന്നാൽ അങ്ങു കോപിച്ചകാലത്തിൽ ഭൂമി അങ്ങേക്കുവേണ്ട സമാധാനങ്ങൾ പറഞ്ഞു് ആകോപ

ത്തെതീൎത്തു]. അപ്രകാരമിരിക്കുന്ന അങ്ങയുടെ സ്വരൂപത്തെ പന്ത്രണ്ടു് ആദിത്യന്മാരും, വിശ്വദേവകളും, അഷ്ടവസുക്കളും ധ്യാനിക്കുന്നു. അവരെ അനുസരിച്ചു് ഞാനും അങ്ങേ ധ്യാനിക്കും.

വിദ്യാ: ഭാ: സാ:— അല്ലയോ ഹവനീയനേ! ഞാൻ അങ്ങേക്കോപംകൊണ്ടു് ഉപാസനംചെയ്തു വിട്ടു. അതുമുതൽ അവിടുത്തെ തേജസ്സു് ഭൂമിയിൽ ലീനമായി ഭവിച്ചു. ആതേജസ്സിനെ ആദിത്യന്മാരും, വിശ്വദേവകളും ധരിച്ചു [ധരിക്കട്ടെ.]

മേദിനീദേവീ വസുന്ധരാസ്യാദ്വസുധാദേവീവാസവീ
ബ്രഹ്മവർച്ചസഃ പിതൃണാംശ്രോത്രംചക്ഷുർമനഃ ൧.

രത്നം മുതലായ ധനങ്ങളെ ധരിക്കുന്നവളായി, ആധനത്തെ പോഷിപ്പിക്കുന്നവളായി, ധാന്യരൂപമായിരിക്കുന്ന ധനത്തോടുകൂടിയവളായി പ്രകാശിച്ചുംകൊണ്ടിരിക്കുന്ന ഭൂമിദേവി എനിക്കു് അനുകൂലയായി ഭവിക്കട്ടെ. എന്റെ രക്ഷകർത്താക്കന്മാൎക്കു് കാതു്, കണ്ണു്, മനസ്സു് മുതലായ ഇന്ദ്രിയങ്ങളെയും ബ്രഹ്മതേജസ്സിനെയും നൽകട്ടെ.

ദേവീഹിരണ്യഗർഭിണീദേവീപ്രസുവരീ
സദനേസത്യായനേസിദ . . . . . . ൨.

സത്യസ്വരൂപമായിരിക്കുന്ന പരബ്രഹ്മമാകുന്ന സ്ഥാനത്തോടുകൂടിയവളേ! സകലപ്രാണികൾക്കും വാസസ്ഥാനമായിരിക്കുന്നവളേ! ഗർഭത്തിൽ സ്വൎണ്ണത്തോടുകൂടിയവളായി, ക്രീഡിക്കുന്നവളായി, ഉൽകൃഷ്ടവസ്തുക്കളെ ഉണ്ടാക്കുന്നവളായി, വരം എന്നനിധിയോടുകൂടിയവളായി, വിഷ്ണുപത്നിയായിരിക്കുന്ന അവിടുന്നു് എന്നിൽ അനുഗ്രഹംചെയ്തു് ഇരുന്നരുളണമേ.

സമുദ്രവതീ!സാവിത്രീ!അനോദേവിമഹ്യംഗീ
മഹാധരണീമഹോവ്യതിഷ്ഠാഃ . . . . . ൩.
ശൃംഗേശൃംഗേയജ്ഞേയജ്ഞേവിഭീഷിണീ
ഇന്ദ്രപത്നീവ്യാപിനീസുരസരിഹ . . . . ൪.

സമുദ്രത്തോടുകൂടിയവളായി, ജഗല്ക്കാരണനായിരിക്കുന്ന വിഷ്ണുവിന്റെ ഭാൎയ്യയായി, പ്രാണികളെ ജീവിപ്പിക്കുന്നവളായി, മഹത്വത്തോടുകൂടിയവളായി, സകലക്രിയകൾക്കും ആധാരയായി, അതിശ്രേഷ്ഠയായി, എല്ലാവരേയും ധരിക്കുന്നവളായി, തേജോസ്വരൂപിണിയായി, അഷ്ടൈശ്വൎയ്യസമ്പന്നയായിരിക്കുന്ന ശ്രീമന്നാരായണന്റെ പത്നിയായി,

ദേവന്മാരാൽ സ്തുതിക്കപ്പെടുന്നവളായി, ലോകമൊട്ടുക്കും പരക്കുന്നവളായിരിക്കുന്ന, ഭൂമിദേവി, ശിഖരം മുതലായ ഉയൎന്ന സ്ഥാനങ്ങളിലും, യാഗം മുതലായ ശ്രേഷ്ഠകാൎയ്യങ്ങളിലും ഇരിക്കുന്നു.

വായുമതീ ജലശയനീ ശ്രിയം ധാരാജസ്സത്യാ-
ധോപരി മേദിനീ സംപരധത്വം ഗായായാ. ൯൧.

വായുമുതലായ മറ്റു ഭൂതങ്ങൾക്കു് ആധാരഭൂതയായി, സമുദ്രജലത്തിൽ കിടക്കുന്നവളായി, സനാതനസത്രൂപിണിയായിരിക്കുന്ന മഹാലക്ഷ്മിയെ ധരിക്കുന്നവളായി, ജനനമില്ലാത്തവളായി, അനന്തന്മാരുടെമേൽ പൂൎണ്ണകടാക്ഷത്തോടുകൂടിയവളായിരിക്കുന്ന ആ ഭൂമിദേവി പ്രാണികൾക്കു മോക്ഷസാധനങ്ങളായ അനുഷ്ഠാനങ്ങൾ ചെയ്യുന്നതിനുവേണ്ടി തന്നെ ആധാരമായിരിക്കുന്നു.

വിഷ്ണുപത്നീം മഹീം ദേവീം മാധവീം മാധവപ്രിയാം
ലക്ഷ്മീപ്രിയസഖീം ദേവീം നമാമ്യച്യുതവല്ലഭാം ൯൨.

മഹാവിഷ്ണു ജഗദ്രക്ഷണാൎത്ഥം അവതരിക്കുമ്പോൾ അതിനു തന്നോടുകൂടി അനുകൂലയായി നിന്നു് കാൎയ്യം സാധിച്ചുകൊടുക്കുന്നവൾ—വിഷ്ണുപത്നി— മാധവപ്രിയ= ശ്രീമഹാലക്ഷ്മിയോടുകൂടി സൎവ്വേശ്വരൻ ഏകരസഭരനായിരിക്കുന്നസമയം ആ മഹാലക്ഷ്മിക്കു സമീപം ഇരുന്നു് അന്നംസ്തനം മുതലായതു കൊണ്ടു് വിഷ്ണുവിനെ ആനന്ദിപ്പിക്കുന്നവൾ— ലക്ഷ്മീപ്രിയസഖി= മഹാലക്ഷ്മിക്കു ഇഷ്ടയായ തോഴി (സമാനഗുണത്തോടുകൂടിയവൾ) ദേവി= സൌന്ദൎയ്യംകൊണ്ടും മറ്റുഗുണങ്ങളെക്കൊണ്ടും പ്രകാശിച്ചിരിക്കുന്നവൾ. അച്യുതവല്ലഭ= സൎവ്വേശ്വരൻ ആശ്രിതരക്ഷണത്തിൽ പ്രവൎത്തിച്ചുംകൊണ്ടിരിക്കുമ്പോൾ അവരുടെ കുറ്റംകണ്ടു് ആയവരെക്കുറിച്ചുണ്ടാകുന്ന വെറുപ്പിനെ പോക്കടിച്ചു കാലത്തിനു തക്കവണ്ണം അവൻ സന്തോഷിക്കത്തക്കവിധത്തിൽ പ്രയത്നിക്കുന്നവൾ—മാധവി മഹാവിഷ്ണുപത്നിയായിട്ടുള്ളവൾ ഇപ്രകാരമിരിക്കുന്ന ഭൂമിദേവിയെ ഞാൻ നമസ്കരിക്കുന്നു എന്നു സാരം.

ശൃണ്വന്തിശ്രോണാമമൃതസ്യഗോപാം
പുണ്യാമസ്യാമുപശൃണോമിവാചം
മഹീംദേവീംവിഷ്ണുപത്നീമജൂൎയ്യാം
പ്രതീചീമേനാംഹവിഷായജാമഃ ൮

വിശ: ഭാ: സം: — ഭൂമിദേവി എല്ലാവൎക്കും മോക്ഷം കൊടുത്തു രക്ഷിക്കുന്നവളാകുന്നു എന്നു ലോകത്തിൽ പ്രസിദ്ധമായി എല്ലാവരും കേൾക്കുന്നു. പരിശുദ്ധയായിരിക്കുന്നി

ആ വാക്കിനെ ഞാനും കേൾക്കുന്നു. ദോഷമില്ലാത്ത ഷൾഗുണങ്ങളെക്കൊണ്ടു പരിപൂൎണ്ണയായിരിക്കുന്ന ഈ ഭൂമിദേവിയിൽ എന്റെ ആത്മാവിനെ സമൎപ്പിക്കുന്നു.

വിദ്യാ: ഭാ: സാ: ശ്രവണനക്ഷത്ര സ്വരൂപിണിയായി, കൎമ്മാനുസാരം ഫലം കൊടുക്കുന്നവളായിരിക്കുന്ന ഈ ഭൂമിദേവിയുടെ കീൎത്തി ലോകത്തിൽ എല്ലാവരും കേൾക്കുന്നു ഞാനും കേൾക്കുന്നു. ദോഷത്തോടുകൂടാത്തവളായി, ഗുണത്തോടുകൂടിയവളായി, ഞങ്ങൾക്ക് അഭിമുഖയായി, വിഷ്ണുപത്നിയായിരിക്കുന്ന ഈ ഭൂമിദേവിയെക്കുറിച്ചു ഞങ്ങൾ യാഗം ചെയ്യുന്നു

ത്രേധാവിഷ്ണുരുരുഗായോവിചക്രമേ
മഹീംദിവംപൃഥിവീമന്തരിക്ഷം
തച്ഛ്രോണൈതിശ്രവഇച്ഛമാനാ
പുണ്യാംശ്ലോകംയജമാനായകൃണ്വതീ

യാതൊരു മഹാവിഷ്ണു ത്രിവിക്രമാവതാരമെടുത്ത് ഭൂമി, ആകാശം, സ്വൎഗ്ഗം എന്ന മൂന്നു ലോകങ്ങളേയും തന്റെ തൃച്ചേവടികളെക്കൊണ്ട് അളന്ന് ലോകത്തിലും, വേദത്തിലും വലുതായ കീൎത്തിയോടുകൂടിയവനായ സ്തോത്രം ചെയ്യപ്പെടുന്നുവോ താനും ആരാധിക്കുന്നവൎക്ക് അത്യുത്തമമായിരിക്കുന്ന കീൎത്തിയെ നൽകുന്നവളായ ഭൂമിദേവി ആശ്രിതൎക്ക് മോക്ഷദായേ രക്ഷിക്കുന്നവളായി ആ മഹാവിഷ്ണുവിനെ പ്രാൎത്ഥിക്കുന്നു.

ഇതിലഘുപൂജാരത്നേ.

ഭൂസൂക്തംസമ്പൂൎണ്ണം



# അഥ നീളാസൂക്തം.



നീളാദേവീം ശരണമഹം പ്രപദ്യേ ഗുണാഹി
ഘൃതവതീ സവിതരാധിപത്യൈഃ പയസ്വതീ
രന്തിരാശാനോ അസ്തു ധ്രുവാദിശാം വിഷ്ണു
പത്ന്യഘോരാഽസ്യേശാനാ സഹസോ യാമനോതാ

ബൃഹസ്പതിർമ്മാതരിശ്വോത വായുസ്സന്ധുവാനാവാതാ
അഭിനോഗൃണന്തുവിഷ്ടംഭോദിവോധരുണ ॥
പൃഥിവ്യാംഅസ്യേശാന ജഗതോ വിഷ്ണുപത്നീ.

അഹം=ഞാൻ— നീളാദേവിം=നീളാദേവിയെ —ശരണംപ്രപദ്യേ=ശരണംപ്രാപിക്കുന്നു. ഗൃണാഹി=അല്ലയോ നീളാദേവി! ഹിതോപദേശംചെയ്യണം॥ മ—സവിതഃ=ജഗൽക്കാരണഭൂതനായിരിക്കുന്ന ഭഗവാനെ!— ആശാം=ചേതനരെ രക്ഷിക്കുന്നതിനുവേണ്ടി വ്യാപിക്കുന്ന ഏതം നീളാദേവി— ഘൃതവതീ=നെയ്യോടുകൂടിയവളായും— അദ്ധ്യാപത്യ=പ്രഭുത്വങ്ങളോടുകൂടി ചേർക്കുന്നവളായും— പയസ്വതീ=പാലുള്ളവളായും— നഃ=ഞങ്ങൾക്ക്— അസ്തു=ഭവിക്കട്ടെ. യാ=യാതൊരുനീളാദേവി— ദിശാം=അപരാധംചെയ്യുന്നവൎക്ക് സ്ഥലംകൊടുത്തു രക്ഷിക്കുന്നവരിൽ വച്ച്—ധ്രുവാ=പ്രധാനയായും—(ശ്രിതരക്ഷണത്തിൽ അചഞ്ചലയായും) വിഷ്ണുപത്നീ=മഹാവിഷ്ണുവിന്റെ ഭാൎയ്യയായും— അഘോരാ=കുളൎമയുള്ള സ്വരൂപത്തോടുകൂടിയവളായും— അസ്യ=ഏതം ജഗത്തിന്— ഈശാനാ=നിയാമകയായും— സഹസഃ=ഫലത്തിന്—ഏശാനാ=നിയാമകയായും— മനോതാ=മനസ്സിനാൽ പൂജിക്കപ്പെടുന്നവളായും ഇരിക്കുന്നുവോ? ദിവഃ=സ്വൎഗ്ഗത്തിന്— വിഷ്ടംഭഃ=അവലംബമായും— പൃഥിവ്യാഃ=ഭൂമിക്ക്—ധരുണഃ=ആധാരമായും— അസ്യ=ഇ—ജഗതഃ=ജഗത്തിന്—ഈശാനാ=നിയാമകയായുമിരിക്കുന്ന ആ നീളാദേവിയും— ബൃഹസ്പതിഃ=ബൃഹസ്പതിയും— മാതരിശ്വാ=വിഷയവായുവും—വായുഃ=പ്രാണവായുവും— സന്ധുവാതാഃ=ചലിപ്പിക്കുന്ന മറ്റു വായുക്കളും—നഃ=ഞങ്ങളെ—അഭിഗൃണന്തു=അനുഗ്രഹിക്കട്ടെ!

ഇതി ലഘുപൂജാരത്നേ
നീളാസൂക്തം
സമ്പൂൎണ്ണം.



